# ക്രിസ്തുമാൎഗ്ഗത്തിന്റെ

# ഉപദെശസംഗ്രഹം



തലശ്ശെരിയിലെ ഛാപിതം.

൧൮൫൭.

1857

# മുഖവുര.

൧ാം.

സത്യമതത്തിന്റെ വസ്തുത ദൈവത്തിന്നും മനുഷ്യന്നും തമ്മിലുള്ള സംസൎഗ്ഗം അത്രെ. അതിന്റെ തികവൊ മനുഷ്യന്നു ദിവ്യശുദ്ധി, മഹത്വം, ഭാഗ്യം മുതലായ സുഖദ്രവ്യങ്ങളിലെ അവകാശം തന്നെ. ഇതിന്നു മനുഷ്യൻ സൃഷ്ടനായി ദൈവത്തോടു ചെൎന്നുവന്നാൽ മാത്രം സമാധാനവും സൌഖ്യവും അനുഭവിക്കുന്ന മനുഷ്യഹൃദയത്തിലെ ആഗ്രഹവും ഞരക്കവും അതിന്നു സാക്ഷിയാകുന്നു. ആദിയിൽ മനുഷ്യന്നു ദൈവത്തോടുണ്ടായ സംസൎഗ്ഗം ഇല്ലാതെ പോയ പ്രകാരം ഒരൊ മനുഷ്യന്റെ ഉള്ളിൽ വിളിച്ചുവരുന്ന ശബ്ദം കൊണ്ടറിയാം. ഇതിന്റെ കാരണം എല്ലാ മനുഷ്യവംശത്തിൽക്കു ഉവ്യാപിച്ചുവന്നിരിക്കുന്ന ദോഷാവസ്ഥ തന്നെ. ഇതിന്നു നിശ്ചയം വരുത്തുവാൻ അല്പം ഒരു പരീക്ഷമതി. ആകയാൽ മെൽ പറഞ്ഞ സത്യമതത്തിന്റെ വസ്തുതയാകട്ടെ പാപം ഹേതുവായി ദൈവത്തോടു അററുപോയ സംസൎഗ്ഗത്തിന്റെ യഥാസ്ഥാനത്വം അത്രെ എന്നു സൂക്ഷിച്ചു പറയെണ്ടത്.

൨ാം.

ഈ സംസൎഗ്ഗത്തെ ഗ്രഹിച്ചിട്ടും സാധിപ്പിപ്പാൻ തക്ക വഴികളും ഉപായങ്ങളും ഇല്ലായ്കയാൽ യ

ഥാസ്ഥാനത്താക്കുവാൻ പ്രാപ്തിയില്ലാത്തം ഒത്തമാൎഗ്ഗവും കള്ളമാൎഗ്ഗംതന്നെ. സത്യവും തികവുമുള്ള മാൎഗ്ഗം ദൈവത്തൊടുള്ള ചെൎച്ചയെ ഗ്രഹിക്കമാത്രമല്ല; പൂൎണ്ണമായി ഉള്ളവാക്കി മനുഷ്യന്ന അനുഭവത്തിന്ന കൊടുക്കയും ചെയ്യുന്നത്. അങ്ങിനെയുള്ള മാൎഗ്ഗം ലൊകത്തിൽ ഒന്നെയുള്ളു ക്രിസ്തമാൎഗ്ഗംതന്നെ. അതിൽ മനുഷ്യന്ന ദൈവത്തൊടുള്ള ഒരുമ വീണ്ടും ഉണ്ടായത് ദൈവം താൻ ക്രിസ്തനിൽ മനുഷ്യാവതാരം ചെയ്ത നഷ്ടമായി പൊയതിന്റെ യഥാസ്ഥാനത്തിന്ന വെണ്ടിയതെല്ലാം അവൻ പൂൎണ്ണമായി നിവൃത്തിച്ച പ്രകാരം തെളിയുന്നത്.

൰൩.

ക്രിസ്തമാൎഗ്ഗത്തിന്റെ ഉപദെശം മനുഷ്യന്നു ദൈവത്തൊടു വീണ്ടും ക്രിസ്തൻ മൂലം സാധിച്ച ഒരുമയുടെ വസ്തുതയും അതിന്ന പ്രയൊഗിച്ച ഉപായങ്ങളും കല്പിച്ച കാരണങ്ങളും തെളിയിച്ചുകൊടുക്കുന്നത്. അതിന്ന ഉദവായത് മാനുഷബുദ്ധിയല്ല ക്രിസ്തീയവെദത്തിൽ അടങ്ങിയിരിക്കുന്ന തിരുവെഴുത്തുകൾ അത്രെ. ആ എഴുത്തുകളുടെ പൊരുൾ ശൊധന ചെയ്തു അറിഞ്ഞും അറിയിച്ചും കൊണ്ടിരിക്കെണ്ടുന്നത മാനുഷബുദ്ധി ഒരു യന്ത്രമത്രെ ആകുന്നു.

൰൪.

സത്യവെദത്തിന്റെ അംശങ്ങൾ വെവ്വെറെ കാലങ്ങളിലും വെവ്വെറെ എഴുത്തുകാരാലും ഉണ്ടായത്. എല്ലാ അംശങ്ങളുടെയും പൊരുൾ ഒന്നെ. മനുഷ്യ

ന്നും ദൈവത്തിന്നും ഉള്ള സംസൎഗ്ഗത്തിന്റെ യഥാസ്ഥാനങ്ങളും. അല്ലെങ്കിൽ മനുഷ്യവംശത്തിന്റെ രക്ഷ എന്നത്രെ.

൧൭.

ക്രിസ്തീയവെദം ഉള്ളത് കാലം കൊണ്ടും പൊരുളടക്കം കൊണ്ടും [ഭെദിച്ചു പൊകുന്ന] രണ്ടു വഴിയബന്ധങ്ങളായി പിരിഞ്ഞുകിടക്കുന്നു. രണ്ടിന്നും അതിരാകുന്നത് ദൈവം യെശുക്രിസ്തനിൽ മനുഷ്യാവതാരം ചെയ്ത അവസ്ഥ. രണ്ടിന്റെ പെരുകൾ പഴയനിയമം, പുതിയനിയമം എന്നത്രെ. പഴയനിയമത്തിൽ അടങ്ങിയിരിക്കുന്നത് ദൈവം മനുഷ്യരക്ഷയുടെ ഒരുമ്പാടിന്നായി അബ്രഹാമൊടും അവന്റെ സന്തതികളൊടും ചെയ്ത കറാർ തന്നെ. പുതിയനിയമമൊ ദൈവം ക്രിസ്തനിൽ നിവൃത്തിച്ച രക്ഷയുടെ മെൽ അതിന്റെ അംഗീകരണത്തിന്നും അനുഭവത്തിന്നും വെണ്ടി എല്ലാ ജാതികളൊടും സ്ഥാപിച്ചിട്ടുള്ള കറാർ.

൧൮.

തിരുവെഴുത്തുകൾ മനുഷ്യരാലും മനുഷ്യൎക്കായും ഉണ്ടായി. മനുഷ്യരാൽ ഒന്നായി ചെന്നു വന്നെങ്കിലും ദൈവവചനം എന്ന പെൎക്കു യൊഗ്യമുള്ളവ തന്നെ. കാരണം അവറ്റെ എഴുതിയ മനുഷ്യർ സ്വന്തജ്ഞാനമൊ വെറെ മാനുഷവിദ്യകളൊ അവറ്റൊടു ചെൎക്കാതെ വിശുദ്ധാത്മാവിന്റെ വെളിപ്പാടിനാൽ അവൎക്കുണ്ടായ അറിവും ജ്ഞാനവും എഴുതിവെച്ചത്. മനുഷ്യരെ

റുകളെ കൂടാതെ ദിവ്യസത്യത്തെ പൂൎണ്ണമാക്കി വെച്ചിവാക്കണ്ടതിന്നു വിശുദ്ധാത്മാവിന്റെ സഹായം അത്യാവശ്യമായത്. ഇങ്ങനെ മാത്രം ക്രിസ്തീയവെദം രക്ഷെക്കുള്ള അറിവിന്നുറവായും ക്രിസ്തീയവിശ്വാസത്തിന്നു വഴികാട്ടിയായും വിളങ്ങി നിക്കുന്നത്. ൧. കൊറി. ൨. ൧൩. പിന്നെ ക്രിസ്തീയവെദം എഴുതിച്ച ആത്മാവു അതിന്റെ അംശങ്ങളെ കാലക്രമെണ കുറവെന്നും സംഭവിക്കാതിരിക്കെണ്ടതിന്നു അവറ്റെ ഒന്നാക്കി ചെൎത്തു സമയവും സഹായിച്ചത് ഈ രണ്ടും പഴയനിയമത്തിന്നു (൨. മക്ക. ൧, ൫൬. ൫൭. ൨൧.) പുതിയനിയമത്തിന്നും (മത. ൧൦, ൨൦. യൊഹ. ൧൪, ൨൬ ൧൫, ൨൬. ൧൬. ൧൩. ൧൪. ൧. കൊറി. ൨, ൧൦–൧൬) അ കളുള്ളുന്നു.

൪൯.

ക്രിസ്തമാൎഗ്ഗത്തിന്റെ ഉപദേശസംഗ്രഹം മൂന്നംശങ്ങളാക്കി വിവരിച്ചുകൊടുക്കുന്നത് എന്തെന്നാൽ. ഒന്നാമത് നാം സ്വന്തപുണ്യശക്തികളാൽ വിശുദ്ധരും ധന്യരുമായി തീരുവാൻ കഴികയില്ല എന്നുള്ളത് കാണിക്കുന്ന ദിവ്യധൎമ്മം. രണ്ടാമത് ക്രിസ്തനിൽ നമ്മുടെ രക്ഷക്കും മൊക്ഷനിധിക്കും വെണ്ടി ഒരുക്കിവെച്ച ദൈവകരുണയെ വിശ്വാസംമൂലം കൈക്കൊണ്ടനുഭവിപ്പാൻ ഒരു വഴിയുണ്ടെന്നുള്ളത് വിവരിച്ചുകൊടുക്കുന്ന ക്രിസ്തീയവിശ്വാസം. മൂന്നാമത് ദൈവം നമ്മുടെ വിശ്വാസത്തിന്നു ഈ രക്ഷയുടെ

അംഗീകരണത്തിന്നവെണ്ടി കൊടുത്തുവരുന്നപ്രാപ്തികൾ ഇന്നപ്രകാരമുള്ളവയാകുന്നു എന്നു വണ്ണിക്കുന്ന ക്രിസ്തീയകൃപാദാനങ്ങൾ. ഈ തൃന്നതന്നെ.



# ക്രിസ്തുമാൎഗ്ഗത്തിൻെറ ഉപദെശസംഗ്രഹം

## ഒന്നാംഖണ്ഡം

## ദിവ്യധൎമ്മം

൰൧:

ധൎമ്മം മനുഷ്യന്നു ആചരിക്കേണ്ടിയതും വൎജ്ജിക്കേണ്ടിയതുമായ വിശെഷങ്ങളെ ആജ്ഞാപിച്ചുകൊടുക്കുന്നതു. ദിവ്യധൎമ്മം എല്ലാററിലും അധികവും ശുദ്ധി ഉള്ളതുമാത്രമല്ല എല്ലാമാനുഷധൎമ്മങ്ങൾക്കും അടിസ്ഥാനവും ഉറവും ആകുന്നതു. (യാക്കൊ. ൪, ൧൨)

൰൨.

ദൈവം ആദിയിൽ സ്വധൎമ്മത്തെ മനുഷ്യരുടെ ഹൃദയത്തിൽ എഴുതിവെച്ചതു — ആ ധൎമ്മമാകട്ടെ ഒരൊരുത്തൻെറ ഉള്ളിൽ വസിച്ചുവരുന്ന മനൊബൊധം. അതു എല്ലാക്രിയകൾക്കും സാക്ഷിയും ന്യായാധിപനുമായിട്ടു മനുഷ്യൻെറ ഉള്ളിൽ വസിക്കുന്നതു. (രൊമ. ൨, ൧൪. ൧൫)

സൂചകം:- മനൊബൊധത്തിൻെറ വിഷയത്തൊട്ടു പവിത്രചരിത്രത്തിലെ ഉദാഹരണങ്ങളെ ചിലതു പറയാം. ആദാം (൧. മൊ. ൩, ൮–൧൦) കയിൻ (൧. മൊ. ൪, ൧൩. ൧൪) യൊസെഫിൻെറ

സഹൊദരന്മാർ (൧ മൊ. ൪൨, ൨൧) ദാവിദ്രാജാ
വു (സങ്കീ. ൫൧) ഹെരൊദാ (മത. ൧൪, ൩) യൂദാസ്കറി
യൊത്തായും (മത. ൨൭. ൩-൫) ഫെലിക്ഷാ
ദ്ദുവായും (അപ. പ്രവൃ. ൨൪. ൨൫.)

൧൯൦.

ഇതുകൊണ്ടു മനൊബൊധത്തെ യാതൊരു
പ്രകാരത്തിലും ഉറക്കുകയൊ കൊല്ലുകയൊ ചെ
യ്യാതെ അതു നിത്യം ഉണർന്നും ശുദ്ധിയിൽ വർദ്ധി
ച്ചുംകൊണ്ടിരിപ്പാൻ വെണ്ടി ഒരൊരുത്തർ തങ്ങ
ളാൽ ആവൊളം പ്രയത്നം കഴിക്കുന്നതു അത്യാ
വശ്യം തന്നെ. അതിന്നു സഹായമായി വരുന്നതു
ഞങ്ങൾ എപ്പൊഴും മനൊബൊധത്തിന്റെ സൂ
ക്ഷ്മപ്രബൊധനങ്ങളെയും വിരൊധങ്ങളെയും
കെട്ടു ഝടരക്കങ്ങളൊടുങ്ങു ആലൊചനക്കുറവും ക
ഴിക്കാതെ (ഗല. ൫, ൨൫) അനുസരിക്ക, ദൈവ
വചനത്തിൽ മാത്രം ആത്മാവിന്റെ രക്ഷണവും
ജീവന്റെ ഉറവും വിടാതെ അന്വെഷിക്ക; ഈ
വകയെ കൊണ്ടു തന്നെ.

൧൯൧.

നിസ്സാരദൃഷ്ടാന്തങ്ങളെ കൊണ്ടും പാപാ
വയിൽ മനുഷ്യർക്കു സാമർത്ഥ്യം വന്നതിനാലും
മനൊബൊധത്തിന്റെ ശബ്ദം ക്രമമെന്നകെ
ട്ടാതെ പൊയതിനാൽ ആദിയിൽ മാനുഷഹൃ
ദയത്തിൽ എഴുതി വെച്ചു ഈയൽ പൊരാ എന്നു
കണ്ടു ദൈവം തന്റെ ഇഷ്ടം വീണ്ടും അറിയിച്ചു
നിത്യത്തൊളം നില്ക്കുന്ന സാക്ഷ്യത്തിനായിട്ടു

വെഴുത്തുകളിൽ നിധാനിക്കയും ചെയ്തു.

§ ൧൨.

ധൎമ്മത്തെ അനുസരിച്ചു നടക്കുന്നവൎക്ക് ദിവ്യാനുഗ്രഹവും (൩ മൊ. ൧൮, ൫. ലൂക്ക. ൧൦, ൨൮. മത്ത. ൧൯, ൧൭.) ലംഘിക്കുന്നവൎക്ക് ദിവ്യശാപവും (൫ മൊ. ൨൭, ൨൬. ഗല. ൩, ൧൦.) ഫലം. ഈ ശാപാനുഗ്രഹങ്ങളെ ദൈവം പഴയനിയമത്തിൽ ഉച്ചരിക്കയും, പുതുനിയമത്തിൽ ഉറപ്പിക്കയും ചെയ്തു.

§ ൧൩.

ദിവ്യധൎമ്മം മനുഷ്യന്റെ ഹൃദയാവസ്ഥയെ സ്പഷ്ടമായി കാട്ടിക്കൊടുക്കുന്ന കണ്ണാടിയും, ദോഷത്തിന്നു ഹൃദയപ്രവേശനം നിഷേധിക്കുന്ന പൂട്ടും, നാശവഴികളിൽനിന്നു നമ്മെ തെറ്റിച്ചു ജീവവഴിയിൽ നടത്തുന്ന പാശവും ആകുന്നു.

## പത്തുകല്പനകൾ

§ ൧൪.

യഹോവ സീനായ്മലയിൽനിന്നു താൻ തെരിഞ്ഞെടുത്ത ജനമായ ഇസ്രയേലരോടു കല്പിച്ചു തിരുവിരൽകൊണ്ടു രണ്ടു കല്പലകകളിൽ എഴുതി വെച്ചു ദശവാക്യം എന്നുള്ള പത്തുകല്പനകളിൽ (൨ മൊ. ൨൦, ൧—൧൭. ൫ മൊ. ൫, ൬—൨൧.) ധൎമ്മത്തിന്റെ സാരാൎത്ഥം (റോമ. ൨, ൧൫.) ചുരുക്കമായടങ്ങിയിരിക്കുന്നു. പഴയനിയമത്തിലെ ഇസ്രയേൽജനത്തിന്നു മാത്രമല്ല, ഭൂലോകത്തിൽ വസിച്ചുവ

രുന്ന സൎവ്വജ്ഞാനികളും ഏതുകാലത്തും അവരെ ആചരിപ്പാൻ കൂടാത്തവരാകുന്നു. (പ്രസംഗി. ൧൨, ൧൩. ലൂക്ക്. ൧൦, ൨൭. ൨൮.)

§ ൧൫.

ദശവാക്യം ധൎമ്മത്തിന്റെ ചുരുങ്ങിയ പൊരുൾ ആകകൊണ്ടു അതിൽനിന്നു പഠിച്ചുകൊൾക. കല്പനയെ മറ്റെവറ്റൊടു സംബന്ധം ഇല്ലാത്ത പ്രകാരം വിചാരിച്ചു വ്യാഖ്യാനിപ്പാൻ ന്യായമില്ല. എല്ലാ കല്പനകൾ ജീവനുള്ള ധൎമ്മദെഹത്തിൽനിന്നു പിരിഞ്ഞു ചമഞ്ഞിരിക്കുന്ന അവയവങ്ങളല്ല. ധൎമ്മത്തിന്റെ ആത്മാവു കൊണ്ടു ജീവനെ പ്രാപിച്ച അവയവങ്ങൾ അത്രെ ആകുന്നു. ധൎമ്മത്തിന്റെ ആത്മാവൊ അറിക്കുള്ളതല്ല. (൧. കൊരി. ൧൩, ൧൩.) നത്രം ദൈവത്തിന്റെ മാനവും കൂട്ടുകാരന്റെ രക്ഷയും (മത്ത. ൨൨, ൩൭—൪൦.) അപെക്ഷിക്കുന്ന സ്നെഹമത്രെ. (രൊമ. ൧൩, ൧൦. ൧. കൊ. ൧൩, ൧. തിമൊ. ൧, ൫.)

§ ൧൬.

ദശവാക്യത്തിൽ അടങ്ങിയിരിക്കുന്ന കല്പനകൾ മനുഷ്യൻ പ്രവൃത്തിക്കുന്ന ഒരു ക്രിയമാത്രമല്ല, അവന്റെ സകല നടപ്പുവിശെഷങ്ങളിൽ ഒരു വലിയ അംശം തന്നെ ഉള്ളതായി ഒട്ടുയിൽ നില്ക്കുന്നൊരു വാക്കുകൊണ്ടു സൂചിപ്പിച്ചു കൊടുക്കുന്നു. ആ വാക്കിന്റെ ഉപഭാവം നിമിത്തം ആയത് സൂചിപ്പിക്കുന്ന നടപ്പുവിശെഷങ്ങൾ വിവരമായി ഒരൊ കല്പനകളിൽ തെളിഞ്ഞു ശൊഭിക്കുന്നില്ലെങ്കിലും അ

വെദവ്യാഖ്യാനിക്കുമ്പൊൾ ക്രിയമാത്രമല്ല, അതിൻെറ ഉല്പത്തിയായ വിചാരങ്ങളും ഭാവങ്ങളും ദൈവവചനം മുന്നിട്ടു തെളിയിച്ചുകൊടുക്കെണ്ടതാകുന്നു.

൭൧.

പത്തുകല്പനകളിൽ അടങ്ങിയിരിക്കുന്ന ആചാരങ്ങളൊക്കയും രണ്ടു അംശങ്ങളാക്കി വിഭാഗിക്കാം. അതിൽ ഒന്നാമത് നാം ദൈവത്തൊടും രണ്ടാമത് ക്രിസ്തുകാരനൊടും ആചരിച്ചു നടക്കെണ്ടിയപ്രകാരം അറിയിക്കുന്നു. (മത. ൨൨. ൩൭—൪൦.) ഈ അംശങ്ങൾ രണ്ടും തമ്മിൽ വെർപ്പെട്ടിരിക്കുന്നു എന്നു വിചാരിക്കെണ്ടതല്ല. കാരണം ദൈവത്തിങ്കലെക്കുള്ള സ്നെഹം ക്രിസ്തുകാരൻെറ സ്നെഹത്തിന്നും അടിസ്ഥാനമാകുന്നു. മെൽപറഞ്ഞ വിഭാഗം ദശവാക്യം എഴുതിവെച്ച രണ്ടു പലകകളൊട്ടൊക്കും.

സൂചകം:— മനുഷ്യരിൽ ഒരൊരുത്തൻ തന്നൊടു തന്നെ ആചരിക്കെണ്ടിയ പ്രകാരം ദശവാക്യത്തിൽ കാണുന്നില്ലെന്നു പറഞ്ഞുകൂടാ. ദൈവത്തൊടും മനുഷ്യരൊടും ആചരിക്കെണ്ടിയവയെ നമുക്ക് കാണിച്ചുകൊടുക്കുന്ന കല്പനകളിൽ സ്വന്ത സൌഖ്യവും രക്ഷയും ഇന്നപ്രകാരം ഉളവാക്കെണമെന്നും കാണ്മാൻ പ്രയാസമില്ല. എല്ലാറ്റിന്നു മീതെ ദൈവത്തെയും തന്നെപൊലെ ക്രിസ്തുകാരനെയും സ്നെഹിക്കുന്നവൻ അതിനെക്കൊണ്ടു തന്നെ സ്വന്ത സൌ

ഖ്യവും രക്ഷയും നിവൃത്തിക്കുന്നവല്ലൊ.

§ ൧൯.

മനുഷ്യൻ ദുസ്സ്വഭാവവും ദുർമ്മൊഹവും പാപെച്ഛയും നിറഞ്ഞവനാകകൊണ്ടു ദശവാക്യത്തിലെ കല്പനകൾ മിക്കതും ദൊഷങ്ങളെ നിഷെധിക്കമാത്രം ചെയ്യുന്നു. എങ്കിലും യത്നത്തിന്റെ തികഞ്ഞ നിവൃത്തിക്കു ദൊഷം ചെയ്യാതിരിക്കമാത്രമല്ല, നല്ല വിശെഷങ്ങളിൽ തികഞ്ഞ നന്മയെ കാണിക്കതന്നെ ആവശ്യം. (റൊമ. ൧൩, ൧൦.) അതുകൊണ്ടു കല്പനകളുടെ വ്യാഖ്യാനത്തിൽ നിഷിദ്ധങ്ങളെ മാത്രമല്ല, സ്ഥാപിതങ്ങളെയും കൂടെ കാണിക്കുന്നു.

§ ൨൦.

പത്തു കല്പനകളുടെ അക്ഷരങ്ങളെ മാത്രം നൊക്കിയാൽ അവ ദുഷ്കൃത്യങ്ങളെ നിഷെധിക്കെയുള്ളു. എങ്കിലും ഒരു ക്രിയ ദുഷ്കൃത്യമൊ സത്ക്രിയയൊ ആകുന്നു എന്നറിയെണ്ടതിന്നു അതു ജനിച്ചുവരുന്ന മനസ്സിന്റെ അവസ്ഥയെ ശൊധന ചെയ്വാൻ ആവശ്യമാകുന്നു. അല്പവും ദൊഷമുള്ളത് എന്നു കണ്ടാൽ ക്രിയ ഒന്നും ചെയ്യാതിരുന്നാലും കല്പനകളെ എല്ലാം ലംഘിക്കയായി എന്നെ പറയാവു. ഹൃദയാവസ്ഥ മനുഷ്യരുടെ കണ്ണുകൾക്കു മറഞ്ഞിരിക്കുന്നു, ദൈവത്തിൻ മുമ്പിലൊ എല്ലാം സ്പഷ്ടം തന്നെ. (൧ ശാമു. ൧൬, ൭. സങ്കീ. ൭, ൧൦. ൧൩൯, ൧-൪. ൧൧, ൧൨.)

§ ൨൧.

യഹൊവയായ ഞാൻ നിന്റെ ദൈവമാകുന്നു

എന്നുള്ളതലവാചകം ഒന്നാം കല്പനക്ക് മാത്രമല്ല, പത്തുകല്പനകളിൽ ഓരോന്നിന്റെ തലെക്കൽ വെക്കേണ്ടതാകുന്നു. അവയ്ക്കു ദാതാവിന്ന് അനുസരണം ചൊദിപ്പാനും യക്കൊത്ത പരിഗ്രഹിച്ചവൎക്ക് അനുസരണം കാട്ടുവാനും ന്യായമാകുന്നു എന്ന കാണിക്കുന്നു.

സൂചകം:- അടിമവീടായ മിസ്രദേശത്തുനിന്നു നിന്നെ കൊണ്ടുവന്നവനായ എന്നുള്ള വിശേഷണപദം ഇസ്രായെലൎക്കു മാത്രമല്ല, നമുക്കും കൊള്ളിക്കേണ്ടത്. കാരണം കൎത്താവു നമ്മെയും ഒരടിമയിൽനിന്നു, പാപത്തിൽനിന്നു തന്നെ വിടുവിച്ചു സ്വൎഗ്ഗീയ കനാനിലെക്ക് പ്രവെശിപ്പിപ്പാൻ മനസ്സുള്ളവനാകുന്നു. കല്പനകളുടെ തികഞ്ഞ നിവൃത്തിക്കു അനുസരണം മാത്രമല്ല സ്നേഹത്തെയും കൂടെ വെണം. (൧ യൊ. ൫, ൩.) എന്നുള്ളത് ഈ വാക്കുകളെ കൊണ്ടറിയാം.

## ഒന്നാം പലക

### ദൈവത്തോടു ആചരിക്കേണ്ടിയ പ്രകാരം

### ഒന്നാം കല്പന

ഞാൻ അല്ലാതെ അന്യദൈവങ്ങൾ നിനക്കുണ്ടാകരുത്

[illegible]

ഒന്നാം കല്പന അന്യദൈവാരാധനയെ നിഷേധിക്കുന്നത്. അന്യദൈവാരാധന ഉണ്ടാകുന്നത് - മനുഷ്യൻ ഹൃദയംകൊണ്ടു സത്യദൈവത്തിൽനിന്നു അകന്നു മ

ദുവല്ലത്രും അവനെപൊലെയൊ അവനിൽ അ
ധികമൊ സ്നെഹിക്കയും, മാനിക്കയും, ശങ്കിക്കയും ചെ
യ്ക്കയാൽ അത്രെ. മനുഷ്യൻ സൃഷ്ടാവിന്ന പകരം
യാതൊരു സൃഷ്ടിയെ അറിയായ്മ കൊണ്ടാകട്ടെ ഹൃ
ദയാന്ധകാരം കൊണ്ടാകട്ടെ അത്രെ ദൈവം തന്നെ
എന്ന് എണ്ണി വെച്ചു പൂജിച്ചാൽ സ്ഥൂലമായ
അന്യദെവാൎച്ചനയെ കഴിക്കുന്നു. (യശാ. ൪൨, ൮. റൊ
മ. ൧, ൨൫. സങ്കീ. ൧൧൫, ൪—൮.)

൩൨.

ലൊകത്തിലുള്ള യാതൊരു സൃഷ്ടിയെ എ
ന്തിരിഞ്ഞുകൂടാ അത് ദൈവമല്ല എന്നറിഞ്ഞിട്ടും
ദൈവത്തെ പൊലെയൊ അതിൽ അധികമൊ
മാത്രയപ്പെടുകയും സ്നെഹിക്കയും ആശ്രയിക്ക
യും ചെയ്യുന്നവനെല്ലാം സൂക്ഷ്മമായ അന്യദെ
വാൎച്ചനയെ കഴിക്കുന്നു. സ്ഥൂലമായ അന്യദെ
വാൎച്ചന ബുദ്ധിഹീനതയിൽനിന്ന ജനിക്കുന്നു;
സൂക്ഷ്മമായതൊ ഹൃദയാന്ധകാരത്തിൽനിന്ന
ഉണ്ടായിക്കൊണ്ടു അധികം ദൊഷവും മാറുവാ
ൻ വിഷമവും ഉള്ളതാകുന്നു. ആയതാൽ തന്നെ
യൊ അന്യമനുഷ്യനെയൊ പ്രപഞ്ചസ്വയം തി
രഞ്ഞ ലൊകത്തെയൊ ദൈവീകരിച്ചു സെവി
ക്കുന്നത്.

൩൩.

ദൈവത്തെക്കാൾ അധികം തന്നെത്താൻ സ്നെ
ഹിക്കയും ദൈവാനുഗ്രഹം, സഹായം, കരുണാദി
കളായവറ്റിൽ അധികം സ്വാത്മശക്തിയെ ആശ്ര

ണ്യാദികളിൽ ആശ്രയിക്കയും ചെയ്യുന്നവൻ തന്നെത്താൻ ദൈവീകരിച്ചു പൂജിക്കുന്നു. (യിറ. ൧൭, ൫)

§ ൩൫.

മാതാപിതാക്കൾ, ഭാൎയ്യാഭൎത്താക്കന്മാരാദികളും ബന്ധു, ഉപകൎത്താക്കളായ ചങ്ങാതികൾ, രാജാവാദി അധികാരസ്ഥർ എന്നിവരെ ദൈവത്തെക്കാൾ അധികം ഭയപ്പെടുകയും, (അപ. പ്രവൃ. ൪, ൧൯. മത. ൧൦, ൨൮) സ്നേഹിക്കയും, (മത. ൧൦, ൩൭) ആശ്രയിക്കയും (യിറ. ൧൭, ൫) ചെയ്യുന്നവൻ തന്നെക്കൂട്ടുകാരനെ ദൈവത്തിന്റെ സ്ഥാനത്തിലാക്കി സെവിക്കുന്നു.

§ ൩൬.

മാനം, കീൎത്തി, വസ്ത്രാഭരണം, സുഖഭോഗം, ജഡമൊഹനിവൃത്തി, ദ്രവ്യാദികളെ ദൈവത്തിലും അവന്റെ സെവയിലും അധികം സ്നേഹിക്കയും, ദൈവപ്രസാദം ആത്മരക്ഷ എന്നിവറ്റെക്കാൾ അധികം ആഗ്രഹിക്കയും ചെയ്യുന്നവൻ ലൊകത്തെയും അതിന്റെ അനുഭവങ്ങളെയും ദൈവീകരിച്ചു ആരാധിക്കുന്നു. (൧ യൊ. ൨, ൧൫.—൧൭. ഫിലി. ൩, ൧൯.)

§ ൩൭.

ദൈവാൎച്ചനയും സൃഷ്ടിസെവയും ഒരുമിച്ചു ആചരിപ്പാൻ പാടില്ല. (മത. ൬, ൨൪. ൨ കൊ. ൬, ൧൪. ൧ രാജാ. ൧൮, ൨൧) ദൈവമഹത്വം സൃഷ്ടിയിലും ശൊഭിക്കകൊണ്ടു നാം സൃഷ്ടികളെയും കൂടെ സ്നേഹിക്കയും മാനിക്കയും വെണം. എങ്കിലും അതു ദൈവത്തൊടു സമം

എന്നുവെച്ചിട്ടല്ല, അതിനെ നമുക്കു മീതെയും ഒ
ങ്കിച്ചും താഴെയും ആക്കിയ സ്രഷ്ടാവിനെ വി
ചാരിച്ചിട്ടത്രെ.

൭൨.

നാം ദൈവത്തെ എല്ലാററിലും അധികം ഭ
യപ്പെട്ടുകയും സ്നേഹിക്കയും ആശ്രയിക്കയും
ചെയ്കയിൽ ഒന്നാം കല്പനയെ നിവൃത്തിക്കുന്നു.

ദൈവത്തെ സകലത്തിലും അധികം
ഭയപ്പെട്ടുക എന്നുള്ളത്:-

൭൩.

ജ്ഞാനത്തിന്റെ ആരംഭമായ (സങ്കീ. ൧൧൧,
൧൦.) ദൈവഭയമാകുന്നു; നാം എല്ലാ വിചാരവും
വാക്കും പ്രവൃത്തിയും ദൈവസമ്മുഖത്തിന്റെ വെ
ളിച്ചത്തിൽ വെക്കുകയും (സങ്കീ. ൯൦, ൮. ൧ മൊ.
൧൭, ൧.) സർവ്വശക്തനായ ദൈവത്തിന്റെ വിശു
ദ്ധിയും നീതിയും ജ്ഞാനവും വിചാരിച്ചു പാപത്തി
ൽനിന്നു കിഴെച്ചു ദൈവ സൽക്രിയകളെ നടത്തുവാൻ
ഉത്സാഹിക്കയും ചെയ്യുന്നതത്രെ. (മത. ൧൦, ൨൮.
ഹിബ്ര. ൧൦, ൩൧. വെളി. ൧൪, ൭.)

൭൪.

സത്യ ദൈവഭയം, പാപത്തെ ഉപേക്ഷിപ്പാ
ൻ മനസ്സില്ലാതെ ദൈവസന്നിധിയിൽനിന്നൊളി
പ്പാൻ ന്യായവിധിയുടെ ഭയങ്കരങ്ങളെ ഓർത്തു ഭ്രമിച്ചു
പോകുന്നവന്റെ ദാസഭയമല്ല, ദൈവത്തി
ന്റെ മുമ്പാകെ നടന്ന ദോഷങ്ങളെ കൊണ്ടു ബ
ന്ധിതമാകിന്ന ദുഃഖവും കോപവും വരുത്തുവാൻ

മനസ്സില്ലാത്ത വിശ്വാസിയുടെ പുത്രഭയമത്രെ
ആകുന്നു. (റൊമ. ൮, ൧൫. ൧. യൊ. ൪, ൧൮) ദാ
സഭയം സ്നെഹത്തൊടുകൂട നില്ക്കയില്ല, പുത്ര
ഭയമൊ സ്നെഹത്തിന്റെ അടിസ്ഥാനമത്രെ. (൧.
യൊഹ. ൪, ൧൯.)

ദൈവത്തെ സകലത്തിലും അധികം
സ്നെഹിക്കെണ്ടുന്നത്:-

൭൩.

തന്നെത്താൻ ഒഴിച്ചു ആത്മം ആശ്രയത്തിലെക്ക്
ഒപ്പിച്ചു അതിനൊടു കൂടെ ചെന്നു പുല്കിയിരിക്കു
ന്നത് (൧. കൊ. ൧൩.) സ്നെഹത്തിന്റെ വസ്തുതയാ
കുന്നു. ദൈവത്തിങ്കലെക്കുള്ള നമ്മുടെ സ്നെഹം സ
ത്യസ്നെഹമായാൽ അവനൊടു ചെന്നിരിപ്പാനു
ള്ള വാഞ്ഛ, (സങ്കീ. ൪൨, ൧. ൮൪, ൨. ൬൩, ൧. ഫിലി.
൧, ൨൩.) അവന്റെ സംസർഗ്ഗത്തിൽനിന്നകന്നി
ച്ചുണ്ടാകുന്ന ദുഃഖം, (സങ്കീ. ൩൦, ൭.) വാക്കു ക്രിയ
കളെക്കൊണ്ടു സർവ്വലൊകത്തിന്റെ മുമ്പാകെ അ
വനെ സ്തുതിപ്പാനുള്ള ഉത്കണ്ഠാബന്ധം, (തിരുപ്പാട്ടു)
(സങ്കീ. ൩൪, ൨. ൧൪൫, ൨.) അവന്റെ പ്രസാ
ദത്തിന്നായി ജീവിക്കെണമെന്നൊരു ഉത്സാഹം
(൧. യൊഹ. ൫, ൩.) അവന്റെ നാമസ്വീകാരത്തി
ന്നായിക്കൊണ്ടു സങ്കടങ്ങളെ അനുഭവിപ്പാനുള്ള സ
ന്തൊഷം, (മത. ൫, ൧൧. അപ. പ്രവൃ. ൫, ൪൧.) ഇത്യാ
ദികളെക്കൊണ്ടു പ്രകാശിക്കെണ്ടതാകുന്നു.

൭൪.

ദൈവത്തിങ്കലെക്കുള്ള നമ്മുടെ സ്നെഹത്തിന്നു

ഉറപ്പും തൃപ്തിയും വരുന്നത് നമ്മിലെക്കുള്ള ദൈ
ദവസ്നെഹത്തിൽനിന്നത്രെ. (രൊമ. ൫, ൩൮. ൩൯.
— ൩൪. ൧. യൊഹ. ൪, ൧൦.)

§ ൩൪.

എല്ലാററിലും അധികം നാം ദൈവത്തെ സ്നെ
ഹിക്കെണം എന്നുള്ള കല്പനയുടെ കാരണം അ
വൻ എല്ലാനന്മകൾക്കും ഉറവാകകൊണ്ടും, (മാൎക്ക. ൧൦, ൧൮.)
അവൻ ആദ്യം നമ്മെ സ്നെഹിച്ചത്കൊണ്ടും, (൧ യൊ
യാ. ൪, ൧൯.) ദൈവത്തിങ്കലെക്കുള്ള നമ്മുടെ സ്നെ
ഹത്തിൽനിന്നു ഉഹവരങ്ങളിൽ നമുക്കു പരമസൌ
ഖ്യം ജനിക്കകൊണ്ടും (രൊമ. ൫, ൩൮. ൧ കൊരി. ൨, ൯.)
ആകുന്നു.

ദൈവത്തെ സകലത്തിലും അധികം
ആശ്രയിക്കുന്നുള്ളത്:—

§ ൩൫.

ധൈൎയ്യത്തൊടും സന്തൊഷത്തൊടും കൂടെ
തന്നെത്താൻ ദൈവനിയൊഗത്തിന്നു ഏല്പിക്കയും,
(സങ്കീ. ൩൭, ൫. യിറ. ൧൭, ൭. സങ്കീ. ൧൩, ൫. ൩൮, ൧൭.)
ആപത്തു ദെഹസങ്കടങ്ങളിലും ജീവമരണങ്ങളിലും ക
ൎത്താവിനെ ശരണമാക്കുകയും, (സങ്കീ. ൧൮, ൩-൪
൩൦, ൧. യിറ. ൧൭, ൧൮.) സഹായം താമസിച്ചാൽ
ക്ഷാന്തിയൊടെ അതിനൊക്കി പാൎക്കയും, (സങ്കീ. ൪൨,
൧൧. യശാ. ൩൦, ൧൫. ൩൮ എബ്രാ. ൧൦, ൩൫.) ദൈ
ദവം സകലവും നമ്മെക്കായും നന്നായും നിവൃത്തിക്കും
എന്നുറെച്ചു വിശ്വസിക്കയും (രൊമ. ൮, ൨൮. സങ്കീ.
൯൧, ൧൧. യശാ. ൪൩, ൨.) ചെയ്യുന്നത് തന്നെ ദൈവ

ത്തിൽ ആശ്രയിക്കുന്നതാകുന്നു.

൧൩൪.

കരുതിവിഷാദിക്കുന്നതു ഒരുനാളും ദൈവാശ്രയത്തൊടുകൂടെ ചെരുകയില്ല. കരുതിവിഷാദിക്കുന്നവൻ ജീവനുള്ള ദൈവം ലൊകത്തിൽ ഇല്ല എന്നവെച്ചു തനിക്ക ആവശ്യമായത താൻ തന്നെ ഉളവാക്കെണമെന്ന ദൊഷവും ഐശ്വൎയ്യവുമാകിവിചാരിക്കുന്നത്. ചിന്തപ്പെടുന്നത് നമ്മുടെതല്ല, ദൈവത്തിന്റെ കാൎയ്യമത്രെ ആകുന്നു. നമുക്ക ആവശ്യമായതൊ ഇന്നവകയെ നിശ്ചയിക്കുന്ന പ്രാൎത്ഥനയും വെല ചെയ്യുന്നതും ഉള്ളതും ആകുന്നു. (മത. ൬, ൨൫—൩൪. ൧ പെ. ൫, ൭. ഫിലി. ൪, ൬. ൧ തെസ്സ. ൪, ൧൧. സങ്കീ. ൫൫, ൨൨)

൧൩൫.

നിങ്ങൾക്കു ഒരു വിഗ്രഹത്തെ ഉണ്ടാക്കരുത്, മീതെ ആകാശത്തിൽ എങ്കിലും താഴെ ഭൂമിയിൽ എങ്കിലും ഭൂമിക്കുകീഴെ വെള്ളത്തിൽ എങ്കിലും ഉള്ള യാതൊന്നിന്റെ പ്രതിമയും അരുതു നീ അവറ്റെ കുമ്പിടുകയും സെവിക്കയും അരുതു. എന്നീവാക്കുകളെ ചിലർ ഒന്നാം കല്പനയൊടുചെൎത്തുപറയുന്നു. മറ്റുചിലർ രണ്ടാം കല്പന എന്ന നിശ്ചയിച്ചു ഒമ്പതാമതും പത്താമതും കല്പനകളെ ഒന്നാക്കി ചെൎക്കുന്നു. അതുതന്നെ നല്ലത് എന്നു തൊന്നുന്നു. ഒമ്പതാമതും പത്താമതും കല്പനകൾ ഒരു കാൎയ്യമെ നിഷെധിക്കുന്നുള്ളു, ദുൎമ്മൊഹം എന്നുള്ളത് തന്നെ. ഒന്നാം കല്പനകിലും മെൽപറഞ്ഞവാക്കുകളിലും കാണുന്നൎത്ഥത്തിൽ

വളരെ തെറ്റിച്ചുപൊകുന്ന രണ്ടു വിശെഷങ്ങൾ ഉ
ണ്ടു. ഒന്നാം കല്പനക്കു ദെവാൎച്ചനയെയും മെ
ൽ എഴുതിയ വചനങ്ങൾ വിഗ്രഹസെവയെയും നി
ഷെധിക്കുന്നു. വിഗ്രഹങ്ങളെ പൂജിക്കുന്നവർ അ
ഹരൊൻ, (പുറ. ൩൨.) യരൊബ്യാം (൧. രാജാ.
൧൨, ൨൮-൩൦) എന്നിരുവർ ചെയ്ത പ്രകാരം സത്യ
ദൈവത്തെ കള്ളവഴിയായി സെവിക്കുന്നു.

൭൩൪.

ഇസ്രയെല്യരുടെ വൃഷഭസെവയെ പൊലെ
സ്ഥൂലമായൊരു വിഗ്രഹസെവയുണ്ടു. ആയതി
നെ കഴിക്കുന്നവർ ദൈവം ആത്മാവാകകൊണ്ടു
അവനെ വന്ദിക്കുന്നവർ ആത്മാവിലും സത്യത്തി
ലും അതിനെ ചെയ്യെണം (യൊഹ. ൪, ൨൪.) എന്നു
ള്ളതു മറന്നു കണ്ണുകൾക്കു കാണ്മാനും കൈകൾക്കു തൊ
ടുവാനും തക്ക ദെവകളെ ആഗ്രഹിച്ചു കണ്ടുകൂടാ
ത്ത ദൈവത്തിന്നു കൊടുക്കെണ്ടിയ മാനമഹത്വ
ങ്ങളെ ദുഷ്ടമായ ഒരു വിഗ്രഹത്തിന്നു കൊടുത്തുവ
രുന്നു.

൭൩൫.

വിഗ്രഹങ്ങളെ പൂജിക്കാത്തവൎക്കു ഈ കല്പന
യിൽ കുറ്റമില്ലെന്നു ആരും നിരൂപിച്ചുപൊകരു
ത്. മരം, കല്ല്, പഞ്ചലൊഹാദികളെ കൊണ്ടു ദൈ
വത്തിന്നു അയൊഗ്യമായ ബിംബങ്ങളെ ഉണ്ടാ
ക്കി സെവിക്കുന്നത് മാത്രമല്ല വിഗ്രഹസെവയാകു
ന്നു, സൂക്ഷ്മമായ വെറെ ഒന്നും ഉണ്ടു (റൊമ. ൧,
൨൩) ങ്ങൾ ദൈവസ്വഭാവത്തെയും ദിവ്യല

ങ്ങളെയും ദൈവം തന്റെ വചനത്തിൽ വെളിപ്പെടുത്തിയ പ്രകാരമല്ല, സ്വന്തബുദ്ധിക്കു തൊന്നുന്നതുപൊലെ വിചാരിക്കയും വിശ്വസിക്കയും ചെയ്യുന്നതൊടും നീക്കുവാൻ വിഷമമുള്ളഞ്ഞുനൃക്കളുമായ വിഗ്രഹസെവയെ നടത്തുന്നു.

ട്രനഷ.

ഒന്നാം കല്പനയിൽ ശെഷം കല്പനകളൊക്ക അടങ്ങിയിരിക്കുന്നു. കാരണം നമ്മുടെ എല്ലാ നടപ്പുവിശെഷങ്ങൾക്കു ഉറവാകെണ്ടിയത് ദൈവഭയസ്നെഹാദികൾ തന്നെ. ആ ഉറവിൽനിന്നു വരാത്തതു എത്ര ശൊഭിച്ചാലും ദൊഷവും ദൈവത്തിന്നു വിരൊധവും ആകുന്നു. (രൊമ. ൧൪, ൨൩. ൧ കൊ. ൧൩, ൧-൩)

## രണ്ടാം കല്പന

നിന്റെ ദൈവമായ യഹൊവായുടെ നാമം വൃഥാ എടുക്കരുത്, തന്റെ നാമത്തെ വൃഥാ എടുക്കുന്നവനെ യഹൊവാ കുറ്റമില്ലാത്തവനാക്കി വെക്കുകയില്ല.

ട്രനഷ.

ഒന്നാം കല്പന ദൈവത്തെ ഹൃദയം കൊണ്ടും, രണ്ടാമത് വായികൊണ്ടും നാം സെവിക്കെണ്ടിയ പ്രകാരം വിവരിക്കുന്നു. ഒന്നാമത് ദൈവസ്വഭാവത്തെയും രണ്ടാമത് തിരുനാമത്തെയും കുറിക്കുന്നു. യാതൊരു വസ്തുവിന്റെ നാമം തൽസ്വഭാവത്തിന്റെ കുറിയത്രെ ആകുന്നു. ദൈവം തന്റെ സ്വഭാവലക്ഷണാദികളെക്കൊണ്ടു തിരുവചനത്തിൽ വെളിപ്പെടുത്തി

യത് അവന്റെ വിശുദ്ധനാമത്തിന്റെ പൊരുളത്രെ ആകുന്നു. ദൈവത്തിന്റെ ഐശ്വൎയ്യപെരുമകളെ അവൻ വെളിപ്പെടുത്തിയ സ്വഭാവത്തിന്റെ വെവ്വെറെ അംശങ്ങളെ സൂചിപ്പിക്കുന്നത്.

§ ൬൦.

നാം ഒരു വിചാരം കൂടാതെ അല്ലെങ്കിൽ ദുഷിപ്പാൻ മാത്രം ദൈവനാമം പ്രയൊഗിച്ചാൽ അതിനെ വൃഥാ എടുക്കുന്നു. ആയത് ശപിക്ക, ആണയിടുക, ക്ഷുദ്രം ചെയ്ക, കളവു പറക, ചതിക്ക എന്നിവകൾ ചെയ്യുന്നതു കൊണ്ടുണ്ടാകുന്നു.

§ ൬൧.

നാം ദൈവസ്വഭാവങ്ങളും വചനവും കൊണ്ടു അവറ്റിന്റെ വിശുദ്ധിയെ മനസ്സിൽ ധരിക്കാതെ സംസാരിക്കയും കെൾക്കയും തിരുനാമങ്ങളെ ഭയവും ശങ്കയും കൂടാതെ ശീലം വരുത്തുകയാലൊ, കളിയിലൊ ഉച്ചരിക്കുന്നതൊറും ദൈവനാമം വൃഥാ എടുത്തു ദൊഷം ചെയ്യുന്നു. (മത. ൫, ൩൪.)

§ ൬൨.

മാനുഷകൊപത്തിൽ ദൈവശിക്ഷയും ദ്രൊഹവിധിയും തന്റെ മെലൊ കട്ടെ മറ്റൊരുവന്റെ മെലൊ കട്ടെ വരുത്തുവാൻ തക്കവണ്ണം ഒരുവൻ ദൈവനാമം പ്രയൊഗിച്ചാൽ ശപിക്ക തന്നെ ചെയ്യുന്നതു. (യാക്കൊ. ൩, ൯. രൊമ. ൧൨, ൧൪. ലൂക്ക്. ൯, ൫൪–൫൫.)

സൂചകം:— ശാപവും പ്രതികാരവും ദൈവത്തിന്നുള്ളതത്രെ ആകുന്നു. (രൊമ. ൧൨, ൧൯. എബ്ര. ൧൦, ൩൦.)

൩൪) എങ്കിലും ഒരു വിചാരമില്ലാത്ത ദുഷ്ടന്നു, ദൈവവചനത്തിൽനിന്നു പാപികൾക്കു വരുവാനുള്ള ശാപവും ശിക്ഷയും അറിയിക്കുന്നതു ദോഷമല്ല. ഒരൊ വിശ്വാസിക്കു ചെയ്വാൻ അത്യാവശ്യമാകുന്നു.

൬൰൩.

സൎവ്വജ്ഞനും വിശുദ്ധനുമായ ദൈവത്തെ സത്യത്തിന്നു സാക്ഷിയും അസത്യത്തിന്നു പ്രതികാരം ചെയ്യുന്നവനായും വിളിക്കുന്നതു തന്നെ ആണയാകുന്നു. സത്യ ക്രിസ്ത്യാനൻ എല്ലായ്പോഴും സത്യത്തിലും ദൈവസന്നിധാനത്തിലും നില്ക്കുന്നതുകൊണ്ടു മറ്റവരൊടുള്ള വ്യവഹാരാദികളിൽ ആണയിടേണ്ടിയവനും ഇടുന്നവനും അല്ല. ഉവ്വ എന്നും ഇല്ല എന്നുമുള്ള വചനങ്ങൾ അവന്നു സത്യവും ശുദ്ധിയുമുള്ള ആണയൊടു സമം തന്നെ. (മത. ൫, ൩൭. യാക്കൊ. ൫, ൧൨.) പ്രപഞ്ചരാജ്യാധികാരമൊ ഹൃദയശോധന കഴിപ്പാൻ പ്രാപ്തിയില്ലായ്കകൊണ്ടു സത്യത്തിന്റെ ഉറപ്പിന്നായിട്ടു ആണയിടുവിക്കുന്നതു ന്യായം തന്നെ. (എബ്ര. ൬, ൧൬.) ആണയിനെ ക്രിസ്ത്യാനർ വിരൊധിക്കേണ്ടതല്ല. ക്രിസ്തൻ താനും സനെദ്രിയ സഭയുടെ മുമ്പാകെ (മത. ൨൬, ൬൩.) അവനൊടു കല്പിച്ച ആണയിട്ടുവല്ലൊ.

൬൰൪.

വിശ്വാസം കൂടാതെ നിഷ്ഠത്തിൽ മാത്രം ആശയ പ്രവൃത്തികളായി ദൈവനാമവാക്യങ്ങളും

വിശുദ്ധചൊല്ലുകളും പ്രയൊഗിക്കുന്നവൻ ദൈവനാമത്തിൽ ക്ഷുദ്രം ചെയ്യുന്നവൻ തന്നെ ആകുന്നു. (ദ്വി. മൊ. ൧൮, ൧൦. — ൧൨) ഉദാഹരണങ്ങൾ (൧ ശാമു. ൨൮, ൭. ൮. അപ്പൊ. പ്രവൃ. ൧൬, ൧൬. ൧൭. ൧൮, ൧൯, ൧൯.)

§ ൬൭.

കള്ളആണയിടുകയും വെഷധാരിയായി ദൈവനാമത്തെ ഹൃദയത്തിൽ ധരിക്കാതെ പ്രസംഗിക്കുന്നു. (൧ മത. ൧൫, ൭. ൮. ൨ തിമ. ൩, ൫.) വായിൽ മാത്രം കൊള്ളുകയും വ്യാജൊപദെശം ചെയ്തുകൊണ്ടിരിക്കുന്ന (വെളി. ൨, ൧൦. ൧ തെസ. ൨, ൩. അപ്പൊ. പ്രവൃ. ൧൫, ൧. — ൨.) ദൈവവചനം പ്രയൊഗിക്കയും തന്നെയും മററവരെയും പാപസെവയിൽ ഉറപ്പിച്ചുകൊണ്ടിരിക്കുന്ന (സദൃ. ൭. ൬. ൧൪, ൨൦.) ദൈവത്തിന്റെ ദയയും ദീൎഘക്ഷമയും അനുഭവിക്കുന്നവനെല്ലാം കളവിനും ചതിക്കും ദൈവനാമത്തെ പ്രയൊഗിക്കുന്നവനാകുന്നു.

§ ൬൮.

മെൽവിവരിച്ച ദൊഷങ്ങൾ മിക്കവാറും നാവിൻ ദൊഷങ്ങൾ മാത്രം ആകകൊണ്ടു മനുഷ്യർ അവയെ എപ്പൊഴും ലഘുവായി വിചാരിക്കുന്നു. ആയത്കൊണ്ടു ദൈവം രണ്ടാം കല്പനയൊടു തന്റെ നാമം വൃഥാ എടുക്കുന്നവനെ യഹൊവ കുററമില്ലാത്തവനാക്കി വെക്കുകയില്ലെന്നുള്ള വചനങ്ങളെയും ചെൎത്തെഴുതിയത് അവററെ ലംഘിക്കുന്നവരിൽ ശിക്ഷ കഠിനമുള്ള പ്രകാരം പ്ര—

മൊ. ൨൦, ൭. നൊക്കുക.) അതിന്റെ തെളിവിന്നായി ഗല. ൩, ൧. എബ്രാ. ൧൦, ൩൧. വിചാരിക്കെണ്ടതു മാകുന്നു.

§ ൫൧.

പ്രപഞ്ചയനങ്ങളെ ദൊഷനിവൃത്തിക്കു പ്രയൊഗിക്കുന്നവൻ മാത്രമല്ല, യാതൊരു കാൎയ്യത്തിന്നു പ്രയൊഗിക്കാത്തവനും കൂടെ അവരെ ദ്രൊഹ്യം ചെയ്യുവരുന്നതു പൊലെ സ്വാൎത്ഥ്യയനങ്ങളായ ദൈവനാമവചനങ്ങളുടെ പ്രയൊഗത്തിലും ആകുന്നു. ദൈവനാമത്തെ വൃഥാ എടുക്കുന്നവൻ രണ്ടാം കല്പനയെ നിവൃത്തിച്ചു എന്നു വിചാരിക്കെണ്ടതല്ല, തികഞ്ഞ നിവൃത്തിയിൽ ദൈവനാമത്തിന്റെ സല്പ്രയൊഗവും അടങ്ങിയിരിക്കുന്നു. അതാകട്ടെ നാം ദൈവനാമത്തെ എല്ലാസങ്കടങ്ങളിൽ നൊക്കിവിളിക്കയും അപെക്ഷിക്കയും പുകഴ്ത്തുകയും കൃതജ്ഞതരായി പാൎക്കയും ചെയ്യുന്നതത്രെ.

§ ൫൨.

എല്ലാസങ്കടങ്ങളിൽ ദൈവനാമത്തെ നൊക്കിവിളിക്കുക എന്നുള്ളത്, അന്യന്മാരുടെ ദുഃഖങ്ങളിലും സ്വന്തസങ്കടങ്ങളിലും അവ ചെറിയതാവ ലിയതൊ ആയാലും എല്ലാറ്റിന്നു മുമ്പെ ദൈവസഹായം അപെക്ഷിക്കുന്നതാകുന്നു. അങ്ങിനെ ഉള്ളത് ദൈവം കരുണവിചാരിച്ചു കെൾക്കും എന്നറിയിക്കുന്ന വാഗ്ദത്തങ്ങൾ ഉണ്ടു. (സങ്കീ. ൫൦, ൧൫. ൯൧, ൧൫.)

§ ൫൩.

ദൈവകല്പനാവാഗ്ദത്തങ്ങളിൽ ആശ്രയിച്ചു

വിശ്വാസവും താഴ്മയും ഉള്ള ഹൃദയസംഭാഷണത്തിൽ തനിക്കും അന്യന്മാൎക്കും ഉള്ള ആവശ്യങ്ങളെ ദൈവത്തിൻ മുമ്പിൽ ഇടുന്നവൻ ദൈവനാമത്തിൽ പ്രാൎത്ഥിക്ക ചെയ്യുന്നത്. (ഫിലി. ൪, ൬. ൧. തിമൊ. ൨, ൮)

§ ൩൦.

ദൈവനാമത്തെ പുകഴ്ത്തുന്നവൻ ദൈവകരുണാമഹത്വങ്ങൾ ഹൃദയത്തിൽ നിറഞ്ഞിട്ടു സൎവ്വലോകത്തിലും വ്യാപിക്കെ സന്തോഷത്തോട്ടുകൂടെ ദൈവനാമത്തെ സ്വീകരിച്ചു (രോമ. ൧, ൧൬. മത. ൧൦, ൩൨) വാക്കിനാലും (കൊലൊ. ൩, ൧൭) ക്രിയയാലും (മത. ൫, ൧൬. യോബ്. ൧, ൨൧. യശായ. ൨൫, ൧.) സ്തുതിപ്പാൻ കടക്കാരനും, ബദ്ധനും ആകുന്നു. (മത. ൭, ൨൧. അപ. പ്രവ്യ. ൪, ൨൦.)

§ ൩൧.

ദൈവനാമത്തിന്നു കൃതജ്ഞനാവാൻ മനസ്സുള്ളവൻ താൻ അനുഭവിച്ചുവരുന്ന നന്മകളെ ഒക്കെയും, ദൈവത്തിന്റെ സൌജന്യമായ കരുണയും സ്നേഹവും കൊണ്ടത്രെ ആകുന്നു എന്നു താഴ്മസന്തോഷങ്ങളോട്ടുകൂടെ സമ്മതിച്ചുറികയും സ്വീകരിക്കയും ചെയ്യുന്നു. ഈ സ്വീകാരം മനഃപൂൎവ്വമായി ധരിച്ചുവരെല്ലാവരും ദൈവത്തിന്റെ നന്മകളെ സ്വാന്തഇഷ്ടപ്രകാരമല്ല ദൈവപ്രസാദത്തിന്നായിട്ടത്രെ ചെലവഴിച്ചു തങ്ങളുടെ കൃതജ്ഞതയെ ക്രിയകളെക്കൊണ്ടു കാണിക്കയും ചെയ്യും. (ഫിലി. ൪, ൧൨)

## മൂന്നാം കല്പന
## സ്വസ്ഥനാളിനെ ശുദ്ധീകരിപ്പാൻ
## ഓൎക്ക.

൭൨ —

ആദ്യ കല്പനകൾ രണ്ടും മനുഷ്യൻ ഹൃദയം കൊണ്ടും വായ്കൊണ്ടും മൂന്നാമത്തെ ക്രിയകളെക്കൊണ്ടു ദൈവത്തോട ആചരിക്കേണ്ടിയ പ്രകാരം ഉറപ്പിക്കുന്നു.

## ആറുദിവസം നീ അദ്ധ്വാനപ്പെട്ടു
## നിന്റെ വേലകൾ ഒക്കയും
## ചെയ്ക.

൭൩ —

ദൈവം മനുഷ്യനെ വേല ചെയ്വാൻ നിയോഗിച്ചു. (൧ മൊ. ൨, ൧൫.) എങ്കിലും പാപത്തിന്നു മുമ്പെ സന്തോഷമായത് പാപത്തിൻ ശാപത്താൽ ഭാരമായ്തീൎന്നു. (൧ മൊ. ൩, ൧൭.) ഈ ദിവ്യശാപത്തിൽ ഒരു അനുഗ്രഹവും അടങ്ങിയിരിക്കുന്നു. കാരണം വേല ചെയ്വാനുള്ളതല്ലോ പല ദോഷങ്ങളിൽനിന്നു മനുഷ്യരെ തെറ്റിക്കുന്നു. മടിവല്ലോ എല്ലാ ദോഷങ്ങളുടെയും ആരംഭം. മുഖത്തെ വിയൎപ്പോടുകൂടെ വേല ചെയ്കയിൽ മാത്രം മനുഷ്യൎക്ക ഈ ലോകത്തിൽ സ്ഥിരമായ സന്തോഷവും മനസ്തൃപ്തിയും ഉണ്ടാകുന്നത്. അതുകൊണ്ടു ഒരുവൻ ഐശ്വൎയവാനായാലും എന്നുമുള്ള ഒരു ശാപം കൂടാ

തെന്റെ ദിവ്യവെഷ്ടിൽനിന്നു ഒഴിഞ്ഞുപൊവാൻ കഴികയില്ല. (൧. തെസ്സ. ൫, ൩.)

## ഏഴാം ദിവസം നിന്റെ ദൈവമായ യഹൊവയുടെ സ്വസ്ഥതയാകുന്നു.

§ ൧൮.

ആഴ്ചശബ്ബത്ത് സൃഷ്ടിശബ്ബത്തിന്റെ ഓൎമ്മയും (൧. മൊ. ൨, ൨—൩.) നിത്യശബ്ബത്തിന്റെ മുങ്കുറിയും (എബ്ര. ൪, ൩. ൯.) ആകുന്നു. നിത്യശബ്ബത്തെ ദൈവസ്വസ്ഥതയിലെക്ക് സൃഷ്ടിയുടെ പ്രവെശനം ആകുന്നു. സൃഷ്ടിവെല തികച്ചിട്ടു ദൈവം സ്വസ്ഥനായ പ്രകാരം (൧. മൊ. ൨, ൨—൩.) സൃഷ്ടിയും തന്റെ ഉദ്യോഗത്തിന്റെ അവസാനം പ്രാപിച്ചിട്ടു (എബ്ര. ൪, ൧൦.) ദൈവസ്വസ്ഥതക്കിൽ പങ്കാളിയായി തീരാത്ത ഭാഗ്യം അനുഭവിച്ചുകൊണ്ടു ആശ്വസിക്കും. ഭൌമശബ്ബത്തിന്റെ സ്വസ്ഥത നിത്യശബ്ബത്തിന്നു പ്രതിബിംബവും മുങ്കുറിയും ആകെകൊണ്ടു.

§ ൧൯.

നിത്യസ്വസ്ഥത എല്ലാ പ്രപഞ്ചവെലകൾക്കും പ്രയാസത്തിന്നും അവസാനവും എന്നെക്കും ദൈവത്തെക്കണ്ടു സ്തുതിച്ചു അവന്റെ ഭാഗ്യമഹത്വങ്ങളിൽ തീരാത്ത അവകാശവും തികഞ്ഞ സ്നെഹംകൊണ്ടു സൎവ്വസൃഷ്ടിയുടെ ആശ്ലെഷവും ആകുന്നു. ഈ പ്രകാരം തന്നെ ഭൌമശബ്ബത്തിന്റെ ആചാരം പ്രപഞ്ചികളുടെ പ്രയത്നസങ്കടങ്ങളിൽനിന്നുള്ള സ്വാതന്ത്ര്യവും സ്വൎഗ്ഗീയക്രിയകളുടെ വെലകൾക്കും അനുഭവങ്ങൾക്കും

ഒരുമ്പാട്ടും ആചാരവും ആക്കിക്കൊണ്ടത്.

§ ൫൯.

പഴയനിയമകാലത്തിൽ സ്വസ്ഥനാളിനെ തൊട്ടു ദൈവം കല്പിച്ചതു ലംഘിച്ചവന്നു മരണവിധിയുണ്ടായത്. (൨. മോ. ൩൧, ൧൪. ൧൫. ൪ മോ. ൧൫, ൩൨—൩൬) ഇതു കഠിനശിക്ഷക്കു കാരണമായത് പഴയനിയമത്തിൽ ശബ്ബത്താചാരം ദൈവകരാറിന്നു അടയാളമായതിനാൽ (൨. മോ. ൩൧, ൧൩—൧൭) അതിന്റെ ലംഘനം ദൈവദ്രോഹമത്രെ എന്നു നിശ്ചയിക്കുന്നതു. പുതിയനിയമത്തിലൊ ശബ്ബത്തിന്റെ ശുദ്ധീകരണം കഠിനമായൊരു കല്പനയുടെ ഫലമല്ല മനുഷ്യരാത്മാവിന്റെ ആവശ്യത്തിൽ നിന്നും (മാൎക്ക. ൨, ൨൭. ൨൮) സ്വാതന്ത്ര്യമുള്ള സ്നേഹത്തിൽ നിന്നും (കൊലൊ. ൨, ൧൬. ൧൭. രോമ. ൧൪, ൫. ൬. ഗല. ൪, ൯. ൧൦) അത്രെ ഉളവാകുന്നത്. ഈ സുവിശെഷസ്വാതന്ത്ര്യം ഹേതുവാക്കി ആദ്യ ക്രിസ്തസഭ ആഴ്ചകളുടെ ശബ്ബത്തല്ല നമ്മുടെ രക്ഷക്ക് അടിസ്ഥാനമായ ക്രിസ്തന്റെ പുനരുത്ഥാനനാൾ എന്നുള്ള ഒന്നാം ആഴ്ചയെ ദൈവശുദ്ധീകരിച്ചു സ്വസ്ഥതെക്കും സഭക്കൂട്ടങ്ങളാരാധനെക്കും നിയമിച്ചത്. (അപ. പ്രവൃ. ൨൦, ൭. ൧ കൊരി. ൧൬, ൨. വെളി. ൧, ൧൦.)

§ ൬൦.

ആഴ്ചശബ്ബത്തല്ലാതെ പഴയനിയമത്തിൽ യഹോവയുടെ ജനമായ ഇസ്രയെലെ പലവിധമായ സങ്കടങ്ങളിൽ നിന്നുദ്ധരിച്ചുകാത്തു നടത്തിയതിന്റെ ഓൎമ്മക്കായി വെറെ ചില ദിവസങ്ങളെ നിശ്ചയി

ച്ചിട്ടുണ്ടായിരുന്നു. ജനമെല്ലാം ആ പെരുന്നാളുകളെ ഉ
ത്സവത്തെ പൊലെ വിചാരിച്ചു ശുദ്ധി കരിക്കയും ചെ
യ്തു. അത്രപൊലെ തന്നെ ക്രിസ്തുസഭയും ലൊകരക്ഷ
യൊടു സംബന്ധിച്ച ക്രിയകളുടെ ഒൎമ്മക്കായി
വൎഷംതൊറും തിരിച്ചുവരുന്ന പെരുന്നാളുകളെ നി
ശ്ചയിച്ചു ഞായറാഴ്ചയെ പൊലെ അവറ്റെ ശുദ്ധി
കരിപ്പാൻ കല്പിച്ചിരിക്കുന്നു. സാബത്തിനെ ശു
ദ്ധി കരിപ്പാൻ ഒന്നാം കല്പനയിൽ ആ പെ
രുന്നാളുകളും അടങ്ങിയിരിക്കുന്നു.

§ ൧൮.

ഭയഭക്തികളൊടുകൂടെ ദൈവാരാധനെക്കാ
യി സഭയുടെ ഒരുമിച്ചുചെരുന്നതെയും ദൈവവച
നം വായിച്ചു അനുഷ്ഠിക്കായി ശൊധന ചെയ്യാ
തെയും അതിന്റെ ഘൊഷണം ലഘുവായി വി
ചാരിച്ചും നിരസിച്ചും കൊണ്ടു പ്രപഞ്ചവെലക
ളിലും സുഖഭൊഗങ്ങളിലും സാബത്തിനെ കഴി
ക്കുന്നവരെല്ലാം അതിനെ അശുദ്ധമാക്കുന്നു ആ
കല്പനയെ ലംഘിക്കുന്നവരാകുന്നു (യെശ. ൫൮, ൧൩.
എസെ. ൨൨, ൮. ൨൬. രൊമ. ൧൪, ൫. ൬.)

§ ൧൯.

മെല്പറഞ്ഞത് വിചാരിച്ചു ഞായറാഴ്ച ദുഃഖസ
ങ്കടങ്ങളെ ഒൎത്തു മുറകിട്ടു വിവരിപ്പാൻ (യശാ. ൧൮,
൧.) തക്കദിവസമാകുന്നു, എന്നാൽ ഒന്നാമത്തെ ശ
ബ്ബത്ത്ദിവസം സന്തൊഷദിവസം തന്നെ. (സങ്കീ.
൧൧൮, ൨൪. ൧൨൨, ൧.) എങ്കിലും ഈ സന്തൊഷം ക
ൎത്താവിൽ തന്നെ (ഫിലി. ൪, ൪.) ദൈവവചനത്തിൽ

നിന്നും സ്രെക്കി. ൬, ൨൭-ാമ. ൧൭-൨൨ വിളിച്ചുണ്ടാക കണ്ടു.

§ ൩൦.

സാബത്തിന്റെ ശുദ്ധീകരണത്തൊടു ക്രിസ്തീയ സ്നെഹക്രിയകളും (ശ്രീയൊക്കൊ. ൬, ൧൧. യശാ. ൫൮, ൭. — ൧൦) ചെൎന്നു വരെണ്ടതിന്ന ഒരു വിരൊധവുമില്ല. പിന്നെ നാളെയൊളം വഴിയനല്ലൊവും സങ്കടവും കൂടാതെ താമസിപ്പിപ്പാൻ കഴിയാത്ത ലൌകികവെലകളെയും (മത്ത. ൧൨, ൧൧. ൧൨) ചെയ്യുപ്പാൻ ന്യായം. മടിവും ക്രമക്കെടും മറ്റും ഈ വകയൊക്കെ ചെരാതിരിപ്പാൻ മാത്രം നൊക്കെണ്ടിയതു.

§ ൩൧.

ദൈവവചനം മഹാവിശുദ്ധമായതുകൊണ്ടു വെച്ചു വീട്ടിലും പള്ളിയിലും ഏകാന്തത്തിലും (മത്ത. ൬, ൬) മറ്റവരുടെ ഒരുമിച്ചും അതിനെ ശ്രദ്ധാഗ്രഹത്തൊടെ കെൾക്കയും പഠിക്കയും ചെയ്യുന്നവർ സാബത്തിനെ ശുദ്ധീകരിക്കുന്നു. (സങ്കീ. ൧൧൯, ൧൧. — ൧൦. കൊലൊ. ൩, ൧൬)

§ ൩൨.

പ്രാൎത്ഥനകൊണ്ടും മറ്റും ഹൃദയത്തെ നല്ലവണ്ണം ഒരുക്കീട്ടു ക്രിസ്ത്യാനർ സാബത്തിൽ ദൈവഭവനത്തിലെക്ക പ്രവെശിച്ചു (പ്രസം. ൫, ൧) ഏകാഗ്രമായ മനസ്സൊടെ ദൈവാരാധനയിൽ ചെൎന്നു സുവിശെഷഘൊഷണത്തിന്ന ഹൃദയത്തിൽ സ്ഥലം കൊടുക്കയും ഉള്ളിൽ പുതുശക്തിയെ

പ്രാപിച്ചു (മത്താ. ൬, ൬.) തങ്ങളുടെ ലൌകീകകാൎയ്യങ്ങൾക്ക് ആവശ്യമായ ക്രിയാദികളെ യോഗ്യമാംവണ്ണം ചെയ്യേണ്ടതിന്നു ദൈവവചനം കേൾക്കുന്നവരായിരിക്കമാത്രമല്ല, അതിനെ ചെയ്യുന്നവരായിരിക്കയും വേണ്ടത്. (ലൂക്കാ. ൧൧, ൨൮. യാക്കോ. ൧, ൨൨.) കാരണം കള്ളദൈവാരാധന യഹോവെക്കു വെറുപ്പത്രെ. (ആമോ. ൫, ൨൧.)

## ക്രിസ്തീയസഭാവൎഷം

൧൩

ക്രിസ്തീയസഭാവൎഷത്തിന്നു മുകുറിയായത് പഴയനിയമത്തിൽ കാണുന്നു. പഴയനിയമത്തിലെ സഭാവൎഷം നീസാൻ മാസം ൧൪-ാം തിയ്യതി ഇസ്രയെലർ ആചരിച്ച പെസഹാപെരുനാളെ കൊണ്ടു ആരംഭിച്ചത്. അതിൽ അവർ പ്രത്യേകം ഓൎത്തത്, മിസ്രദേശത്തിൽനിന്നുള്ള ഉദ്ധാരണവും കടിഞ്ഞൂലുകളുടെ രക്ഷയും തന്നെ. ഇതുകൂടാതെ അതു കൊയ്ത്തുകാലത്തിന്റെ ആരംഭപെരുനാളുമായിരുന്നു. പെസഹാപെരുനാൾ കഴിഞ്ഞിട്ടു അമ്പതാം ദിവസത്തിൽ പെന്തെക്കൊസ്ത് (പഞ്ചാശദ്ദിനം) പെരുനാളിനെ ആദ്യകൊയ്ത്തിന്റെ അനുഗ്രഹത്തിന്നു കൃതജ്ഞരാവാനും സീനായിമലയിലെ ധൎമ്മഘോഷണം ഓൎപ്പാനും കൊണ്ടാടിയത്. ഏഴാം മാസമായ തിസ്രി ൧൦-ാം തിയതി മഹാപരിഹാരദിനം എന്നൊരു പെരുനാൾ, ജനമെല്ലാം ആചരിക്കേണ്ടിവന്നു. എല്ലാവരുടെ പാപങ്ങൾക്കും അനുപരി

ഹാരം ഉണ്ടായതിനാൽ അവർ മനസ്താപത്തിനു അടയാളമായി നൊല്ക്കയും ചെയ്തു. ആ മാസത്തിന്റെ ൰ാം തിയ്യതി അവർ മരുഭൂമിയിലെ യാത്രയുടെ ഒൎമ്മക്കായി കൂടാരപെരുനാൾ കൊണ്ടാടി. ഇവക്കൂടാതെ ഇസ്രയെലക്ക് അമാവാസി, ശബ്ബത്താണ്ടു. കാഹളപെരുനാളും മററും ഉണ്ടായത്.

൧൱൮.

ക്രിസ്തന്റെ ജനനൊത്സവത്തിനു നാലാഴ്ചവട്ടങ്ങൾക്കു മുമ്പെ ആഗമനനാൾ എന്ന പെരുള്ള പെരുനാളൊടു കൊണ്ടു ക്രിസ്തീയസഭാവൎഷം ആരംഭിക്കുന്നു. ആയത് പെരുനാളുകളുള്ള കാലം, പെരുനാളില്ലാത്ത കാലം എന്നിങ്ങിനെ രണ്ടംശങ്ങളായിരിക്കുന്നു. ഇതിന്റെ മദ്ധ്യെ ത്രിത്വനാൾ എന്ന ദിവസം നില്ക്കുന്നു. പെരുനാളംശത്തിൽ ക്രിസ്തന്റെ രക്ഷാക്രിയയെയും, പെരുനാളില്ലാത്ത അംശത്തിൽ വിശ്വാസികളുടെ ശുദ്ധനടപ്പിനെയും സൂചിപ്പിക്കുന്ന വെദാംശങ്ങളുടെ വായന സഭകളിൽ നടക്കുന്നു.

൧൱൯.

ക്രിസ്തസഭ ഒരൊ പെരുനാളിന്നും ഞായറാഴ്ചകൾക്കും സഭകളിൽ വായിച്ചു വ്യാഖ്യാനിപ്പാൻ തക്കവണ്ണം രണ്ടു വെദാംശങ്ങളെ നിശ്ചയിച്ചിരിക്കുന്നു. അവററിൽ ഒന്നു സുവിശെഷത്തിൽനിന്നും, മറെറത് ലെഖനങ്ങളിൽനിന്നും തെരിഞ്ഞെടുത്തത്.

൧൱൰.

രണ്ടുവക പെരുനാളുകൾ ഉണ്ടു. ഒരുവക എത്രയും സമമുള്ള ആഴ്ചകളിലും എങ്കിലും വൎഷം തൊറും ഒരേ

ദിച്ചുപൊകുന്നമാസത്തിങ്കളിലുംഉണ്ടാകുന്നു. അവറ്റിൽപുനരുത്ഥാനനാൾപ്രധാനം. ഇവകെക്ക്ഇളകുന്നപെരുനാളുകൾഎന്നപെരുണ്ടു. രണ്ടാംവകപെരുനാളുകൾക്കുഇളകാത്തപെരുനാളുകൾഎന്നുപറയുന്നു. അവയെറ്റുഘടിക്കുന്നമാസത്തിങ്കൾനിത്യംസമംതന്നെ. ആഴ്ചകൾമാത്രംവർഷംതൊറുംഭേദിച്ചുപൊകുന്നു.

§ ൭൨.

ആഗമനംഎന്നുള്ളപെരുനാൾകാലംക്രിസ്തന്റെജനനൊത്സവത്തിന്നുമുമ്പെനാലുഞായറാഴ്ചകളൊളംനീണ്ടിരിക്കുന്നു. ആസമയംഎല്ലാംദിസെമ്പർമാസം൨൫ംതിയ്യതികൊണ്ടാടുന്നതിരുജനനനാൾക്കുഒരുമ്പാടത്രെആകുന്നു. ജനനനാൾക്കുപിമ്പ്എട്ടാംദിവസംയെശുവിന്നുചെലാകർമ്മം കഴിച്ചപെരുനാളും, ആണ്ടുപിറപ്പും ആകുന്നു. ജനവരി൬ാംതിയ്യതിപ്രകാശനദിനംഎന്നൊരുപെരുനാൾപുറജാതികളുടെമാനസാന്തരത്തിന്നുംഅതിന്നുവെണ്ടുന്നപ്രാർത്ഥനെക്കുംനിശ്ചയിച്ചിരിക്കുന്നു. പ്രകാശനദിനത്തിന്നുപിമ്പുഎന്നുപെരുള്ള൬ഒളംഞായറാഴ്ചകൾവർഷന്തൊറുംഉണ്ടാകുന്നു.

§ ൭൩.

ക്രിസ്തന്റെപുനരുത്ഥാനനാൾക്കുമുമ്പെ ഒമ്പതാമത്തെഞായറാഴ്ചെക്ക്സപ്തദിനം. എട്ടാമത്തിന്നുഷഷ്ടിദിനം. ഏഴാമത്തിന്നുനൊമ്പിന്നുമുമ്പിലത്തെഞായറാഴ്ചഎന്നപെരുകൾഉണ്ടു. അതിൽപിന്നുള്ളആറുഞായറാഴ്ചകൾക്കുനൊമ്പുഞായറാഴ്ചകൾഎന്നു

പറയുന്നു. റൊമസഭപുരാണക്രമങ്ങളുസമയത്ത ഒരു
വകനൊമ്പുകള്ളികളിക്കുന്നു. പ്രൊതെസ്തന്തസഭക്കു
സമയത്തിന്നു തിരുകഷ്ടാനുഭവകാലം എന്നവെ
ർവിളിച്ചു ക്രിസ്തന്റെ കഷ്ടാനുഭവമരണങ്ങളെ അ
തിൽ പ്രത്യെകം ഓൎക്കുന്നു.

§ ൩൯.

പുനരുത്ഥാനനാളുടെമുമ്പെത്ത ഞായറാഴ്ചക്ക
നഗരപ്രവെശനനാൾ എന്നപെർ. അതിൽ ആരംഭി
ക്കുന്ന ആഴ്ചവട്ടത്തിന്നു തിരു ആഴ്ചവട്ടം എന്നും കഷ്ടാ
നുഭവആഴ്ചവട്ടം എന്നും പറയുന്നു. അതിലെവ്യാഴാ
ഴ്ച തിരുവത്താഴത്തിന്റെ സ്ഥാപനം, ഗഥ്സെമനതൊ
ട്ടത്തിലുള്ള പൊരാട്ടം എന്നിവറ്റിന്റെ ഓൎമ്മക്കായി
ശുദ്ധീകരിച്ചു തിരുവ്യാഴാഴ്ച എന്നും വെള്ളിയാഴ്ചയി
ൽ രക്ഷിതാവിന്റെ മരണം ഓൎക്കകൊണ്ടു അതിന്നു തി
രുവെള്ളിയാഴ്ച എന്നും ക്രിസ്തന്റെ ശരീരം ശ്മശാനത്തി
ൽ കിടന്ന ശനിയാഴ്ചെക്ക മഹാശബ്ബത്ത എന്നും പെ
രുകൾ വിളിച്ചു വരുന്നു.

§ ൪൦.

പുനരുത്ഥാനനാൾ എന്നുള്ള പെരുനാളിനെ
സഭ യെശുവിന്റെ ഉയിൎത്തെഴുനീല്പിനെ ഓൎത്തുകൊ
ണ്ടാടുവാൻ നിയമിച്ചിരിക്കുന്നു. അതു ഹിമകാലം ക
ഴിഞ്ഞിട്ടു അഹൊരാത്രങ്ങൾ ഭൂമിയിൽ എങ്ങും സമ
മായിരിക്കുന്ന ദിവസത്തൊടടുത്ത പൌൎണ്ണമാസി
ക്കപിന്നത്തെ ഞായറാഴ്ചകകൊണ്ടു വൎഷം തൊ
റും നിശ്ചിതകണക്ക മാറിവരുന്ന പെരുനാളത്രെ. പു
നരുത്ഥാനനാൾ കഴിഞ്ഞു നാല്പതാം ദിവസമായ വ്യാഴാഴ്ച

സ്വൎഗ്ഗാരോഹണനാൾതന്നെ. അമ്പതാംദിവസത്തി
ന്നു പെന്തെക്കൊസ്തു എന്നപെർ. അതിൽസഭയി
ന്റെ ജനനവും ശുദ്ധാത്മാവിന്റെ പകൎച്ചയും
ഓൎത്തുകൊണ്ടിരിക്കുന്നു. പുനരുത്ഥാനനാൾ പെ
ന്തെകൊസ്തു എന്നിവറ്റിന്റെ നടുവിലുള്ള ഞായറാ
ഴ്ചകൾക്കു ഓരോന്നിനു പ്രത്യേകം പെരുകളുണ്ടു. എ
ല്ലാററിനും സമമായിക്കൊള്ളുന്ന പെർ പെസഹായി
ലെ ഞായറാഴ്ചകൾ എന്നത്രെ.

§ ൧൯

പെന്തെക്കൊസ്തു പെരുനാൾക്കു പിന്നത്തെ ഞാ
യറാഴ്ചക്കു ത്രിത്വനാൾ എന്നു പറയുന്നു. അതു ക്രി
സ്ത്യാനിത്തിന്റെ മൂലൊപദെശമായ ദൈവത്തി
ന്റെ ത്രിയെകത്വത്തിലെ വിശ്വാസത്തിന്റെ ഓ
ൎമ്മക്കായി നിശ്ചയിച്ചുകിടക്കുന്നു. ത്രിത്വനാൾ, ആഗമ
നനാൾ എന്നിവറ്റിന്റെ നടുവിലെ ൨൫—൨൭ഉം
ഞായറാഴ്ചകൾക്കു ത്രിത്വത്തിൽ പിന്നത്തെ ഞായറാ
ഴ്ചകൾ എന്നു പെർ.

§ ൨൦

മെൽ പറഞ്ഞ ശുദ്ധനാളുകൾ അല്ലാതെ പ്രൊ
തെസ്തന്ത്സഭ വെറെ ചില ദിവസങ്ങളെ പ്രത്യേകം
ആചരിച്ചുവരുന്നു. ഒന്നാമതു, മാനസാന്തരദിനം.
രണ്ടാമതു, ദൈവദൂതൻ മറിയയൊടു ക്രിസ്താവതാര
ത്തെ അറിയിച്ചതിന്റെ ഓൎമ്മക്കുള്ള ദിവസം, മാ
ൎച്ച ൨൫ഉ തിയ്യതി. മൂന്നാമതു, സ്നാപകനായ യോഹ
നാന്റെ ഓൎമ്മ, ജൂൻ ൨൪ഉ തിയ്യതി. നാലാമതു, ദൈവ
ദൂതരുടെ ഓൎമ്മക്കായി നിശ്ചയിച്ച മീഖായെലിന്റെ

പെരുനാൾ. സെപ്തെമ്പർ ൨൯ാം തിയ്യതി. അഞ്ചാ
മത്, മിഖായെൽ ദിനത്തിന്റെ പിന്നെത്തെ ഞായ
റാഴ്ചയിലെ കൊയ്ത്തു പെരുനാൾ. ആറാമത്, സഭാ
നവീകരണത്തിന്റെ ഓൎമ്മെക്കായി കൊണ്ടാടുന്ന
പെരുനാൾ. ഒക്തൊബർ ൩൧ാം തിയ്യതി.

## നാലാംകല്പന

### നിന്റെ ദൈവമായ യഹോവ നിണ ക്ക തരുന്ന ദേശത്തു നിന്റെ നാളുകൾ ദീൎഘ മാകുവാനായിട്ടു നിന്റെ മാതാപിതാ ക്കന്മാരെ ബഹുമാനിക്ക.

§ ൫൩.

നാലാം കല്പനയുടെ പൊരുൾ ആവിതു. ദൈവം വെവ്വെറെ സ്ഥാനങ്ങളിലാക്കിയ മനുഷ്യരെ കീഴടങ്ങി അനുസരിക്കയിൽ നാം അവരെ ബഹുമാനിക്കെണമെന്നത്രെ. അതുകൊണ്ടു ഈ കല്പനയും ഒന്നാം പലകയിൽ നിന്നും രണ്ടാമത്തിലെക്ക നടത്തുന്ന പാലവും ആകുന്നു.

§ ൫൪.

നാലാം കല്പന കുട്ടികൾ മാതാപിതാക്കന്മാൎക്ക കീഴടങ്ങിയിരിക്കെണ്ടിയ ക്രമം വിവരിക്കുന്നു. അതിന്റെ കാരണം മാതാപിതാക്കന്മാരെ കൊണ്ടു ദൈവം കുട്ടികൾക്ക ദെഹജീവനെയും അതിനൊടു സംബന്ധിച്ച ആവശ്യങ്ങളെയും മാത്രമല്ല ആത്മാവൊടു ചെരുന്ന ബാലശിക്ഷയെയും വെറെ ഒരൊ നന്മകളെയും നല്കി കൊണ്ടു അവരെ തന്റെ സ്ഥാന

മാനങ്ങളിലെക്ക ആക്കിയിരിക്കുന്നു എന്നുള്ളതാ കുന്നു.

§ ൭൫.

നാം മാതാപിതാക്കന്മാരെ ഹൃദയംകൊണ്ടു നിരസിക്കയും (സുഭ. ൩൦,൧൭.) അനുസരണക്കെട്, ധാൎഷ്ട്യം, കൃതഘ്നത, സ്നെഹകുറവ് ഇത്യാദികളെ കാണിച്ചുകൊണ്ടും വാക്കിനാലും (റൊമ. ൧,൩൦. മത്ത. ൧൫,൪.) ക്രിയയാലും (സുഭ. ൧൯,൨൬. ൨൮,൨൪. ൧ ശമു. ൨,൨൫.) കൊപിപ്പിക്കയും ദുഃഖം വരുത്തുകയും ചെയ്യുന്നതെല്ലാം നാലാം കല്പന നിഷെധിക്കുന്നു.

§ ൭൬.

നാലാം കല്പന സ്ഥാപിക്കുന്നതൊ നാം മാതാപിതാക്കന്മാരെ മാനിക്കയും, ശുശ്രൂഷിക്കയും, സ്നെഹിച്ചനുസരിക്കയും വെണം എന്നുള്ളതത്രെ. (സുഭാ. ൨൩,൨൨. ൧ തിമൊ. ൫,൪. കൊലൊ. ൩,൨൦. എഫെ. ൬,൧.)

§ ൭൭.

മനുഷ്യവംശങ്ങൾക്കിടയിലുള്ള സംബന്ധവും മെൽകീഴ് മുതലായവറ്റിൽ നിന്നുണ്ടാകുന്ന ഭെദവും കുടുംബത്തിൽ നിന്നത്രെ ജനിച്ചുണ്ടായതിനാൽ രണ്ടിന്നും ഒരൊരുക്കവും സംബന്ധങ്ങൾക്കു സമമായി ദിവ്യമാനവും വിശുദ്ധങ്ങളായ അവകാശങ്ങളും ഉണ്ടു. ഇങ്ങിനെ നാലാം കല്പന മാതാപിതാക്കന്മാൎക്ക മാത്രമല്ല രാജ്യം, സഭ, (പള്ളി) വിദ്യാശാല, ഭവനം എന്നിവറ്റിൽ അവരുടെ സ്ഥാനത്തുള്ള

കുന്ന അധികാരങ്ങൾക്കും (റൊമ. ൧൩. ൧. ൭. ൧ പെത്രു. ൨. ൧൩. തീത. ൩. ൧. ൨ശമൊ. ൨൩. ൩.) ഇടയന്മാരായ ഗുരുക്കന്മാർക്കും (എബ്ര. ൧൩. ൧൭. ൧ തെസ്സ. ൫. ൧൨. ൧൩. ഗലാ. ൬. ൬.) യജമാനന്മാർക്കും (എഫെ. ൬. ൫. ൭. കൊലൊ. ൩. ൨൨. ൧ പെത്രു. ൨. ൧൮. തീത. ൨. ൯.) കൊടുത്തിരിക്കെണ്ടതാകുന്നു. ഈ സ്ഥാനങ്ങളിലുള്ളവരെല്ലാവരെയും ദൈവം ശിക്ഷാരക്ഷകളും നെരും ന്യായവും നടത്തുവാൻ മാതാപിതാക്കന്മാരെപ്പൊലെ തന്റെ സ്ഥാനാപതികളാക്കി വെച്ചിരിക്കുന്നുവല്ലൊ. ഈവകയിൽനിന്നു നാട്ടുകാർ, ഗുരുപിതാവ്, വീട്ടുകാർ മുതലായവെരുകൾ ജനിച്ചു നടപ്പായ്‌വന്നത്.

൭൨.

നാലാം കല്പനയുടെ അധികാരം മാതാപിതാക്കന്മാർക്കും കുട്ടികൾക്കും ഉണ്ടാകുന്ന സംബന്ധത്തിന്നു സമമായ വിശെഷങ്ങളിലും നടക്കെണ്ടതാകുന്നു. ഇങ്ങിനെ നന്മ ചെയ്യുന്നവർക്ക (സുഭ. ൩. ൨൭. ൧ തെസ്സ. ൫. ൧൨. ലൂക്ക. ൬. ൩൫.) കൃതജ്ഞതയും വൃദ്ധന്മാർക്ക (സുഭ. ൧൬. ൩൧. ൧ തിമൊ. ൫. ൧.) മാനശങ്കകളും കാണിക്കുന്നത് എല്ലാവർക്കും കടമാകുന്നു.

൭൩.

കുട്ടികൾ മാതാപിതാക്കന്മാർക്ക ഏതു പ്രകാരം അപ്രകാരം ഉടപ്പിറന്നവരും (സങ്കീ. ൧൩൩.) തങ്ങളിൽ തന്നെ സ്നെഹമാനങ്ങളെ കാണിക്കെണ്ടതാകുന്നു. ഈ കല്പനയെ സമസ്ഥാനികളിലും ശ്രല

൬, ൨൦. അപ. (൨൪. ൪൫) സമ്മൈന്ദര്‍മാരിലും ജ്ഞാതികളിലും (സങ്കീ. ൧൧൨. ൧൦. റൊമ. ൧൧) മറ്റും ഇടുവാന്‍ അവകാശം ഉണ്ടു.

§ ൨൦.

രാജ്യം, പള്ളി, വിദ്യാശാല, കുഡുംബം, ഭവനം എന്നിവ എല്ലാ ദൈവമുഖാചാരക്രമങ്ങള്‍ക്കും ഭാഗ്യസന്തോഷങ്ങള്‍ക്കും അടിസ്ഥാനങ്ങളാകകൊണ്ടു നാലാം കല്പനയെ അനുസരിച്ചു നടക്കുന്നവര്‍ക്കു എല്ലായ്പോഴും ദൈവമഹാനുഗ്രഹങ്ങളും നന്മകളും (എഫെ. ൬, ൧. ൨. ൩. കൊലൊ. ൩. ൨൦) അനുഭവമായി വരികയും എന്നുള്ളത് അറിയിക്കുന്ന വാഗ്ദത്തവും ഇതിനെ ലംഘിക്കുന്നവര്‍ക്കു ശാപാരിഷ്ടതകളെ (സുഭ. ൨൦, ൨൦) അറിയിക്കുന്ന ശാസനകളും ദൈവവചനത്തില്‍ എഴുതിക്കിടക്കുന്നു. ഇങ്ങിനെ നിവൃത്തിവരുന്നതിനെ പ്രതിയുള്ള അനുഭവത്താല്‍ അറിയാം.

§ ൨൧.

മാതാപിതാക്കന്മാര്‍, ഉപദേഷ്ടാക്കള്‍, അധികാരികള്‍ എന്നിവരെ നാം അനുസരിച്ചു ബഹുമാനിക്കേണ്ടിയതിന്റെ കാരണം അവര്‍ ദൈവത്തിന്റെ സ്ഥാനാപതികളായിട്ടു അവന്റെ നാമത്തിലും അവന്റെ ഇഷ്ടപ്രകാരവും നമ്മെ വളര്‍ത്തും ഉപദേശിച്ചും, ശിക്ഷിച്ചും, പ്രബോധിപ്പിച്ചും കൊണ്ടിരിപ്പാന്‍ തക്കവരാകയാലത്രെ. അതുകൊണ്ടു നാലാം കല്പന മാതാപിതാക്കള്‍ക്കും, (എഫെ. ൬, ൪. കൊലൊ. ൩. ൨൧) ഗുരുജനങ്ങള്‍ക്കും, (റൊമ. ൧൩

ഉദാ: എഫെസൊ. ൬, ൫. ൬. ൭. തീത. ൨, ൯.
മെലധികാരങ്ങൾക്കും (റൊമൈ. ൧൩. ൧. കൊലൊ. ൪, ൧)
തങ്ങൾക്കു കിട്ടിയ സ്ഥാനങ്ങളൊടു സംബന്ധിച്ചു
വെലകളെ മനസ്സന്തൊഷത്തൊടും ഉത്സാഹത്തൊടും കൂ
ടെ നടത്തുവാൻ ഉദ്ബൊധിക്കുന്നത്.

## രണ്ടാം പലക

## കൂട്ടുകാരനൊടു ഞങ്ങൾ ചരിക്കെണ്ടിയ പ്രകാരം

൭൨.

അഞ്ചാം കല്പനയെക്കൊണ്ടു നാം കൂട്ടുകാരനൊടു ഞങ്ങൾ ചരിച്ചു നടക്കെണ്ടിയതിന്റെ വിവരം ആരംഭിക്കുന്നത്. മാതാപിതാക്കന്മാർ, ഗുരുജനങ്ങൾ, യജമാനന്മാർ മുതലായവരും നമ്മെപ്പൊലെ മനുഷ്യരാകുന്നുവെങ്കിലും അവർ ദൈവത്തിന്റെ സ്ഥാനാപതികളായിട്ടു ദിവ്യാധികാരമാനങ്ങളൊടു കൂടിയവരുമാകകൊണ്ടു നാലാം കല്പന അവരെ ദൈവം പൊലെ മാനിച്ചനുസരിപ്പാൻ നമുക്കു പ്രബൊധിപ്പിക്കുന്നത്. ശെഷം കല്പനകളൊ കൂട്ടുകാരനെ നമ്മൊടു സമമായ സ്ഥാനമാനങ്ങളിൽ ഉള്ളവനെന്നു വെച്ചു നമ്മെപ്പൊലെ (മത. ൨൨, ൩൯) സ്നെഹിപ്പാൻ ഉപദെശിക്കുന്നു.

൭൩.

ഈ കല്പനകൾ കൂട്ടുകാരൊടുള്ള ആചാരങ്ങളെ ഉപദെശിച്ചു സ്ഥാപിക്കുന്നതെല്ലാം നാം നമ്മെയും

വിചാരിച്ചു ഞങ്ങൾ അനുസരിക്കെണ്ടുന്നതാകുന്നു എന്നു അറിയാമല്ലൊ.

§ ൭൮.

നാം ക്രുസ്തുകാരനും നമുക്കും കാണിക്കെണ്ടുന്ന സ്നെഹം കൊണ്ടു ദൈവത്തിന്നു കാണിപ്പാൻ കടമെപ്പെട്ടിരിക്കുന്ന സ്നെഹത്തിന്നു കുറവു വരാതിരിപ്പാൻ സൂക്ഷിക്കെണ്ടത. ദൈവസ്നെഹത്തിൽ നിന്നല്ലൊ ക്രുസ്തുകാരനൊടുള്ളതു ജനിച്ചുവരെണം. ക്രുസ്തുകാരനെയും നമ്മെയും നാം സ്നെഹിക്കുന്തൊറും അവനിലും നമ്മിലും ഉള്ള ദൈവസാദൃശ്യത്തെ ഒൎത്തു ചെയ്യെണ്ടതാകുന്നു. (൧ മൊ. ൧, ൨൬. യാകൊ. ൩, ൯.) ഇങ്ങിനെ നാം ക്രുസ്തുകാരനൊടും നമ്മൊടും കല്പനപ്രകാരം ആചരിച്ചു വെണ്ടുന്നത ചെയ്താൽ എല്ലാം ദൈവത്തിന്റെ മാനവൎദ്ധനയായി തീരും. (൧ കൊ. ൧൦, ൩൧.)

## അഞ്ചാം കല്പന
## നീ കുല ചെയ്യരുത

§ ൭൯.

നാം ക്രുസ്തുകാരന്റെ ജീവനെ മഹാവിശുദ്ധം എന്നു വെച്ചു കാത്തുരക്ഷിപ്പാൻ സഹായിക്കെണമെന്നത്രെ അഞ്ചാം കല്പനയുടെ പൊരുൾ. ജീവനാകട്ടെ നമ്മുടെ ദെഹിദെഹങ്ങളുടെ ഒരുമയും ഐക്യവും അത്രെ. ഈ ഐക്യത്തിന്നു ഏതു പ്രകാരമെങ്കിലും കുറവൊ നാശമൊ വന്നാൽ മനുഷ്യന്നു ഐഹിക ജീവനത്തിന്റെ വിളിക്കു ചെൎച്ചയാംവണ്ണം നട

പ്പാൻകഴിവില്ലാതെപൊകുന്നു. മനുഷ്യവധംകു
ററവും ഹീനമുള്ളദൊഷമാകുന്നുഎന്നു കാണി
ക്കുന്നസംഗതികളിൽ ഒന്നാമത്തെത്തന്നെ. മനു
ഷ്യൎക്കെല്ലാവൎക്കുംതമ്മിൽ രുധിരസംബന്ധമുണ്ടു.
(അപൊ. ൧൭, ൨൬) എന്നുവിചാരിച്ചാൽ കുലപാതക
ൻ ബന്ധുരുധിരങ്ങളെനശിപ്പിക്കുന്നമഹാ
പരാക്രമിയാകുന്നു എന്നുള്ളത് രണ്ടാംസംഗതി
വെണ്ടുവൊളംതെളിയിക്കുന്നു. പിന്നെഎല്ലാ
സംഗതികളിൽകുററവുംഹീനമുള്ളത് മനുഷ്യൻ
ദൈവസാദൃശ്യത്തൊടുകൂടിയവനാകകൊണ്ടു അ
വനെവധിക്കുന്നവൻ ദൈവദ്രൊഹി (൧ മൊ. ൯, ൬)
ആകുന്നു എന്നി മൂന്നാമത്തന്നെ.

§ ൫൩.

ജീവനെല്ലാംദൈവത്തിന്റെദാനമാകു
ന്നു, അവൻമാത്രം ജീവമരണങ്ങളുടെകൎത്താ
വ് ദൈവത്തിന്റെസ്ഥാനത്തിൽ ഇരിക്കുന്ന അ
ധികാരങ്ങൾക്കു മാത്രം കുലപാതകന്മാൎക്കു ജീവഹാ
നിവരുത്തുവാൻ അവകാശമുണ്ടു. (രൊമ. ൧൩,
൪. ൧ മൊ. ൯. ൬.)

§ ൫൪.

അഞ്ചാംകല്പനസ്പഷ്ടിച്ചകുലയെമാത്രമ
ല്ല അതിലെക്ക നടത്തുന്ന ദ്വെഷക്കുററവു, കൊപം,
അന്യായപകമുതലായദുഷ്ടങ്ങളെയും (൧ യൊ.
൩, ൧൫. എഫെ. ൪, ൨൬. ൩൧.) വാക്കുകൊണ്ടാകട്ടെ
(മത്ത. ൫, ൨൨. സങ്കീ. ൧൨, ൩) ക്രിയയാലാകട്ടെ
കൂട്ടുകാരന്റെ ജീവനാരൊഗ്യാദികൾക്കു നാശകേടുവും നഷ്ട

വും വരുത്തുന്ന എല്ലാപ്പെട്ട ദൊഷങ്ങളെയും നിഷെധിക്കുന്നത്.

൧൮൮:

ദെഹജീവനെക്കാൾ ആത്മജീവനും ഐഹികമരണത്തിൽ ആത്മാവിന്റെ നിത്യമരണവും (മത. ൧൦, ൨൮) എത്രൊ അധികം വലിയത് അത്രൊ അധികം വലിയ ദൊഷം പാപത്തിനും അവിശ്വാസത്തിനും ഉത്സാഹിപ്പിച്ചുകൊണ്ടു ഒരുത്തന്റെ ആത്മാവിനെ നിത്യനാശത്തിലെക്ക് (മത. ൧൮, ൬) ഏല്പിക്കുന്നവൻ തന്നെ ചെയ്യുന്നത്.

൧൮൯.

അഞ്ചാം കല്പന പാലിക്കുന്നതാകിൽ - നാം കൂട്ടുകാരനിൽനിന്നു അവൻ സ്നെഹിതനായാലും ശത്രുവായാലും (മത. ൫, ൪൪. - ൪൮. രൊമ. ൧൨, ൨൦) ദെഹത്തിനും (൧ മൊ. ൯, ൬. ൧ തെസ്സ. ൫, ൧൪. ൧൫. യാക്കൊ. ൨, ൧൫. ൧൬. എബ്രാ. ൧൩, ൧൬) ആത്മാവിനും (യാക്കൊ. ൫, ൧൯. ൨൦) നഷ്ടം വരുത്തുന്നതൊക്കയും നീക്കുവാൻ കഴിയും പൊലെ സഹായിക്കയും അവന്റെ ദെഹസൌഖ്യത്തിനും ആത്മജീവനും വൎദ്ധന വരുത്തുന്നതൊക്കെ ഉത്സാഹിച്ചുകൊൾകയും സങ്കടപ്പെടുന്നവരെല്ലാവരെയും സ്വന്തജഡത്തെ പൊലെയും (യശാ. ൫൮, ൭) നമുക്കുവെണ്ടി ദരിദ്രനായിതീൎന്ന കൎത്താവിനെ പൊലെയും (മത. ൨൫, ൩൪ - ൪൦) സ്നെഹിച്ചുംകൊണ്ടു ഒരു മനുഷ്യനെയും നമ്മെ പൊലെ പരദെശിയും നിത്യജീവന്നവകാശിയുമാക്കിട്ടു വിചാരിച്ചു

മാറിക്കയും ചെയ്യുന്നമെന്നത്രെ.

൭൰.

കൂട്ടുകാരന്റെ ജീവനെ ഏതുപ്രകാരം അപ്രകാരം തന്നെ നാം സ്വന്തജീവനെയും വിചാരിച്ചു രക്ഷിക്കെണ്ടുന്നതാകുന്നു. സ്വദെഹവധം സൎവ്വദൊഷങ്ങളുടെ തികവുതന്നെ. മൊഹരാഗാദിദൊഷങ്ങളെകൊണ്ടു ദെഹജീവനും ബുദ്ധിലഘുത്വത്താൽ ആത്മസൌഖ്യം വിചാരിയാതെ നാശവഴികളിൽ നടന്നുംകൊണ്ടു ആത്മാവിന്റെ ജീവനും ഹാനിവരുത്തുന്നവരെല്ലാവരും ആ ക്രൂരദൊഷം ചെയ്യുന്നു. (സുഭ. ൨൪. ൧൨. രൊമ. ൧൪, ൧. ഹ. ൧൦ കൊരി. ൩, ൧൬. ൧൭.)

൭൰൧.

എങ്കിലും നമ്മുടെ വിളിയുടെ നിവൃത്തിക്കായും (അപ. പ്രവൃ. ൨൦. ൨൪.) വിശ്വാസത്തിന്റെ സ്വീകാരത്തിന്നായും (അപ. പ്രവൃ. ൨൧. ൧൩. രൊമ. ൮, ൩൬.) സത്യത്തിന്റെ സ്ഥാപനം, രാജ്യത്തിന്റെ സൌഖ്യം, സഹൊദരരുടെ ഭാഗ്യം ഇത്യാദികൾക്കായും ജീവനെയും ആസ്തിയെയും ഉപെക്ഷിപ്പാൻ സംഗതിവന്നാൽ നാം മരണത്തിൽ എന്നിയെ ക്രിസ്തന്റെ ദൃഷ്ടാന്തവും കല്പനയും (യൊഹ. ൧൫, ൧൩. ൧ യൊഹ. ൩, ൧൬.) ഒത്തിട്ടു സന്തൊഷത്തൊടെ ഏല്പിച്ചു കൊടുക്കെണ്ടതാകുന്നു.

൭൰൨.

ദൈവം മനുഷ്യനെ സൃഷ്ടിയുടെ കൎത്താവാക്കി

(൧ മൊ. ൧. ൨൯, ൩൦) സസ്യാദികളെയും മൃഗക്കൂട്ടങ്ങളെയും ഭക്ഷണത്തിന്നു കല്പിച്ചുകൊടുക്കയാൽ (൧ മൊ. ൯. ൩, ൪) നാം യഥേഷ്ടം സൃഷ്ടിയെ മുഴുവനും നമ്മുടെ സേവെക്കാക്കുവാൻ നമുക്ക് അവകാശം എങ്കിലും അനാവശ്യമായും വെറും ക്രൂരതയാലും സൃഷ്ടികളുടെ ജീവനെ നശിപ്പിക്കുന്നവൻ (സുഭ. ൧൨. ൧൦) സ്രഷ്ടാവിനെ ദ്രോഹിക്കയും ചെയ്യുന്നു. സൎവ്വസൃഷ്ടി നമ്മുടെ പാപശാപത്തിൻ കീഴിൽ കിഴിഞ്ഞു ഞരങ്ങി നമ്മോടുകൂട ഉദ്ധാരണത്തിന്നായി നോക്കി പാൎക്കുന്നു. (൧ മൊ. ൩, ൧൭. ൧൮. റൊമ. ൮, ൧൯.—൨൨) എന്നുള്ളത് നാം മറക്കാതെ മൃഗജീവികളുടെ കഷ്ടസങ്കടങ്ങളെ കഴിയുന്നേടത്തോളം കുറെച്ചു വെപ്പാൻ ഉത്സാഹിക്കേണ്ടതാകുന്നു.

## ആറാം കല്പന
## വ്യഭിചാരം ചെയ്യരുത്

൭൩.

അഞ്ചാം കല്പന കൂട്ടുകാരന്റെ ജീവനെ ഏതുപ്രകാരം അപ്രകാരം ആറാം കല്പന കൂട്ടുകാരന്റെ ഭാൎയ്യയെ ശുദ്ധമെന്നു വിചാരിച്ചു പതിവ്രതയായി രക്ഷിപ്പാൻ ആകുന്നേടത്തോളം സഹായിക്കേണമെന്നു ആജ്ഞാപിക്കുന്നു. ആത്മാവിന്നും ദേഹത്തിന്നും തമ്മിലുള്ള ഐക്യമായ സംബന്ധത്തിൽനിന്നു ഏകമനുഷ്യൻ ജീവനുണ്ടാകുന്നതു പോലെ വിവാഹസംബന്ധത്തിൽനിന്ന് ആണും പെണ്ണുമായ

ള്ള മനുഷ്യൎക്ക ദെഹപ്രകാരവും ആത്മപ്രകാര
വും (മത. ൧൯, ൫. ൧ കൊ. ൬, ൧൩—൨൦. എഫെ. ൫, ൨൮
—൩൩. ൧ കൊരി. ൭, ൪. സുഭാ. ൧൮, ൨൨.) ശ്രെയസ്സും ആകൂട്ട
മായ ഒരു മൎമ്മമുള്ളതാകുന്നത്.

൭൫.

വിവാഹാവസ്ഥയെ ആദ്യം നിശ്ചയിച്ചുസ്ഥാ
പിച്ചത് ദൈവം തന്നെ. അതിൽ പ്രവെശിക്കുന്നവ
ൎക്ക ജീവനത്തിന്റെ എല്ലാ അവസ്ഥകളിലും അതാ
ത്മാസം സഹായിക്കയും, (൧ മൊ. ൨, ൧൮. പ്രസം. ൪,
൯. ൧ കൊരി. ൭, ൨. ൯.) മനുഷ്യവംശത്തിന്റെ ര
ക്ഷയും വൎദ്ധനയും ഉണ്ടാകയും, (൧ മൊ. ൧, ൨൮. അ
പ. പ്രവൃ. ൧൭, ൨൬.) വിവാഹസ്ഥന്മാൎക്ക ജനിച്ചുണ്ടാ
കുന്ന പൈതങ്ങളെ അവർ ദൈവഭയത്തിൽ പൊ
റ്റി വളൎത്തുകയും (സങ്കീ. ൧൨൭. എഫെ. ൬, ൪.)
വെണം എന്ന വെച്ചിട്ടത്രെ, അവൻ ഈ അവസ്ഥ
യെ കല്പിച്ചത്.

൭൬

ആദി മുതൽ തന്നെ ഭാൎയ്യാഭൎത്താക്കന്മാൎക്ക പര
സ്പരമായ മാനാവകാശങ്ങൾ ഉണ്ടെന്ന കല്പിച്ചു കിടന്നു
വെങ്കിലും ക്രിസ്തീയ വിവാഹാവസ്ഥയിൽ മാത്രം അ
ത് കല്പനെക്ക പൂൎത്തിവന്നത്. (ഗല. ൩, ൨൮. ൧ കൊരി.
൭, ൩. ൪. ൫.) ക്രിസ്തീയ വിവാഹത്തിന്റെ ബഹുമാ
നവും മഹത്വവുമായതൊ അത് ക്രിസ്തനും സഭക്കും
തമ്മിലുണ്ടാകുന്ന സംബന്ധത്തെ സത്യമാക്കി കുറിച്ചു
കാണിക്കുന്നതത്രെ. (എഫെ. ൫, ൨൨—൩൩.) പാപം
കൊണ്ട സ്ത്രീ പുരുഷന്റെ ഇഷ്ടത്തിൻ കീഴിൽ (൧ മൊ.

§ ൯൮.

സ്വന്തവും അന്യവും കഴിച്ചതും കഴിപ്പാനുള്ള
തുമായ വിവാഹത്തിന്റെ വസ്തുതെക്കൊത്തി
ക്കൊ കുറവുഎങ്കിലും നാശമെങ്കിലും വരുത്തുന്ന
താകയും വ്യഭിചാരം തന്നെ ആകുന്നു.

§ ൯൯.

ഏഴാം കല്പന വിവാഹത്തെ നശിപ്പിക്കുന്ന
സ്ഥൂലവ്യഭിചാരം മാത്രമല്ല. എല്ലാവിധം വെശ്യാ
വൃത്തികളെയും ഭാവി വിവാഹം തടുക്കുന്ന നാനാപ്ര
കാരമുള്ള അശുദ്ധികളെയും നിഷെധിക്കുന്നു.
(എഫെ. ൫,൩)

§ ൧൦൦.

ഈ സകല ദൊഷങ്ങളുടെ ഉറവു ഹൃദയത്തി
ൽനിന്നു ജനിച്ചുവരുന്ന ദുർമ്മോഹം തന്നെ പാപത്തി
ന്റെ ആ ഉറവിടത്തിൽ നിന്നു ദുർവ്വചനത്തിലെക്കും
(മത്ത. ൫,൨൮.൨൯.) ദുഷ്കൃത്തിലെക്കും (മത്ത. ൧൫,൧൯.)
വഴി അല്ലൊ ഉള്ളു. അതുകൊണ്ടു ഈ കല്പന
എല്ലാ അശുദ്ധവിചാരങ്ങളെയും ഭാവങ്ങളെയും (മ
ത്ത. ൫,൨൮.) ദുഷ്കാമത്തിൽനിന്നു പൊങ്ങിവരു
ന്ന ചതിവാക്കുകളെയും നിസ്സാര പൊട്ട ചൊല്ലുകളെ
യും (എഫെ. ൫,൪.) നിരസിച്ചു കളയുന്നു.

§ ൧൦൧.

ഹൃദയഭാവങ്ങളെ വിഷം പോലെ വിട്ടുകൊള്ളാ
ദുഷ്കാമം മുതലായത് ജനിപ്പിപ്പാൻ തക്ക മടിവു,
അതിഭക്ഷണം (രൊമ. ൧൩,൧൩. എഫെ. ൫,൧൮.)
ദുഷ്ടസംസർഗ്ഗം (സുഭ. ൭,൨൫.) ദുർമ്മോഹത്തെ ഉളവാ

ക്കുന്ന വസ്ത്രാഭരണങ്ങൾ, കാമശാസ്ത്രങ്ങൾ, (കാമവിശെഷങ്ങളെ വൎണ്ണിക്കുന്ന പുസ്തകങ്ങൾ) ലീലാനാടകങ്ങൾ, നിന്ദ്യമായ ചിത്രങ്ങളും മറ്റും ആറാം കല്പനയാൽ നിഷിദ്ധങ്ങൾ.

൱൬൰൨

ആറാം കല്പനെക്ക് വിരൊധമായ ദൊഷങ്ങൾ എല്ലാ ദൊഷങ്ങളിലും നികൃഷ്ടമായവ തന്നെ. (൧ കൊറി. ൬, ൧൮—൨൦) കാരണം ആ ദൊഷങ്ങളെ കൊണ്ടു മനുഷ്യൻ തന്നെത്താൻ നിന്ദ്യമാംവണ്ണം ചാടി ദൈവസാദൃശ്യം കൊണ്ടു തനിക്കുണ്ടായ മഹത്വവും സ്വശ്രീയത്വിളിയും കെട്ടു പോയിട്ട് അപമാനിക്കുന്നു. (൧ കൊറി. ൬, ൧൫. ൧൬) ആ വക ദൊഷങ്ങൾ ദെഹിദെഹങ്ങളെ ഒരു പൊലെ കളങ്കിപ്പിച്ചു ഹൃദയത്തിൽ ഒളിച്ചു കിടക്കുന്ന പുനരുത്ഥാനശരീരത്തിന്റെ വിത്തിനെയും അശെഷം നശിപ്പിക്കുന്നു. (൧ കൊറി. ൬. ൧൩—൨൦) അതുകൊണ്ടു ദൈവവചനം ഈ വക ദൊഷങ്ങളിൽ നടക്കുന്നവൎക്ക് അടുത്തു കൂടാത്ത ശിക്ഷാവിധിയെ അറിയിച്ചു (എബ്രാ. ൧൩, ൪.) ദൈവരാജ്യത്തിന്റെ അവകാശത്തിൽ നിന്ന് അവരെ എറ്റവും ദൂരത്താക്കുകയും ചെയ്യുന്നു. (൧ കൊറി. ൬, ൯. ൧൦. ഗലാ. ൫, ൧൯. ൨൧. എഫെ. ൫, ൫. വെളി. ൨൧, ൮. ൨൨, ൧൫.)

൱൬൰൩

ഇച്ഛെക്ക് ആറാം കല്പന വിവാഹസ്ഥന്മാൎക്കു തമ്മിലുള്ള സംബന്ധത്തെ ആശ്രയിച്ചും അന്യൊന്യവിശ്വാസത്തെ കെടുത്തും ഹൃദയങ്ങളെ ഭിന്നിച്ചു കളയു

നന്നാക്കയും നിഷെധിക്കുന്നത്. വിശ്വാസഭംഗം, ശപെക്കു, ദുൎഭാവങ്ങളെക്കൊണ്ടല്ലൊ വിവാഹത്തിന്റെ ശുദ്ധിയും നിത്യബലവും നശിച്ചുപൊകുന്നത്.

൧൬൦൮

ആറാം കല്പന എല്ലാ മനുഷ്യരൊടും ചൊദിക്കുന്നത് ഹൃദയശുദ്ധി എന്നത്രെ. (മത. ൫, ൨൮) ആയതിനെ അവർ നിൎബ്ബൊധമുള്ള വാക്കുകളെക്കൊണ്ടും ഇന്ദ്രിയങ്ങളിൽനിന്നുത്ഭവിച്ചുണ്ടാകുന്ന ക്രിയകളെക്കൊണ്ടും കാണിക്കെണ്ടത്. പ്രത്യെകം വിവാഹസ്ഥന്മാർ അന്യൊന്യം സ്നെഹത്തൊടും ഐക്യത്തൊടും കൂടെ നടന്നും ദീൎഘക്ഷാന്തിയെ കാണിച്ചുംകൊണ്ടു തങ്ങളുടെ ദെഹങ്ങളെ സംബന്ധിച്ചുള്ള എല്ലാ വിഷയങ്ങളിൽ തമ്മിൽ സഹായിക്കയും വൎദ്ധിപ്പിക്കയും ചെയ്യെണ്ടത്. (൧ പെ. ൩, ൭. ൧. കൊ. ൭, ൩—൫. എഫെ. ൫, ൨൨—൩൩.)

൧൬൦൯.

മനശ്ശുദ്ധിയും ഹൃദയപവിത്രതയും വിശ്വാസി തനിക്ക് സമ്പാദിച്ചു കാത്തുകൊള്ളുന്നത് വിശുദ്ധദൈവത്തിന്റെ കണ്ണ് എല്ലാപ്പൊഴും തന്റെ മെൽ ഉറന്നിരിക്കുന്നു എന്ന വിചാരിച്ചു ശങ്കിക്കയും പ്രാൎത്ഥനാദി കൃപാവരങ്ങളെ (സങ്കീ. ൫൧, ൧൦.) താല്പൎയ്യത്തൊടെ പ്രയൊഗിക്കയും ദിവ്യശക്തി സഹായങ്ങളിൽ ഉറച്ചുനില്ക്കുന്നതിലും (൧ കൊരി. ൧൦, ൧൨. ഇബ്ര. ൧൩, ൪. ഗലാ. ൫, ൧൬.) കാക്കുകയും പാപത്തെ ഉളവാക്കുന്നതെല്ലാം നിരസിച്ചു തള്ളുകയും (മത.

൧ ഥെസ. ൩) ചെയ്യുന്നതിനാൽ തന്നെ.

## എഴാം കല്പന

## നിഷെധിക്കുന്നത്

൱൰൩.

ലൌകികധനങ്ങളിൽ ദൈവം കൊടുത്ത അവകാശം എഴാം കല്പന കൂട്ടുകാരന്നു രക്ഷിച്ചുറപ്പിക്കുന്നത്.

൱൰൪

ഭൂമി യഹൊവായുടെ നന്മകൊണ്ടു നിറഞ്ഞിരിക്കുന്നു. (സങ്കീ. ൩൩, ൫) അവൻ മനുഷ്യനെ സകലവസ്തുക്കൾക്കും അവകാശിയും ഉടമക്കാരനുമാക്കിയിരിക്കുന്നു. ഇങ്ങിനെ മനുഷ്യൻ ദൈവത്തിന്റെ എല്ലാ നന്മകളെ അനുഭവിക്കയിൽ ലൌകികധനങ്ങളെ നിരസിച്ചുകളയാതെ (൧ കൊരി. ൭, ൩൧) അശെഷം നല്ല ദാനവും തികഞ്ഞ വരവും (യാക്കൊ. ൧, ൧൭) നല്കുന്ന ദൈവത്തിന്നു കൃതജ്ഞത കാട്ടി സ്വന്തജീവന്റെ ആവശ്യത്തിന്നും കൂട്ടുകാരന്റെ ആവശ്യത്തിന്നും ദൈവത്തിന്റെ മാനമഹത്വങ്ങൾക്കും ആകക്കൊണ്ടനുഭവിക്കെണ്ടതാകുന്നു. എങ്കിലും ഇഹധനങ്ങൾ പരമധനമെന്നു വെച്ചു തന്റെ ഹൃദയം അവറ്റിന്നു എല്പിച്ചുകൊടുക്കാതെ (ഇയ്യൊബ് ൩൧, ൨൪) എല്ലാറ്റിന്റെ ഉടമക്കാരൻ ദൈവം തന്നെ തനിക്കു അനുഭവവും കാര്യവിചാരണയും മാത്രമെ ഉള്ളു എന്നു വെച്ചു അവനുള്ള കണക്കിന്നിത്യം ഒത്തും സ്വർഗ്ഗീയധനങ്ങളുടെ സമ്പാദ്യത്തിന്നായി ഐഹികദ്രവ്യങ്ങളെ

ചെലവഴിച്ചും കൊണ്ടു ആത്മാവിന്റെ നിത്യസൌഖ്യത്തിന്ന അദ്ധ്യാനിച്ചു നടക്കെണ്ടതാകുന്നു. (മത. ൬, ൧൯. — ൨൧. വരെ)

൭൱൯.

ദൈവം തന്റെ അതിശയജ്ഞാനപ്രകാരം പ്രപഞ്ചധനങ്ങളെ മനുഷ്യരിൽ പകുത്തു കൊടുത്തു ചിലൎക്ക ധനസമൃദ്ധിയും ചിലൎക്ക ദാരിദ്ര്യവും ഉണ്ടാവാന്തക്കവണ്ണം തന്നെ. അവൻ തനിക്കുള്ളതിൽനിന്നു ഒരൊരുത്തൎക്ക ഇഷ്ടം പൊലെ പകുത്തു കൊടുക്കുന്നു. അവൻ ആൎക്കും കടക്കാരനല്ല. കൊടുത്താൽ കൊടുത്തത കരുണ, കൊടുക്കാതിരുന്നാലും അപ്രകാരം തന്നെ. (മത. ൨൦, ൧൫.) അതുകൊണ്ടു ധനവാൻ തനിക്കുള്ള ധനപുഷ്ടിയെയും ദരിദ്രൻ തനിക്കു കിട്ടിയ കുറച്ചലിനെയും ദൈവത്തിന്റെ സൌജന്യമായ ദാനം എന്ന വിചാരിച്ചു തൃപ്തതയൊടുകൂടെ കൈക്കൊണ്ടനുഭവിക്കയും ഒരൊരുത്തന്ന അവസ്ഥയായതിന്ന തന്നെ അറിഞ്ഞുവരുന്ന ദൈവത്തിന്റെ ജ്ഞാനം പുകഴ്ത്തുകയും വെണ്ടുന്നത.

൭൱൰.

നിന്റെ കൂട്ടുകാരനെ നിന്നെ പൊലെ തന്നെ സ്നെഹിക്ക എന്നുള്ള കല്പനയുടെ പൂൎണ്ണനിവൃത്തി ലൌകികധനങ്ങളുടെ സമമായ വിഭാഗം കൊണ്ട അത്രെ ഉണ്ടാകും. എങ്കിലും ധനസമത്വം മനുഷ്യവംശത്തിലെ ഒരൊരൊ അവയവം തികഞ്ഞ സ്നെഹം കൊണ്ടു നിറഞ്ഞുവന്നാൽ അത്രെ കഴിയും. അഹമ്മതി, ദുൎല്ലൊഭം,

മടിവു, അധൎമ്മം മുതലായ ദുൎഗ്ഗുണങ്ങൾ നിറഞ്ഞ ലൊകത്തിൽ സമമായ മുതൽ പകൎന്ന സാദ്ധ്യം. ആയതിനെ ബലാല്ക്കാരെണ സാധിപ്പിപ്പാൻ ഉത്സാഹിക്കുന്നവരെല്ലാവരും പ്രപഞ്ചരാജ്യങ്ങളുടെ വ്യവസ്ഥകളെപ്പെരും മെല്ക്കീഴാക്കിവരികെ കൊണ്ടു പിശാചിന്റെ പണിയത്രെ ചെയ്കയും നരകഫലങ്ങളെ കൊയ്കയും ചെയ്യും. യരുശലെമ്മിലെ ക്രിസ്തസഭയിൽ ആദ്യം ധനസമത്വം (അപൊ. പ്രവൃ. ൪, ൩൨ മുതൽ) വരുവാനുള്ള തികവിന്നു മുങ്കുറിയായതിനാൽ സത്യമായ ഉറവിൽനിന്നു ജനിച്ചുണ്ടായത് എങ്കിലും അല്പ കാലം കഴിഞ്ഞ ശെഷം ഒരൊ ക്രമക്കെടുത്തിനൊടു ചെൎന്നുവന്നു (അപ. പ്രവൃ. ൫, ൧ മുതൽ) സഭവൎദ്ധിക്കുമളവിൽ ആദ്യാവസ്ഥ കുറഞ്ഞു നശിക്കയും ചെയ്തു.

൭൬൬.

പ്രപഞ്ചധനങ്ങളുടെ അതുല്യവിഭാഗത്താൽ മനുഷ്യവംശത്തിന്ന ചെല്വും (സുഭാ. ൧൦, ൧൫) ധനമാഹാത്മ്യത്തിന്നും ദാരിദ്ര്യത്തിന്നും ഒരൊ പരീക്ഷകളും സങ്കടങ്ങളും (സുഭാ. ൩൦, ൮. ൯. മത. ൧൯, ൨൩.) ഉണ്ടാക കൊണ്ടു ദിവ്യജീവനിൽ വെണ്ടുന്ന വളൎച്ചെക്ക് തക്ക സഹായങ്ങളും ഉണ്ടാകുന്നതല്ലാതെ കൊടുപ്പാനും എടുപ്പാനും പ്രാപ്തിയുള്ള എല്ലാനന്മകളുടെ ദാതാവായ ദൈവത്തിങ്കലെക്ക മനുഷ്യരെ നടത്തുകയും അവന്റെ അനുഗ്രഹം കൂടാതെ എല്ലാ ധനങ്ങളും അദ്ധ്വാനങ്ങളും വ്യൎത്ഥം (സങ്കീ. ൧൨൭, ൧. യശാ. ൫൫, ൨.) എന്ന കാണിക്കയും ചെയ്യുന്നു.

൭൬൬.

ഏഴാം കല്പന പരസ്യവും സ്ഥൂലവുമായ മോഷണം മാത്രമല്ല, കൂട്ടുകാരനുള്ളതു അവനു കൊടുക്കാതെ ഏതുപ്രകാരമെങ്കിലും സ്വന്തമനുഭവത്തിനു ക്രിയയിലാകട്ടെ വിചാരങ്ങളിലാകട്ടെ സ്വരൂപിപ്പാൻ ആഗ്രഹിക്കുന്ന സൂക്ഷ്മമായ മോഷണങ്ങളും നിഷേധിക്കുന്നത്.

സൂചകം:- സൂക്ഷ്മമായ മോഷണം പലപ്രകാരമുള്ള വേഷം ധരിച്ചു നടക്കുന്നു. പരീശന്മാരുടെ ഒലട്ടത്തു (ലൂക്ക. ൧൮, ൧൧) സ്തുതിച്ചു കള്ളന്മാരെ നിന്ദിച്ചു എങ്കിലും സമമായ ശിക്ഷാവിധിയിൽ അകപ്പെട്ടുകിടക്കുന്ന സൂക്ഷ്മകള്ളർ ലോകത്തിൽ എങ്ങും നിറഞ്ഞിരിക്കുന്നു. മുഖ്യമായ സൂക്ഷ്മമോഷണങ്ങളാവിതു - ക്രയവിക്രയങ്ങളിൽ അന്യന്റെ നഷ്ടവും സ്വന്തലാഭവും കാംക്ഷിച്ചു നടക്ക. (ആമോ. ൮, ൫. സുഭാ. ൧൧, ൧) മടിവു, ചതി, ഉദാസീനത എന്നിവയാലെ കൊണ്ടു എല്പിച്ചു കിട്ടിയ ധനമോ വേലയോ സ്ഥാനമോ തുച്ഛീകരിക്ക. (തീത്ത. ൨, ൧൦. രോമ. ൧൨, ൧൧) കൂലിയെ കുറച്ചുവെക്കുക അല്ലെങ്കിൽ കൊടാതിരിക്ക. (യെറ. ൨൨, ൧൩. യാക്കോ. ൫, ൪) ലഘുബുദ്ധിയോടെ കടം വാങ്ങുക. (സങ്കീ. ൩൭, ൨൧) ഏനമുള്ള പലിശ ചോദിക്ക. (പുറ. ൨൨, ൨൫) കള്ളന്യായം നടത്തുക. (യാക്കോ. ൨, ൬. ൧ കൊരി. ൬, ൧ - ൭) കൈക്കൂലി വാങ്ങുക (മീഖ.

ന്യ. ൬. കള്ളവഴിയായി നേടിയതു കൊടുക്കുക. (റൊമ. ൧൩. ൭. മത. ൨൨. ൨൧ മറ്റും. ലൂക്ക. ൧൯ മറ്റും.)

൱൭൰൨.

ഏഴാം കല്പന മോഷണം മാത്രമല്ല, അതിലെക്ക് നടത്തുന്ന ലോഭം, (൧ തിമൊ. ൬. ൧൦.) മടിവു, ദുർവ്യയം, അന്യായത്ത്യാദിദുർഗ്ഗുണങ്ങളെയും വിരോധിക്കുന്നത്.

൱൭൰൩.

ഏഴാം കല്പന സ്ഥാപിക്കുന്നതൊ നാം കൂട്ടുകാരന്റെ മുതലിനെ കാത്തുകൊണ്ടു നന്നാക്കുവാൻ സഹായിക്കയും, (൧ കൊരി. ൧൦, ൨൪. മത. ൨൨. ൩൯) ന്യായത്ത്യായപ്രകാരം സമ്പാദിക്കയും, (എഫെസ്യ. ൪. ൨൮. ൧ തെസ്സ. ൪, ൧൧) ദൈവം നമുക്ക് തരുന്നത് മതിയെന്ന വിചാരിച്ചു അലംഭാവത്തോടു കൂടെ അതിനെ അനുഭവിക്കയും (സുഭാ. ൩൦, ൮. ൧ തിമൊ. ൬. ൬. എബ്ര. ൧൩, ൫) വെണം എന്നത്രെ.

## എട്ടാം കല്പന

## നിന്റെ കൂട്ടുകാരന്റെ നേരെ കള്ളസാക്ഷി പറയരുത്

൱൭൰൪.

എട്ടാം കല്പന കൂട്ടുകാരന്റെ മാനവും ശുദ്ധനാമവും രക്ഷിക്കുന്നു. ഏഴാം കല്പനയിൽ കൂട്ടുകാരനൊടുള്ള സ്നേഹം നീതിയായി പ്രകാശിക്കുന്നതു പോലെ എട്ടാമതിൽ അത് സത്യത്തിന്നു തുല്യമായി

ളുന്നു. എട്ടാം കല്പന കൂട്ടകാരന്റെ നെരെയുള്ള നാവുദൊഷങ്ങളെ എല്ലാം നിഷെധിക്കുന്നു എന്നു പറയെണ്ടു.

൱൪൪൫.

മാനുഷത്വത്തിന്റെ രാജ്യദണ്ഡ്, ഭാഷതന്നെ. (സെമൊ. ൨. ൯. ൨൭.) എല്ലാ ഭൂമി സൃഷ്ടികളിൽ ദൈവം അതിനെ ഭൂരാജാവായ മനുഷ്യനു മാത്രം നല്കി ഇരിക്കുന്നു. ഈ വലിയ ദാനം എല്ലാ സൃഷ്ടികളെക്കാൾ മനുഷ്യനെ ഉയൎത്തുകകൊണ്ടു അതിന്റെ ദുൎപ്രയൊഗം ഏറ്റവും വലിയ ദൊഷമാകുന്നു. നല്ലവചനത്തൊടു ചെൎന്നിരിക്കുന്നത അനുഗ്രഹവും, (സുഭാ. ൧൮. ൨൧.) ദുൎവ്വചനത്തൊടു ചെൎന്നിരിക്കുന്നതു ശാപവും. (യാക്കൊ. ൩. ൧-൧൦.) ഒക്കും. മനുഷ്യൻ പറയുന്ന വചനം ആകാശത്തിൽ ശബ്ദിച്ചു നശിച്ചു പൊകുന്നു എന്നതൽ മാത്രമല്ല, അതിന്റെ വ്യാപാരം ആദിമുതൽ അവസാനത്തൊളം തങ്ങൾക്കു കാണായ്വരുന്നില്ലെങ്കിലും അതു പലപ്പൊഴും ഒരൊരുത്തരൊടും, ജാതികളൊടും സംബന്ധിച്ചുള്ള ദൊഷങ്ങളെ നടത്തുന്നതു അധിക ശക്തിതന്നെ ആകുന്നു. വചനത്തിന്റെ ശക്തി ഇഹലൊകത്തിൽ മാത്രമല്ല ന്യായവിധിനാളൊളവും (മത. ൧൨. ൩൬. ൩൭.) അതിന്റെ ശെഷം ഉണ്ടാവാനുള്ള നിത്യകാലത്തൊളവും ഗുണത്തിനെങ്കിലും ദൊഷത്തിനെങ്കിലും വ്യാപരിക്കുന്നതു.

൱൪൪൬.

വിചാരത്തിന്റെ ദെഹം വചനമത്രെ. അതിന്റെ ആത്മാവൊ സത്യമായിരിക്കെണ്ടു. ദൈവം നി

ത്യസത്യവും എല്ലാസത്യത്തിന്റെ ഉറവുമാകകൊ
ണ്ടു (യൊഹ. ൧൪, ൬.) സത്യമെല്ലാം ദിവ്യം തന്നെ,
അസത്യം പൈശാചികമത്രെ. പിശാചല്ലൊ ആ
ദിമുതൽ സത്യത്തിൽ നിലനില്ക്കാതെ അസത്യത്തെ
ലൊകത്തിൽ വരുത്തിയത്. അസത്യവാദി എല്ലാം
പിശാചിന്റെ മകനായിട്ടു തൻ പിതാവിന്റെ
മൊഹങ്ങളെയും നിവൃത്തിക്കുന്നു. (യൊഹ. ൮,
൪൪.) പാപത്താൽ കളവും എല്ലാ മാനുഷസ്വഭാ
വങ്ങളിൽ കൂടി വ്യാപിച്ചതകൊണ്ടു ദൈവവചനം
മനുഷ്യരെല്ലാവരും കള്ളന്മാർ എന്നുറപ്പിക്കുന്നു.
(൧൧൬. സങ്കീ. ൧൧. രൊമ. ൩, ൪.)

൱൧൧൨.

കൂട്ടുകാരനൊടുള്ള സ്നെഹം ഞങ്ങളൊടു ചൊ
ദിക്കുന്നത്, ഞങ്ങൾ അവനൊടും അവനെ കൊണ്ടും
സത്യം പറഞ്ഞു അവനുള്ള മാനവും ശുദ്ധനാമ
വും ആക്രമിച്ചുകൂടാത്ത വിശുദ്ധ ദ്രവ്യം ആകുന്നു എ
ന്ന എണ്ണിക്കൊള്ളെണ്ടതത്രെ. മാനനാശം മാനുഷ
പ്രവൃത്തികൾക്ക് എല്ലാടവും തുറന്ന വാതിലും അനുഗ്രഹ
ങ്ങളുടെ സ്ഥാനവും ഒരുക്കുന്നത്കൊണ്ടു പ്രപഞ്ചയന
ത്തിൽ ഏറിയതും (സുഭാ. ൨൨, ൧.) ദെഹജ്ജീവനുസമ
വുമായ (൨ കൊരി. ൬, ൮.) വിലയുള്ള ധനവുമാകു
ന്നവല്ലൊ.

൱൧൧൩.

എല്ലാവർക്കും രസമായിതൊന്നുംവണ്ണം നടന്നി
ട്ടു ലൊകരുടെ മുമ്പാകെ സമ്പാദിച്ച കീർത്തി അല്ല, ദൈ
വത്തിന്റെ മുമ്പാകെ നിലനില്ക്കുന്നതു മാത്രം ശുദ്ധനാ

മരണത്തെ ഉളവാക്കുന്നു. എല്ലാററിലും ദൈവത്തിന്നു ഇഷ്ടനാകേണ്ടുവാൻ ഇഛ്ശിക്കുന്നവൻ പലപ്പൊഴും മനുഷ്യൎക്കു അനിഷ്ടനായി തീരെണ്ടിവരും. (ലൂക്ക. ൬, ൨൬. മത. ൫, ൧൧. ൧൦. ൨൨.)

§ ൪൪.

എട്ടാം കല്പന അന്യായമായിട്ടു എല്ലാ പൊളിവാക്കുകളെയും അസത്യങ്ങളെയും (എഫെ. ൪, ൨൫.) പ്രത്യെകം കൂട്ടുകാരന്റെ നെരെ ഉള്ള കള്ളസാക്ഷിയെയും നിഷെധിക്കുന്നത്. ഇവകളൊടു സംബന്ധിച്ച വിഷയങ്ങളാവിത്:— ദുസ്സംശയം, (ലൂക്ക. ൭, ൩൯.) ദുഷ്കീൎത്തി, മിത്രചൊൽകെട്ടു, (സുഭ. ൨൬, ൨൦.) ഇരുനാവുകൾ, (ഇരുനാപ്രയൊഗം), കുശലവാക്കു, സത്യലംഘനം, നിസ്സ്നെഹവിധികൾ (റൊമ. ൨, ൧. മത. ൭, ൧–൫.) ഇത്യാദി.

സൂചകം:— ബുദ്ധിമുട്ടുണ്ടായിട്ടു ദൊഷം ചെയ്യാൻ ആവശ്യമുണ്ടെന്നു പറഞ്ഞുകൂടാ. മുട്ടുപൊളി അശെഷം അരുതാകും. പാപത്തിന്നു തന്നെ നിൎബന്ധിപ്പാനുള്ള വസ്തു ലൊകത്തിൽ എങ്ങും ഇല്ല. (റൊമ. ൮, ൩൫–൩൯.) എല്ലാകാലത്തും ഏതു അവസ്ഥയിലും ദൊഷം എന്നുള്ളതു ദൊഷമത്രെ. സങ്കടം, ആപത്തു, സ്ഥലകാലാവസ്ഥ മുതലായവററിൽനിന്നുണ്ടായാലും അതു ഒരുനാളും ഗുണമായ്തീരുകയില്ല. നല്ലതു വരെണ്ടതിന്നു നാം തീയതിനെ ചെയ്യുകൊല്ല (റൊമ. ൩, ൮.) എന്നുള്ള വാക്കം എപ്പൊഴും അക്രമമല്ലത്രെ. ബുദ്ധിമുട്ടിൽനിന്നു

ജനിച്ചുണ്ടാകുന്ന കളുഷമെന്റെ ഞെട്ടി പോകുന്നസ്ഥ
നകാര്യത്തിൽ അസത്യലക്ഷ്യവും, അനന്താവധി
ല്ലാത്ത മനസ്സും, പരകാര്യത്തിൽ മനോലച്ചുമ
വും, നിരാശയും മറ്റും വിഷമമുള്ള അവസ്ഥകളി
ൽ ദൈവത്തോടു ചെയ്യേണ്ടിയ ജ്ഞാനം (ഗ്രേ
ക്കാ. ൭, ൩) നല്ലോരു വഴി കാട്ടി.

൱൬൨

എട്ടാം കല്പന സ്ഥാപിക്കുന്നത് സകലത്തിലും നാം
സത്യത്തെ സ്നേഹിച്ചു പരമാർത്ഥത്തോടും സൂക്ഷ്മത്തോ
ടും കൂട (എഫെ. ൪, ൨൫. സുഭാ. ൧൨, ൨൨. പ്രസം. ൫, ൪)
നാവുകളെ പ്രയോഗിക്കയും സത്യത്തിന്റെ മറവുയ
രാതെ വണ്ണം (യശാ. ൭, ൨൨) പ്രത്യേകം കൂട്ടുകാര
ന്റെ പക്ഷം കേട്ടു അവനെ തൊട്ടു നല്ലതു പറഞ്ഞു
എല്ലാം സഫലമാക്കുമാറു തിരിക്കയും (സുഭാ. ൧൭,
൯. ൭ കൊരി. ൧൩, ൭) വേണം എന്നത്രെ. അതി
നാൽ ഇങ്ങനെ ജ്ഞാനം ദൈവം ചോദിക്കുന്നവനു ത
രാതിരിക്കയില്ലല്ലോ. (യാക്കോ. ൧, ൫)

൱൬൩

കൂട്ടുകാരന്റെ കാര്യത്തിൽ ഒരു പ്രകാരം അ
പ്രകാരം നാം സന്താപാവസ്ഥകളിലും പരമാർത്ഥിക
ളായിരിക്കേണ്ടത്. നമ്മുടെ ഒരെയും കള്ളസാക്ഷിക
ളയർത്തല്ലോ. അതാകുന്നത് കള്ളഭക്തി, വെഷ
ധാരണം, ഗർവ്വം, സ്തുതി, (സുഭാ. ൨൭, ൨. കൊ
രി. ൧൦, ൧൮) സ്വകീയ പ്രശംസ (രോമ. ൧൨,
൩) മറ്റും. ഇങ്ങനെത്തന്നെ നാം സന്താനങ്ങ
ളെയും ശുദ്ധീകരിച്ചു ദോഷാന്തരങ്ങളെല്ലാം

ട്ടൊഴിഞ്ഞും (൨ തെസ്സ. ൧, ൩.) ശുദ്ധനടപ്പുകൊണ്ടു
ദൈവമാനത്തിനും സുവിശെഷപ്രകടനത്തിനും
സാക്ഷ്യംകൊടുത്തും നമ്മിൽവ്യാപരിക്കുന്നദൈവക
ങ്ങളെയെകാംക്ഷിച്ചുംകൊണ്ടിരിക്കെണ്ടത്. (മ
ത. ൧, ൧൬. ൧൫. ൧൯. ൨൨. ൨൯.)

## ഒമ്പതാംകല്പന

### നിന്റെകൂട്ടുകാരന്റെഭവനത്തെ
### മൊഹിക്കരുത്

## പത്താംകല്പന

### കൂട്ടുകാരന്റെഭവനത്തെയുംദാസി
### ദാസന്മാരെയുംകാളകഴുതകളെയും
### കൂട്ടുകാരനുള്ളയാതൊന്നിനെയും
### മൊഹിക്കരുത്

സൂചകം:— ഈരണ്ടുകല്പനകളെപുതിയനിയ
മത്തിൽഒന്നായിട്ടുപറഞ്ഞുകാണുകകൊണ്ടും
(മാൎക്ക. ൧൦, ൧൯. രൊമ. ൧൩, ൯. ൧൭.) അവ
നിഷെധിക്കുന്നവിശെഷങ്ങളെപഴയനി
യമത്തിൽവെറെഒരുക്രമത്തിൽഎഴുതിയിട
ക്കകൊണ്ടും (ആവൎ. ൫, ൨൧.) ഒന്നാക്കിവ്യാ
ഖ്യാനിപ്പാൻസംഗതിഉണ്ടെന്നുതൊന്നുന്നു.

൧൪൨.

മെൽപറഞ്ഞകല്പനകൾരണ്ടുംകൂട്ടുകാരനെ
എല്ലാപ്പെട്ടദുൎമ്മൊഹങ്ങളിൽനിന്നുസൂക്ഷിച്ചു
കൊള്ളുന്നു. ദൈവഹിതപ്രകാരവുംമനസ്സാക്ഷിയുള്ളപ്ര

ദൊഷവും എല്ലാദുഷ്കൎമ്മങ്ങളുടെ ഉറവുമാകുന്നു. ക്രിയാപാപം ഹൃദയത്തിലെ ദുൎമ്മൊഹത്തിൽനിന്നു ജനിച്ചുള്ളകൊണ്ടത്രെ ദൊഷമായിവരുന്നതു. ഹൃദയത്തിങ്കൽ ദുൎമ്മൊഹവും അതിൽനിന്നുണ്ടാകുന്നദുഷ്കൎമ്മവും ഒരുപൊലെ പാപമാകുന്നു. കൎമ്മമാകിരാത്തമൊഹം ദുൎക്രിയെക്കു സമമായിവെളിച്ചത്തിൽ വരായ്കകൊണ്ടത്രെ കൎമ്മപാപത്തിൽനിന്നതല്പം ഭെദമുള്ളപ്രകാരം തൊന്നുന്നു. കൎമ്മപാപം ദൈവം ബൊധിപ്പിച്ചക്രമങ്ങളെ അതിക്രമിച്ചു ദൈവദ്രൊഹത്തൊടുകൂടെ കൂട്ടുകാരനൊടുള്ള ദ്രൊഹവും ചെയ്കകൊണ്ടു ദുൎമ്മൊഹത്തെക്കാൾ ദൊഷവും ശിക്ഷെക്കു യൊഗ്യവുമായിരിക്കുന്നു. (യാക്കൊ. ൧, ൧൪. ൧൫.)

൭൩൮.

മെൽ പറഞ്ഞ കല്പനകൾ രണ്ടും ഹൃദയത്തിലെ ദുൎമ്മൊഹങ്ങളെ എപ്പെരും നിഷെധിക്കുന്നു. പ്രത്യെകം കൂട്ടുകാരന്റെ മുതലിന്നും അവകാശത്തിന്നും കുറവും നാശവും വരുത്തുന്ന മൊഹങ്ങളെ തന്നെ. ശിക്ഷയെ പെടിച്ചിട്ടൊ, നാണം ഹെതുവായിട്ടൊ കൎമ്മമാകിരാതെ ഹൃദയത്തിൽ അടങ്ങിക്കിടക്കുന്ന മൊഹം പാപമല്ലെന്നു വിചാരിക്കെണ്ടാ, അവകളെക്കൊണ്ടും കൂട്ടുകാരനു ഒരൊരുത്തൻ കാണിക്കെണ്ടിയ സത്യവും സ്നെഹവും കുറഞ്ഞും കെട്ടും പൊകുന്നുവല്ലൊ. പിന്നെക്രിയയായി തീൎന്നു കൂട്ടുകാരന്നു നഷ്ടം ഒന്നും വരുത്താതെ ഇരുന്നാലും ദുൎമ്മൊഹം ദൈവത്തിന്നു അസഹ്യമാക

കൊണ്ടത്രെ അവസാനകല്പനകളാൽ നിഷിദ്ധം

൧൭൬.

കൂട്ടുകാരനൊടു അവസാനകല്പനകൾ രണ്ടും നമ്മൊടു ചൊദിക്കുന്നത്, പൂൎണ്ണഹൃദയത്തൊടും കപടമില്ലാത്തസന്തൊഷത്തൊടും കൂട അവന്റെ ന്യായാവകാശങ്ങളെയും ധനസമ്പത്തുകളെയും സൂക്ഷിച്ചുകഴിയുന്നെടത്തൊളം അവറ്റിന്റെ സുഖാനുഭവങ്ങൾക്കായി സഹായിക്കയും വെണമെന്നത്രെ നമ്മെ തൊട്ടു ഈ കല്പനകളുടെ പൊരുളാവിത്:—ഉണൎച്ചയെയും പ്രാൎത്ഥനയെയും കൂടെ എപ്പൊഴും കാവൽ നില്ക്കയും, (റൊമ. ൬, ൧൨) ദുൎമ്മൊഹങ്ങളെ ജനിപ്പിക്കുന്നതൊക്കെയും വിട്ടൊടുകയും, (മത. ൫, ൨൮. ൨൯) ഹൃദയത്തിന്റെ രാഗമൊഹാദികളൊടു ക്രൂശിക്കയും, (ഗലാ. ൫, ൨൪) പുരുഷന്മാരായിട്ടു ഹൃദയത്തിൽനിന്ന പൊങ്ങിവരുന്ന മൊഹങ്ങളൊടു എതിൎത്തുവാൻ ദൈവത്തിന്റെ ആയുധവൎഗ്ഗം (എഫെ. ൬, ൧൦.—൧൭) ദിവസെന യുക്തമാക്കി ധരിക്കയും വെണം. എന്നും മറ്റും.

തീൎച്ച

നിന്റെ ദൈവമായ ഞാൻ എരിവുള്ള ദൈവമാകുന്നു, എന്നൊടു പകെക്കുന്നവരിൽ മൂന്നാമത്തവരും നാലാമത്തവരുംവരെയുള്ള മക്കളുടെമെൽ പിതാക്കന്മാരുടെ ദൊഷത്തെക്കുറിച്ചു

ചൊദിക്കയും എന്നെ സ്നെഹിച്ചു എൻ കല്പനകളെ പ്രമാണിക്കുന്നവൎക്ക ആയിരംവരെയും കരുണകാട്ടുകയും ചെയ്യുന്നു.

ചൊ. ൨൭.

ശാസനയും വാഗ്ദത്തവും ഉള്ള ഈ വാക്കു വെദപുസ്തകത്തിൽ ഒന്നാം കല്പനയൊടു ചെൎത്തുകാണുന്നു എങ്കിലും ഒന്നാം കല്പനയിൽ ശെഷം കല്പനകൾ ഒക്ക അടങ്ങിയിരിക്കകൊണ്ടും ശെഷം കല്പനകളെ ലംഘിക്കുന്നവനെല്ലാം ഒന്നാം കല്പനയെയും ലംഘിക്കകൊണ്ടും എല്ലാ കല്പനകളൊടും ചെൎത്തുപറയെണ്ടതാകുന്നു.

ചൊ. ൨൮.

ധൎമ്മത്തിന്റെ മൂലം ദൈവത്തിന്റെ വിശുദ്ധി തന്നെ. ദൈവം വിശുദ്ധനാകകൊണ്ടും താൻ വിശുദ്ധനാകുന്നതുപൊലെയും അവന്റെ സാദൃശ്യത്തൊടെ നിൎമ്മിച്ചുണ്ടായ മനുഷ്യനും വിശുദ്ധനായിരിക്കെണ്ടു. (൩ മൊ. ൧൯, ൨. മത. ൫, ൪൮.)

ചൊ. ൨൯.

ധൎമ്മത്തിന്റെ ലംഘനം ലൊകത്തിൽ ദൈവം പലകല്പനകളാൽ സ്ഥാപിച്ചും ശിക്ഷാരക്ഷകളാൽ പരിപാലിച്ചുംകൊണ്ടിരിക്കുന്ന ക്രമങ്ങളുടെ തടവും നാശവുമാകുന്നു. (യശാ. ൪൫, ൭. റൊമ. ൭, ൧൨, ൧൩. ൨൩.)

ചൊ. ൩൦.

ഈ ശിക്ഷാരക്ഷകളെ യാതൊരു പ്രകാരത്തിലും യഥെഷ്ടം നടത്തുവാൻ പാടുള്ളതല്ല. സകലത്തിലും അവറെറ അനുപത്ഥ്യം പൊലെ മാത്രമെ ചെയ്വാൻ കഴികെയുള്ളു. പാപത്താൽ നഷ്ടം പ്രാപിച്ച ലൊകത്തിലെ പുണ്യക്രമത്തിന്ന ദൈവത്തിന്റെ വിശുദ്ധി ദെഷ്യാകകൊണ്ടു അത് മടിവും മരണവുമുള്ളതല്ല, ജീവനൊടും ബലത്തൊടും കൂടിയത്രെ വ്യാപരിക്കുന്നു. ദൈവത്തിന്റെ വിശുദ്ധി നിലനില്ക്കുന്നെടത്തൊളം അവൻ ലൊകത്തിലെ പുണ്യക്രമത്തെ ഉറപ്പിച്ചു രക്ഷിക്കയും കുറവുവരുമ്പൊഴെക്കു യഥാസ്ഥാനത്താക്കുകയും വെണം. ഇതു ചെയ്വാൻ വഴി ഒന്നെയുള്ളു. മെൽപറഞ്ഞ പുണ്യക്രമത്തിന്നു കുറവുവരുത്തിയ പാപിയുടെ തലമെൽ താൻ ചെയ്ത ദൊഷം തിരിച്ചുവന്നു വീഴുക. ഇതു തന്നെ അവന്നു വരുന്ന ശിക്ഷ.

§ ൬൧.

ദിവ്യവും മാനുഷവുമായ ശിക്ഷായുക്തിന്റെ മൂലം പ്രതിക്രിയ തന്നെ. (രൊമ. ൧൩, ൪.) പാപിയുടെ ജീവനിൽ ശിക്ഷയായിട്ടുവരുന്ന കുറവും, പാപിയുടെ പാപത്താൽ ലൊകത്തിലെ പുണ്യക്രമത്തിന്നു സംഭവിച്ച കുറവും തമ്മിൽ ഒത്തുവരെണമെന്നത്രെ.

§ ൬൨.

പാപം ലൊകക്രമത്തിന്നു മാത്രമല്ല വിശുദ്ധമായ ദൈവെഷ്ടത്തിന്നും വിരൊധമായ അക്രമമാകകൊണ്ടു അതിന്നു തക്ക ശിക്ഷയും ദ്വിവിധം ആകു

തിക്കേണ്ടത്. ഒന്ന ഐഹികം, മറ്റെതു പാരത്രികമ ത്രെ. ലൊകക്രമത്തിന്നു വിരൊധമായ ദൊഷങ്ങൾക്കു ഐഹികശിക്ഷകൾ മതി. നിത്യവും അമിതവുമായ ദൈവത്തിന്നു വിരൊധമായ അക്രമങ്ങൾക്കു നിത്യശിക്ഷകൾ മാത്രം പൊരും. ദെഹിക്കുപകരം ദെഹി, കണ്ണിന്നുപകരം കണ്ണും മറ്റുമുള്ളയത്മവെഷ്ടുകൾ ദൈവത്തൊടു വ്യാപരിക്കയിൽ ശരിയാവുന്നതല്ല. കാരണം ദൊഷം ചെയ്യുവൻ അനിത്യമായ സൃഷ്ടി ദൊഷം അനുഭവിച്ചവനൊ നിത്യനയ്ക്കുള്ള സ്രഷ്ടാവത്രെ. ഇപ്രകാരം ദൈവത്തിന്റെ നെരെ ദൊഷം ചെയ്യുന്നവൻ ഇഹലൊകത്തിൽ മതിയായ പ്രതിക്രിയയെ അനുഭവിപ്പാൻ കഴിയായ്ക കൊണ്ടു അവന്റെ ശിക്ഷ നിത്യമുള്ളതായിരിക്കെണം എന്നു സ്പഷ്ടം.

൭൪൩.

പാപം മനുഷ്യൎക്കു പായമായിതൊന്നുമുള്ളതിൽ ഐഹികശിക്ഷ കഴിപ്പാൻ ദൈവം മാനുഷാധികാരത്തിന്ന ഏല്പിച്ചിരിക്കുന്നു. അധികാരികളുടെ കണ്ണും കയ്യും എത്താത്തിടത്തിൽ അവൻ താൻ പലപ്പൊഴും ഐഹികശിക്ഷയും കൂടാതെ പാപിക്കൽ നിന്നു അനുഗ്രഹവും സമാധാനവും നീക്കി ദെഹത്തിലും വസ്തുവകകളിലും അവനെ പീഡിപ്പിക്കയൊ എല്ലാ ഐഹികശിക്ഷകളുടെ തികവായ കഷ്ടമരണം കൊണ്ടു ദണ്ഡിക്കയൊ ചെയ്യുന്നത്രെ. ദൈവത്തിന്റെ ന്യായവിധികൾ ഗൂഢവും അജ്ഞതവുമായിട്ടു ഏറിയ താമസത്തൊടെ എങ്കിലും ഒടുവിൽ

സൂക്ഷ്മമായ പ്രതിക്രിയയെ നടത്തുന്നവയാകുന്നു.

ഉത്തരം.

പാപശിക്ഷയല്ലതിന്നു പ്രായശ്ചിത്തമത്രെ. ദുഷ്ടൻ ദോഷത്തെ വിട്ടു നല്ലവനായി തീരെണമെന്നു വെച്ചിട്ടല്ല ശിക്ഷ അനുഭവിക്കേണ്ടിയത്. ദുഷ്ടൻ ശിക്ഷാനുഭവത്താൽ നന്നാവുകയും എന്നു വിചാരിപ്പാൻ കഴിയാതിരുന്നാലും അവൻ ചെയ്ത ദോഷത്തിന്നു തക്ക ശിക്ഷയെ അനുഭവിക്കുന്നതു അത്യാവശ്യം. ശിക്ഷയെ അനുഭവിച്ചു ഒരുത്തൻ നന്നായി തീർന്നാൽ അതു ശിക്ഷയുടെ പ്രവൃത്തിയല്ല. ദൈവം തന്റെ അമിതമായ കരുണയാലെ പാപിയെ സ്വന്ത വഴികളിലെക്കു ഏല്പിക്കാതെ നിത്യരക്ഷക്കായി ശിക്ഷിച്ചു വരുത്തുകയാലത്രെ ആകുന്നു. ഈ വകളിൽ തുടരെ ശിക്ഷയിന്നെയും ദയത്തിന്റെ രക്ഷക്കായിട്ടത്രെ നടക്കുന്നു.

ഉത്തരം.

മനുഷ്യന്റെ ഇഷ്ടം അടിമപ്പെട്ടു പോകയും (യോഹ. ൮, ൩൪. റൊമ. ൬, ൧൬. ൨. പേത്രൊ. ൨, ൧൯) ബുദ്ധി ശക്തികൾക്കു കുറവും രക്ഷാഗ്രഹവും, രക്ഷാനുഭവത്തിന്നുള്ള പ്രാപ്തിയും നശിച്ചു പോകയും ഇങ്ങിനെ പാപം ചെയ്യുന്ന മനുഷ്യൻ നിത്യനാശത്തിന്നു ഇരയായി തീരുകയും ചെയ്യുന്നതു പാപത്തിൽ നിന്നുള്ള ശാപം കൊണ്ടത്രെ ആകുന്നു.

സൂചകം:— ദൈവവചനം പാപത്തിന്റെ ഫലങ്ങളും ശിക്ഷകളും എല്ലാം മരണം എന്നൊരു വാക്കു കൊണ്ടു അറിയിക്കുന്നത്. (റൊമ. ൬, ൨൩)

൨൧൩.

ധൎമ്മത്തെ നിവൃത്തിക്കുന്നവനു ദൈവം വാഗ്ദത്തം ചെയ്ത അനുഗ്രഹത്തിന്റെയും, ലംഘനക്കാരനു പറയുന്ന ശിക്ഷയുടെയും അവസ്ഥ ഒരുപോലെ അല്ല. അനുഗ്രഹം സൌജന്യമായ ദാനം ആകുന്നു. ശിക്ഷയൊ ദോഷത്തിനു തക്ക പ്രതിക്രിയ അത്രെ. ചെയ്വാൻ കടമുള്ളതിൽ അധികം ചെയ്താൽ മാത്രം അനുഗ്രഹവും ദാനമല്ല, കൂലിയായിട്ടു തന്നെ വരും. (ലൂക്ക. ൧൭,൧൦.)

൨൧൪.

ദൈവവചനം സ്പഷ്ടമായ ധൎമ്മത്തിന്റെ നിവൃത്തിയുടെമേൽ ഉച്ചരിക്കുന്ന വാഗ്ദത്തത്തിൽ ഐഹികവും പാരത്രികവുമായ സുഖാനുഭവങ്ങൾ അടങ്ങിയിരിക്കുന്നു. (൧ തിമൊ. ൪,൮.) ദൈവകല്പനകളിൽ നിഷ്ഠിച്ചു സന്തോഷിക്കുന്ന വിശ്വാസിക്കു ഇഹലോകത്തിൽ ബാഹ്യസൌഖ്യത്തിന്റെ ആധാരവും, ക്രിയാസാദ്ധ്യവും, അനുഗ്രഹവും, (സങ്കീ. ൧൧൨.) ഭവനത്തിലെ സന്തോഷസമാധാനങ്ങളും (സങ്കീ. ൧൨൮.) കൂട്ടുകാരനിൽനിന്നു മാനവും സ്നേഹവും, ദൈവപ്രസാദത്തിന്റെ നിശ്ചയവും, ശുദ്ധമായ മനസ്സാക്ഷിയും, ഹീനദാരിദ്ര്യങ്ങളിൽ അലംഭാവമുള്ള ഹൃദയവും, ദൈവത്തെ സ്നേഹിക്കുന്നവൎക്കു സകലവും നന്മെക്കായി സഹായിക്കുന്നു (രോമ. ൮,൨൮.) എന്നറിഞ്ഞു സന്തോഷിക്കുന്ന ആശ്വാസവും മറ്റും ഫലം. എങ്കിലും ദൈവഭക്തിയുടെ തികഞ്ഞ അനുഗ്രഹം ദൈവപുത്രന്മാൎക്കു വരുവാനുള്ള നിത്യജീവനിൽ മാത്രം പൂൎണ്ണമാകു

വെളിവാകം. (വെളി. ൨൨.)

[illegible]

ദൈവഭക്തന്മാൎക്കുണ്ടാകുന്ന അനുഗ്രഹവും, അഭക്തന്മാരുടെ മെൽ വരിക്കുന്ന ശാപവും പ്രാകൃതയിൽ പ്രകാരം കന്ധും ബൊധികളിലും പരന്ന പാറ്റുകളെ കൊണ്ടു ദൈവം തന്നൊടു പകെക്കുന്നവരിൽ മൂന്നാമത്തവരും നാലാമത്തവരും വരെയുള്ള മക്കളുടെ മെൽ പിതാക്കന്മാരുടെ ദൊഷത്തെ കുറിച്ചു ചൊദിക്കയും എന്നെ സ്നെഹിച്ചു എൻ കല്പനകളെ പ്രമാണിക്കുന്നവൎക്കു ആയിരം വരെയും കരുണ കാട്ടുകയും ചെയ്യും എന്നു കല്പിച്ചു നമ്മുടെ ബന്ധത്തെ സ്നെഹ്യം മാത്രമല്ല, നമ്മുടെ കന്ധും ബൊധികളുടെ നന്മയും കൂടെ വിചാരിച്ചു പാപത്തെ വിട്ടൊടുവാനും കരുണയുടെ നിത്യാനുഭവത്തിനായി യത്നമാൎഗ്ഗത്തിൽ സന്തൊഷിച്ചു നടപ്പാനും നമ്മെ ഉത്സാഹിപ്പിക്കുന്നു.

[illegible]

ദിവ്യയത്നത്തെ മാതൃകയാക്കി നമ്മുടെ ഹൃദയങ്ങളെയും നടപ്പുകളെയും പരിശൊധിച്ചു നൊക്കിയാൽ നാം കല്പനകളെങ്കിലും പൂൎണ്ണമായി ആചരിച്ചില്ല (രൊമ. ൩, ൨൩. [illegible]) ആചരിപ്പാൻ കഴിവുള്ളവരാകുന്നതുമില്ല. (രൊമ. ൭, ൧൪-൨൫.) എന്നുള്ളതു സമ്മതിച്ചു ഒറ്റുപറയെണ്ടവരാകുന്നു. ഈ കല്പനകളെല്ലാം ഒരു ദെഹത്തിലെ അവയവങ്ങളെ പൊലെ തമ്മിൽ ചെൎന്നിരിക്കകൊണ്ടു (൧ കൊരി. ൧൨, ൧൨.) അവറ്റിൽ ഒന്നു മാത്രം ലംഘിച്ചാൽ യത്നത്തെ മുഴുവനും ലംഘിച്ചിരിക്കുന്നവനല്ലൊ (യാക്കൊ. ൨, ൧൦.) അതുകൂ

ടാതെ ഒരൊരുത്തൻ ചെയ്യെണ്ടിയ ഗുണം ചെയ്യാ
ത്തതു വിചാരിച്ചാൽ നമ്മുടെ ദൊഷങ്ങൾ അറിവാൻ
കഴിയാത്ത പ്രകാരം അസംഖ്യം തന്നെ. (സങ്കീ. ൧൯,
൧൨.) പിന്നെ ചെയ്യെണ്ടത ചെയ്യാതിരിക്കുന്നതും
(യാക്കൊ. ൪, ൧൭. ലൂക്ക. ൧൨, ൪൭.) അരുതാത്തതു
ചെയ്യുന്നതും ദൈവത്തിന്നു ഏകസമമാകകൊണ്ടു
നാം എല്ലാവരും നാശത്തിന്ന യൊഗ്യമായ കുറ്റ
ക്കാർ ആകുന്നു സ്പഷ്ടം. ചെലവിനത, ബുദ്ധിമുട്ടു, ബു
ദ്ധിക്കുറവു ഇത്യാദികളുണ്ടായിട്ടു പാപത്തിൽ അകപ്പെ
ട്ടുപൊയാൽ ശിക്ഷയിൽ നിന്ന ഒഴിഞ്ഞു പൊകും എ
ന്നു വിചാരിക്കെണ്ടാ. ഇവക ദൊഷങ്ങളും ശി
ക്ഷക്കു യൊഗ്യങ്ങളുള്ളവ തന്നെ. (റൊമ. ൪, ൨. ൪ മൊ.
൧൫, ൨൭. ൨൮.)

§ ൧൪൦.

അതുകൊണ്ടു നാം സ്വന്തപുണ്യശക്തികളാ
ൽ ധർമ്മത്തിൽ അടങ്ങിയിരിക്കുന്ന അനുഗ്രഹം പ്രാ
പിക്കെണ്ടതിന്നു എത്ര അദ്ധ്വാനിച്ചാലും അനുഗ്ര
ഹമല്ല, ശാപമത്രെ നമ്മുടെ അദ്ധ്വാനത്തിന്നു ഫലമാ
യ്വരും. (ഗലാ. ൩, ൧൦. ൧൧. ൨൧.)

§ ൧൪൧.

പാപസ്വഭാവം ഹെതുവായിട്ടു നമ്മെ നീതി
മാന്മാരും യൊഗ്യന്മാരുമാക്കുവാൻ കഴിയാതെ ദൈവെഷ്ട
പ്രകാരം നമുക്കു പാപത്തിന്റെ അറിവിനെയും ശി
ക്ഷാ യൊഗ്യതയെയും (റൊമ. ൩, ൨൦.) വരുത്തിക്കൊ
ണ്ടു രക്ഷയെ അനുഗ്രഹിച്ചു വെപ്പാനും ക്രിസ്തുയെ
ശുവിലുള്ള രക്ഷയെ വിശ്വാസത്തൊടെ പരിഗ്രഹിച്ചു

# രണ്ടാം ഖണ്ഡം

# ക്രിസ്തീയവിശ്വാസം

[illegible]

ഒന്നാം ഖണ്ഡം രക്ഷയെ കൊണ്ടു ഒന്നും അറിയിക്കായ്കയെന്നാൽ എല്ലാവരും ദോഷവാന്മാരായി ശാപത്തിന്നും ശിക്ഷെക്കും കീഴ്പെട്ടിരിക്കുന്നു എന്നത്രെ തെളിയിച്ചത് വിചാരിച്ചാൽ അതിൻ നിലയാക്കുന്നദുഃഖിപ്പാനത്രെ പാത്രങ്ങൾ. എങ്കിലും പാപി ഇഹത്തിലും പരത്തിലും നശിച്ചുപോകെണം എന്നാഗ്രഹിക്കാതെ (യെഹസ. ൩൩, ൧൧.) ദൈവം അതിമായ കരുണയാലെ തികഞ്ഞൊരു രക്ഷയെ നിശ്ചയിക്കയും, നിവൃത്തിക്കയും ചെയ്തു-അത്‌ കൊണ്ടു ശിക്ഷയും, മരണവും അറിയിക്കുന്ന ഒന്നാം ഖണ്ഡത്തെ അറിയിച്ചശെഷം നാം ത്രിയെക ദൈവത്തിങ്കലെ വിശ്വാസം മൂലം ശിക്ഷാവിധിയിൽ നിന്നൊഴിഞ്ഞു നിത്യജീവന്റെ അവകാശികളായ്തീരുവാനുള്ള വഴിയെ വിവരിക്കുന്ന രണ്ടാം ഖണ്ഡം ദൈവവചനപ്രകാരം ശൊധന ചെയ്യെണ്ടാകുന്നതു ആവശ്യം തന്നെ.

[illegible]

രണ്ടാം ഖണ്ഡത്തിന്നടിസ്ഥാനവും ആധാരവുമായിരിക്കുന്നത് ക്രിസ്തീയവിശ്വാസപ്രമാണം തന്നെ. ആദ്യപുരാണസഭയിൽ മത. ൨൮, ൧൯. ലെഴുതീട്ടുള്ള സ്നാനകല്പനയിൽ നിന്നു ക്രമത്താലെ വളൎന്നുണ്ടായി. മൂന്നംശങ്ങളായി ക്രിസ്തീയവിശ്വാസ

ത്തിന്റെ പൊരുളെ ഉപദേശിച്ചുകൊണ്ടു പിതാവ്, പുത്രൻ, പരിശുദ്ധാത്മാവാകുന്ന ത്രിയേക ദൈവം നമ്മുടെ രക്ഷക്കും നിത്യ സൌഖ്യത്തിന്നും വേണ്ടി ചെയ്തതും ചെയ്വാനുള്ളതും എല്ലാം വിവരിച്ചുകൊടുക്കുന്നു.

൧൪൪.

ദൈവത്തിൽ വിശ്വസിക്ക, ദൈവം ഉണ്ടെന്നു വിശ്വസിക്ക എന്നു രണ്ടും ഒന്നു തന്നെ എന്നു വെക്കാം. ദൈവമുണ്ടെന്നു ഭൂതങ്ങളും വിശ്വസിച്ചു വിറക്കയും ചെയ്യുന്നുവല്ലൊ. (യാക്കോ. ൨, ൧൯.) ദൈവത്തിൽ വിശ്വസിക്കുന്നവൻ സകലവും ഒരെതിർവാക്കുകൂടാതെ അവനിൽ ഭരമേല്പിക്കയും പ്രാണത്തെ ഇഷ്ടവും ജീവനും ബലിയാക്കി ദൈവം എല്ലാറ്റിൽ നിന്നും രക്ഷിപ്പാൻ ശക്തിയും മനസ്സും ഉള്ളവൻ എന്നു വിശ്വാസം നിറഞ്ഞ നിശ്ചയത്തോടു കൂട ഉറെച്ചു നില്ക്കയും ചെയ്യേണ്ടതാകുന്നു. (എബ്ര. ൧൧, ൬.) ഇങ്ങിനെയുള്ള വിശ്വാസത്തിൽ രണ്ടു വിശേഷങ്ങൾ അടങ്ങിയിരിക്കുന്നു. ഒന്നാമത്, ദൈവം ഉണ്ടെന്നും, ഇന്നവനാകുന്നു എന്നും, ഇന്നപ്രകാരം തന്നെ വെളിവാക്കിയവനെന്നും നിശ്ചയിക്കുന്ന ദൈവസ്വഭാവവും. രണ്ടാമത്, അവൻ നമ്മിലും നമുക്കായിട്ടും ചെയ്തതും ചെയ്വാനുള്ളതും ഇന്നതെന്നു വിവരിക്കുന്ന ദൈവപ്രവൃത്തികളും. (റോമ. ൧൦, ൯.) ആകുന്നു. രണ്ടിന്റെ സ്വരൂപം അറിവാൻ വിശ്വാസപ്രമാണം തന്നെ മതിയായ വഴികാട്ടി.

## ദൈവത്തിൻ സ്വഭാവം

ഞാൻപിതാവായദൈവത്തിലും....
അവന്റെഏകജാതനായപുത്രനി
ലും....വിശുദ്ധാത്മാവി
ലുംവിശ്വസിക്കുന്നു.

൨൱൪൰൨.

അത്യന്തവും, തികവുമുള്ളൊരുജീവൻഉണ്ടെ
ന്നഈസത്യംപൊലെഎറ്റവുംഉള്ളവെറെഒരുസത്യവുംഇ
ല്ല. ഈജീവനെനാംദൈവംഎന്നുപറയുന്നു. ആയ
വൻസകലവസ്തുക്കൾക്കുംസ്രഷ്ടാവും, (എബ്രാ. ൩. ൪.) ഈ
ജീവന്റെഹേതുവുംഅതിൽനിന്നുപ്രാപിക്കാതെ
തന്നിൽഉളവായസ്വയംഭൂഅത്രെ. ഈജീവന്റെ
അവസ്ഥയെപഞ്ചേന്ദ്രിയങ്ങളെകൊണ്ടുഗ്രഹി
പ്പാൻകഴികയില്ലെങ്കിലുംഎല്ലാബുദ്ധിശക്തികളിൽ
പരമായവസ്തുക്കളുടെമൂലംആകയാൽബുദ്ധിയുക്തി
കളെപ്രയൊഗിച്ചുഅതാരാഞ്ഞറിപ്പാൻആവശ്യവു
മില്ല.

൨൱൪൰൩.

ദൈവബൊധംമനുഷ്യാത്മാവിന്നുഉണ്ടായത്
പഠിപ്പുകൊണ്ടല്ല. മനുഷ്യാത്മാവുദിവ്യംആകയാൽ
സ്പഷ്ടമായത് (അപ. പ്രവൃ. ൧൭, ൨൭. ൨൮. ൧ മൊ. ൨. ൭.)
ഈബൊധത്തിന്നുവർദ്ധനയുംഎറ്റവുംസാധിക്കുന്നത്
ലൊകസൃഷ്ടിചരിത്രങ്ങളിൽവിളങ്ങുന്നദൈവത്തി
ന്റെവൻക്രിയകളെനൊക്കിവിചാരിക്കയാൽതന്നെ.
(രൊമ. ൧, ൨൦. ൨൧.) എല്ലാമനുഷ്യരിൽസൃഷ്ടിച്ചുകി
ടക്കുന്നഈബൊധംഅവശെഷംതങ്ങളിൽഇല്ലെന്നുപ

ദയുന്നവർ കളവുപറകകളിലും തങ്ങളെ ദൈവങ്ങളാക്കകകളിലും ചെയ്യുന്നുള്ളു (സങ്കി. ൧൪, ൧.) ബുദ്ധിയെദൃകളാലും മോഹദോഷങ്ങളാലും പുരാണമെ ഫല്ലായതിലും കിടക്കുന്ന ദെവബോധം പലപ്രകാരത്തിലും മാഞ്ഞും, കുറഞ്ഞും പൊയതിന്നിശ്ചയം തന്നെ— (രൊമ. ൧, ൨൧.—൩൨.)

൭൮൨.

മനുഷ്യഹൃദയത്തിൽ സ്പഷ്ടമായ ദെവബോധം ഇപ്രകാരം താണുപൊയതിനാൽ സത്യദെവജ്ഞാനത്തിലെക്കു മനുഷ്യനെ നടത്തുവാൻ പൊരാ. ആകയാൽ ദൈവം തന്റെ സ്വഭാവവിശെഷങ്ങളെ മനുഷ്യർക്കു തന്റെ വചനത്തിൽ പുറത്താക്കി വെളിപ്പെടുത്തിയത് സത്യദെവജ്ഞാനത്തിന്നുറവായത് ദെവവചനം അത്രെ.

൭൮൩.

ദെവസ്വഭാവത്തിന്റെ വിവരം അവന്റെ വചനത്തിൽ എഴുതിക്കിടക്കുന്നു. അതാവിതു. ദൈവം ആത്മാവ്, (യൊഹ. ൪, ൨൪.) ജീവൻ, (യൊഹ. ൫, ൨൬.) സ്നെഹം, (൧ യൊഹ. ൪, ൮.) വെളിച്ചം, (൧ യൊഹ. ൧, ൫.) സത്യം (യൊഹ. ൧൪, ൬.) എന്നിവറ്റിന്റെ പൂർണ്ണതയും ഉറവുമായവൻ തന്നെ ആകുന്നു. സൃഷ്ടികൾക്കു ആത്മാവു, ജീവൻ, സ്നെഹം മുതലായ്ത്തു ഉണ്ടു. ദൈവമൊ ആത്മാവ്, ജീവൻ, സ്നെഹം ഇത്യാദികൾ ആകുന്നു.

൭൮൪.

ദെവനാമം അവന്റെ പ്രവൃത്തികളിൽ ശൊഭിച്ചുകൊണ്ടിരിക്കുന്ന സ്വഭാവത്തിന്റെ ദെഹരൂപമ

൨൰൩. മല. ൩൧) പ്രവാചകന്മാർ മശിഹായി
ന്ന ദൈവസ്വഭാവം ഉണ്ടെന്ന പറയുന്നു. (യശാ.
൯,൬. ൩,൩. ൧൯, ൨൰൨. ൨൰൪, ൫. ൩. മിക. ൫,൨.) സ
കലവും പ്രകാശിപ്പിച്ചു ജീവിപ്പിക്കുന്ന ദൈവാത്മാ
വെ പഴയനിയമം അനേകസ്ഥലങ്ങളിൽ വിവരി
ക്കുന്നത്.

൭൰൮.

ദൈവപുത്രൻ ക്രിസ്തനിൽ മനുഷ്യനായിരു
ന്നിട്ടും വിശുദ്ധാത്മാവു സകലജഡത്തിന്മെൽ പക
ൎന്നു വന്നശെഷമത്രെ പുതിയനിയമത്തിൽ ദൈവത്തി
ന്റെ ത്രിയെകത്വം കൊണ്ടുള്ള ഉപദെശങ്ങളെ
സ്പഷ്ടമായി കാണുന്നു. അവനിൽ പുത്രനും വിശു
ദ്ധാത്മാവിനും പിതാവിനൊടു സ്വഭാവസമത്വ
വും ഒരൊരുത്തന്നു പിതാവിൽനിന്നും (യൊഹ.
൧൫,൨൬.) താന്താങ്ങളിലും ഭെദമായ വ്യക്തിവി
ശെഷങ്ങളും വെവ്വെറായ സ്ഥിതികളും ഉള്ള പ്രകാ
രം എഴുതിക്കിടക്കുന്നു. ക്രിസ്തന്റെ സ്നാനകല്പനയിൽ
(മത. ൨൮,൧൯.) ത്രിയെകത്വത്തിന്റെ ഉപദെശം
ക്രിസ്തീയവിശ്വാസത്തിന്നും അപൊസ്തലന്മാരുടെ
അനുഗ്രഹവചനങ്ങളിൽ (൨ കൊറി. ൧൩,൧൩.) ക്രിസ്തീ
യജീവന്നും അടിസ്ഥാനമായിരിക്കുന്നു. (൧ യൊ
ഹ. ൫,൭. നൊക്കുക.)

൭൰൯.

ദിവ്യത്തിലെ വിശുദ്ധപുരുഷന്മാർക്കുവ
രും അത്യാശ്ചര്യം ചെൻ പ്രകാരം ക്രിസ്തസഭദൈവ
വചനം (യൊഹ. ൧൭,൧൭. ൨ തിമൊ. ൩,൧൬. ൨ പെത്രു. ൧,

൨. ൩. ൧ യോഹ. ൧൫, ൨൬.) നൊക്കി ഉപദേശിക്കുന്നു. പിതാവായ ദൈവം പുത്രനെ അനാദിയായിട്ടു ജനിപ്പിക്കയും, പരിശുദ്ധാത്മാവും പിതാവിൽനിന്നും പുത്രനിൽനിന്നും അനാദിയായിട്ടു പുറപ്പെടുകയും ചെയ്യുന്നു എന്നത്രെ.

൫൧.

പിതാവായ ദൈവം സൃഷ്ടിക്കു അദൃശ്യനും, അപ്രമേയനും, അടുത്തുകൂടാത്തവനും (൧ തിമൊ. ൬, ൧൬.) എങ്കിലും പുത്രനിലും പരിശുദ്ധാത്മാവിലും തന്നെത്താൻ വെളിപ്പെടുത്തുകയും (യോഹ. ൧, ൧൮. ൨ കൊറി. ൪, ൬.) സൃഷ്ടിക്കും തന്റെ അടുക്കൽ വരുവാൻ വഴികാട്ടുകയും ചെയ്യു. (എഫെ. ൪, ൬.) അവൻ സർവ്വശക്തിവനും സത്യത്തിന്നും നിത്യകാരണവും, പുത്രന്മാർക്കുള്ളടെ ദൃശ്യവും അദൃശ്യവുമായ എല്ലാനന്മകളുടെ ഉറവും ആകുന്നു. (എഫെ. ൪, ൬. യാക്കൊ. ൧, ൧൭.)

സൂചകം:— ദൈവത്തിന്നു പിതാവെന്ന പെരു ഉള്ളതു, അവൻ താൻ ജനിപ്പിച്ചും തന്നൊടു സമത്വമുള്ളവനുമായ ഏകപുത്രന്റെ പിതാവാകകൊണ്ടും അവനിൽ നമ്മെയും മക്കളാക്കി നിത്യതെജസ്സിന്നു അവകാശികളാക്കിക്കൊൾവാൻ മനസ്സുള്ളവനാകകൊണ്ടും തന്നെ.

൫൨.

പുത്രനായ ദൈവം അനാദിയായി പിതാവിൽനിന്നു ജനിച്ചു കൃപയും സത്യവും കൊണ്ടു പൂർണ്ണനായ (യോഹ. ൧, ൧൪.) ഏകജാതനും കാണാത്ത ദൈ

വത്തിന്റെ പ്രതിമയും ദൈവതെജസ്സിന്റെ പ്രതി
ച്ഛായയും തന്നിൽ തന്നെ ജീവനുള്ളവനാകുമാറു പി
താവിൽനിന്നു വരം ലഭിച്ചവനും (യൊഹ. ൫, ൨൬)
ആകുന്നു. അവൻ പിതാവിൽനിന്നും വിശുദ്ധാത്മാ
വിൽനിന്നും സ്വാതന്ത്ര്യസ്ഥിതിയുള്ള പ്രകാരം വി
ചാരിച്ചാൽ പ്രത്യക്ഷ ദൈവം, ദൈവസമ്മുഖം, പി
താവിന്റെ സൃഷ്ടിസ്ഥിതിസംരക്ഷണങ്ങളുടെയ
ന്ത്രം ഇത്യാദി പെരുകൾ കൊള്ളും. (യൊഹ. ൧, ൧-൩
കൊലൊ. ൧, ൧൫. ൧൭. എബ്ര. ൧, ൨. ൩)

സൂചകം:— ക്രിസ്തൻ പിതാവിൽനിന്നു ജനിച്ചു അവനൊടു സമത്വമുള്ളവനാകകൊണ്ടു ദൈവപുത്രനെന്നും, പിതാവ് അവമൂലം ലൊകത്തിനു പ്രത്യക്ഷനാകകൊണ്ടു ദൈവവചനമെന്നും പെരുകളുള്ളവനാകുന്നു.

൨൭ ഉ.

വിശുദ്ധാത്മാവായ ദൈവം പിതാവിലും പുത്രനിലും ഉള്ള ശക്തിമാത്രമല്ല പിതാവിൽനിന്നും പുത്രനിൽനിന്നും അനാദിയായി പുറപ്പെട്ടുംകൊണ്ടു (യൊഹ. ൧൫, ൨൬.) ഇരുവരിൽനിന്നു വെറിട്ടവനും (യൊഹ. ൧൪, ൧൬.) അവരൊടു തികഞ്ഞ സമത്വമുള്ളവനും ആകുന്നു. കാരണം ദൈവവചനത്തിൽ അവന്നു ദൈവനാമങ്ങളും (അപ. പ്രവൃ. ൫, ൩. ൪ കൊറി. ൩. ൧൬.) ദൈവലക്ഷണങ്ങളും (൧ കൊറി. ൨, ൧൦. എബ്ര. ൯, ൧൪. സങ്കീ. ൧൩൯, ൭.) ദൈവപ്രവൃത്തികളും (സങ്കീ. ൩൩, ൬. യൊബ്. ൩൩, ൪.) ദിവ്യമാനവും (മത്ത. ൨൮, ൧൯.) ഉള്ള പ്രകാരം കാണുന്നു. വി

ശുദ്ധാത്മാവു തന്നെത്താൻ നല്കികൊടുക്കുന്ന ദൈവം ആകുന്നു. അവമൂലം പിതാവും പുത്രനും ദിവ്യജീവശക്തികളെയും പ്രകാശസത്യസുഖാദികളെയും വിഭാഗിച്ചുകൊടുക്കയും പരിഗ്രഹിക്കയും ചെയ്യുന്നു. (൧ മൊ. ൧, ൨. യൊഹ. ൧൪, ൨൬. ൧൫. ൨൬. ൧ കൊ. ൨. ൧൦.)

സൂചകം:—ദിവ്യത്തിലെ മൂന്നാം പുരുഷനു പിതാവിന്റെയും പുത്രന്റെയും ആത്മാവ് എന്നു പെരുള്ളതു, അവൻ ഇരുവരിൽനിന്നും ഊതി സൃഷ്ടിയിലെക്കു ദിവ്യജീവശ്വാസമായി പുറപ്പെട്ടും പിന്നെയും ജീവനെ ഉണ്ടാക്കുകയും വിഭാഗിക്കയും ചെയ്കയാലത്രെ.

൧൨൯.

ദൈവത്തിന്റെ സ്വഭാവം മനുഷ്യബുദ്ധികളെ പല ദിവ്യലക്ഷണങ്ങളാൽ അത്രെ അറിവാറാകുന്നു. ഈ ലക്ഷണങ്ങൾ ലോകത്തിലുള്ളവയുടെ വിശേഷങ്ങളിൽ വെവ്വെറെ പ്രകാശിക്കകൊണ്ടു ദിവ്യസ്വഭാവം സമ്പൂൎണ്ണമായും ഒന്നായും ഗ്രഹിക്കെണ്ടതിന്നു മനുഷ്യരുടെ ബുദ്ധിശക്തി പൊരുന്നില്ലതാനും.

സൂചകം:—പിതാവു, പുത്രൻ, വിശുദ്ധാത്മാവു എന്നീ മൂവരും അംശഭെദം സമസ്വഭാവമുള്ളവരാകകൊണ്ടു ദിവ്യലക്ഷണങ്ങൾ എല്ലാം മൂവരിൽ ഒരൊരുത്തന്നു ഒരു പൊലെ തന്നെ കാണുന്നു.

൧൩൦.

ദൈവത്തിന്ന ലൊകത്തൊടുള്ള സംബന്ധം രണ്ടുവിധം. ആത്മാവും എല്ലാവസ്തുക്കൾക്കും ഉറവുമായി അവൻ ലൊകത്തിൽനിന്ന വെവ്വെറെ ഭെദവും അതിൽ അത്യന്തം ഉയരവും ഉള്ളവൻ, അതിൽ യാതൊരു വസ്തുവിനാലും തടവും നിർബന്ധവും അനുഭവിക്കാത്തവൻ തന്നെ. ജീവനും സ്നെഹവും ഉള്ള സൃഷ്ടിരക്ഷിതാവായിട്ടു അവൻ ലൊകത്തിൽ ജീവിക്കയും പ്രവൃത്തിക്കയും എല്ലാപ്രകാരത്തിലും അതിനെ താങ്ങി ഭരിക്കയും ചെയ്യുന്നു. ഈ രണ്ടുവിധമായ സംബന്ധത്തിൽനിന്ന രണ്ടുപ്രകാരമുള്ള ദിവ്യലക്ഷണങ്ങൾ ഉളവാകുന്നത്.

൭൨.

ലൊകത്തിന്ന ദൈവത്തൊടുള്ള സംബന്ധവും രണ്ടുവിധമാകുന്നു. സ്വാതന്ത്ര്യവും ബുദ്ധിയും വിവെകവും ഇല്ലാത്ത സൃഷ്ടി ദൈവെഷ്ടത്തൊടും പ്രവൃത്തിയൊടും മിത്രാമിത്രഭാവമൊന്നും കാണിക്കാതെ ചെന്നിച്ചിരിക്കുന്നു. തന്റെടവും ബുദ്ധിയും വിവെകവും ഉള്ള സൃഷ്ടികളായ ദൂതന്മാർക്കും മനുഷ്യർക്കും ദൈവെഷ്ടത്തൊടും വാഴ്ചയൊടും തങ്ങളെത്തന്നെ പലപ്രകാരമായി കാണിപ്പാനുള്ള സ്വന്തമായൊരിഷ്ടമുണ്ടു. സൃഷ്ടി ഇങ്ങിനെ രണ്ടുപ്രകാരമായി ദൈവത്തൊടാചരിക്കുന്നതിൽനിന്ന ദൈവത്തിന്ന സൃഷ്ടിയൊടുള്ള ആചാരവും ഭെദിച്ചുവൊകുന്നു. സ്വാതന്ത്ര്യവും ബൊധനവുമുള്ള സൃഷ്ടികളൊടു ഒരുപൊലെ ആചരിപ്പാൻ കഴിയായ്കകൊണ്ടു മെൽപറഞ്ഞ ദിവ്യലക്ഷണങ്ങൾ ലൊക

ത്തിന്നസാധാരണമായും സ്വാതന്ത്ര്യമുള്ളസൃഷ്ടി കൾപ്രത്യെകമായും കൊള്ളുന്നരണ്ടുകൂട്ടമായി ഭെ ദിച്ചുപൊകുന്നു.

൭൬൩ —

സാധാരണമായലൊകസൃഷ്ടിയിൽകാണ്മെ കന്നദിവ്യലക്ഷണങ്ങൾ ഒന്നാമത് ദൈവം കാല ദെശാദികളെകൊണ്ടുണ്ടാകുന്നതടവുകളിൽ അ ത്യന്തംഉയൎന്നുമുള്ളനിത്യൻ, (സങ്കീ. ൯൦. ൨. മലാ. ൩, ൬. സങ്കീ. ൧൦൨, ൨൭. ൧ തിമൊ. ൬, ൧൬.) അശരീരി, (യൊഹ. ൪, ൨൪. യശാ. ൬൬, ൧. മത്ത. ൫, ൩൪. ൩൫.) എന്നും. രണ്ടാമത് അവൻ കാലദെശാ ദികളിൽ ജീവനായിട്ടുവ്യാപിച്ചുവാഴുകയ്ക്കുന്നസ ൎവ്വവ്യാപിയും, (യെര. ൨൩, ൨൩. ൨൪. സങ്കീ. ൧൩൯, ൭—൧൦. അപൊ. പ്രവൃ. ൧൭, ൨൭. ൨൮.) സൎവ്വശക്തനും, (സ ങ്കീ. ൩൩, ൯. ൧൧൫, ൩. ലൂക്ക്. ൧, ൩൭. സങ്കീ. ൧൩൫, ൬. എബ്രാ. ൧, ൩.) സൎവ്വജ്ഞാനിയും (അപൊ. പ്രവൃ. ൧൫, ൧൮. എബ്രാ. ൪, ൧൩. സങ്കീ. ൧൩൯, ൧—൪.) എന്നുവിവരിച്ചുകൊടുക്കുന്നു.

൭൬൪ —

സ്വാതന്ത്ര്യവും ബുദ്ധിയും ഉള്ളസൃഷ്ടികളിൽ തെളിക്കുന്നദിവ്യലക്ഷണങ്ങൾ ഒന്നാമത് ദൈവം എല്ലാമനുഷ്യബലഹീനതദൊഷാവസ്ഥദാരിദ്ര്യാ ദികളെക്കാൾ അത്യന്തം ഉന്നതമുള്ളപരമജ്ഞാനി, (രൊമ. ൧൬, ൨൭. സങ്കീ. ൧൪൭, ൫. യശാ. ൪൦, ൨൮. രൊമ. ൧൧, ൩൩.) തെജസ്വിയും, (൧ തിമൊ. ൬, ൧൬. സങ്കീ. ൩൬, ൯. യൊഹ. ൧, ൫. യശാ. ൬, ൩.

൧തിമൊ. ൩, ൧൬. ൧൩.) വിശുദ്ധനും, (സങ്കീ. ൯൯, ൯. ൧൨൨. ൧, ൧൬. ൧൩. യശാ. ൬, ൩.) സൎവ്വജ്ഞനും (റൊമൊ. പ്രവൃ. ൧൫, ൧൮. ൧തിമൊ. ൩, ൧൬.) എന്നും. രണ്ടാമത് സ്വാതന്ത്ര്യസൃഷ്ടിക്കൽ ജീവനെയും നന്മയെയും പ്രവൃത്തിക്കുന്ന നിത്യമാനും, (റൊമ. ൨, ൧൧-൧൦. ഗലാ. ൩, ൨-൯. യൊബ്. ൩൪, ൧൦.-൧൨. സങ്കീ. ൧൦൨, ൧൭. ൩൪, ൧൩. ൧൯.) ദയാലുവും, (സങ്കീ. ൧൪൫, ൯. ൧൧൩, ൧. ൧൦൩, ൪-൧൪. യശാ. ൪൫, ൧൯. യര. ൩൧, ൨൦. ഹൊശെയ. ൧൧, ൮. റൊമ. ൨, ൪.) വിശ്വസ്തനും, സത്യവാനും (൪മൊ. ൨൩, ൧൯. സങ്കീ. ൩൩, ൪.) എന്നും കാണിച്ചുകൊടുക്കുന്നു.

## ദൈവപ്രവൃത്തികൾ

൧൧൫.

ഈയേകാംശത്തെക്കൊണ്ടുള്ള ഉപദേശം ദൈവത്തിന്നു തന്നൊടും, ദിവ്യലക്ഷണങ്ങളെ തെളിയിക്കുന്ന ഉപദേശങ്ങളൊ ദൈവത്തിന്നു സൃഷ്ടിയൊടും ഉള്ള സംബന്ധം വിവരിച്ചുകൊടുത്തിരിക്കുന്നത്. ദിവ്യലക്ഷണങ്ങളെ പ്രകാശിപ്പിക്കുന്ന ദൈവപ്രവൃത്തികളെ തൊട്ടുള്ള ഉപദേശങ്ങളെ താഴെ പറയുന്നു.

൧൧൬.

ദൈവത്തിന്റെ പ്രവൃത്തി മൂന്നുവിധമാകുന്നു സൃഷ്ടി, രക്ഷ, ശുദ്ധീകരണം എന്നത്രെ. അവ മൂന്നും പിതാവ്, പുത്രൻ, വിശുദ്ധാത്മാവ് എന്നീ മൂവൎക്കും ഒക്കെ പൊലെ ഉള്ളവ ആകുന്നു. എങ്കിലും ക്രിസ്തീയ വിശ്വാ

സപ്രമാണം പിതാവായ ദൈവം എല്ലാററിന്റെ കാരണമാകകൊണ്ടു സൃഷ്ടിയെ പിതാവിന്നും, പുത്രനായ ദൈവം രക്ഷയെ സാധിപ്പിപ്പാൻ മനുഷ്യനായ്തീൎകകൊണ്ടും അതിനെ നിത്യതികവുവരുത്തുവാൻ എന്നെക്കും മനുഷ്യനായ്പ്പാൎക്കയും ചെയ്കകൊണ്ടു രക്ഷയെ പുത്രന്നും, വിശുദ്ധാത്മാവായ ദൈവം മനുഷ്യൎക്കു രക്ഷാഫലങ്ങളെ അനുഭവിപ്പാറാക്കേണ്ടതിന്നു പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നതുകൊണ്ടു ശുദ്ധീകരണത്തെ ശുദ്ധാത്മാവിന്നും കൊള്ളിക്കുന്നതു ന്യായം.

# അപൊസ്തലവിശ്വാസപ്രമാണം.

## ഒന്നാം പകുപ്പു

## സൃഷ്ടിയെതൊട്ടു

സ്വൎഗ്ഗങ്ങൾക്കും ഭൂമിക്കും സ്രഷ്ടാവായി
സൎവ്വശക്തനായി പിതാവായിരിക്കുന്ന
ദൈവത്തിങ്കൽ ഞാൻ വിശ്വസി
ക്കുന്നു

ചോ. ൱൧.

ഒന്നാം പകുപ്പു ലോകസൃഷ്ടിയെയും അതിനെ തൊട്ടു സംബന്ധിച്ച ലോകസ്ഥിതിരക്ഷകളെയും വിവരിക്കുന്നതു.

### ൧. ലോകസൃഷ്ടി

ചോ. ൱൨.

ദൈവം താനല്ലാതെയുള്ള സകല ജീവവസ്തുക്കളെയും സ്വാതന്ത്ര്യത്തിൽ ശൂന്യതയിലെ ഇല്ലായ്കയിൽ നിന്ന (ഹെബ്രാ. ൧൧. ൩.) ഉളവാക്കിയ പ്രവൃത്തിക്കു സൃഷ്ടിയെന്നപെർ.

൪൬൩൮.

പിതാവായ ദൈവം പുത്രൻ മൂലം റൂഹാദക്കുദശാ ആവിൽ ലൊകത്തെ സൃഷ്ടിച്ചു. ഇതു പുതിയനിയമത്തിൽ സ്പഷ്ടമായി എഴുതിക്കിടക്കുന്നു. (൧കൊ. ൮, ൬. രൊമ. ൧൧, ൩൬. യൊഹ. ൧. ൧—൩. കൊലൊ. ൧, ൧൬. ൧൭. എബ്രാ. ൧, ൨.) പഴയനിയമത്തിലൊ ഈ ഉപദെശത്തിന്റെ ആരംഭത്തെ മാത്രം കാണുന്നുള്ളു. (സങ്കീ. ൩൩, ൬.)

൪൬൩൯.

ദൈവത്തിന്ന ലൊകത്തെക്കൊണ്ട ഒരാവശ്യവുമുണ്ടായില്ല. അവൻ തനിക്കായിട്ടല്ല സൃഷ്ടികൾക്കായിട്ടത്രെ കരുണയാലെ നിശ്ചയിച്ചുത് തന്റെ കരുണസ്നെഹാദികളിൽനിന്ന ഒഴുകിക്കൊണ്ടിരിക്കുന്ന ജീവന്റെ പരിപൂർണ്ണതയെ അനുഭവിച്ചു സുഖിപ്പാൻ സൃഷ്ടികളുണ്ടാകെണമെന്ന വെച്ചു ലൊകത്തെ പടച്ചത്.

## ൨. സൃഷ്ടികൾ

൪൬൪൦.

ലൊകസൃഷ്ടിയിൽ ഉള്ള ജീവനെല്ലാം ആത്മയുള്ളതും ആത്മയില്ലാത്തതും അല്ലെങ്കിൽ ആത്മാവും

പ്രകൃതിയും എന്നിങ്ങനെ രണ്ടംശങ്ങളായിരിക്കുന്നു. സൃഷ്ടിച്ചവനായ് താൻ ഉണ്ടെന്നും തനിക്ക് ലോകത്തോടും ദൈവത്തോടുമുള്ള സംബന്ധം ഉണ്ടെന്നും അറിയുന്നു. ഗുണദോഷങ്ങളുടെ തിരിച്ചറിവും ഉള്ളവനാകകൊണ്ടു തന്റെ ക്രിയകൾക്ക് ഉത്തരവാദിയുമാകുന്നു. ഈവക ഗുണദോഷങ്ങളൊന്നും പ്രകൃതിക്കില്ല.

൱൬൭.

സൃഷ്ടിയിൽ നിന്നന്യമായ ആത്മാവ് ആത്മാക്കളുടെ പിതാവായ ദൈവത്തിന്നു സമമായവര മാത്രമല്ല കാലദേശങ്ങളിൽ അടങ്ങിയിരിക്കുന്ന അനിത്യാത്മാവത്രെ ആകകൊണ്ടു പ്രകൃതിയെ കൂടാതെ ഒരുമില്ല. അതിൽ തന്റെ ജീവനെ പ്രകാശിപ്പിക്കയാൽ ദേഹജീവനെക്കൊണ്ടു പ്രകൃതിയുടെ അംശമത്രെ ആകുന്നു. അനിത്യാത്മാവുള്ള സൃഷ്ടികൾ രണ്ടുവകയെ ഉള്ളു. ദൂതരും, മനുഷ്യരും തന്നെ.

൱൬൮.

കാലം വിചാരിച്ചാൽ ദൂതന്മാർ ദൈവത്തിന്റെ ആദ്യസൃഷ്ടികൾ തന്നെ. അവർ ആറുദിവസത്തെ സൃഷ്ടിക്കു സാക്ഷികളായി സന്തോഷിച്ചു പ്രകാരം വേദത്തിൽ എഴുതിക്കിടക്കുന്നവല്ലാ. (യോബ്. ൩൮,൭) അവരുടെ സ്വഭാവം ആത്മാക്കൾ എന്നിവർക്കു നാമം. (സങ്കീ. ൧൦൪,൪.) അവർ ഭൂമിയിൽ സൂക്ഷ്മവും പ്രകാശവും ഉള്ള ശരീരികളായി കാണപ്പെടുന്നു. (മത. ൨൮,൩.) അവ

രുടെ വാസസ്ഥലങ്ങൾ പരലൊകാകാശത്തിൽ
മിന്നുന്ന പ്രകാശമണ്ഡലങ്ങൾ. (ദാനി. ൭, ൧൦)
അവരുടെ സംഖ്യ അസംഖ്യമായത്. (ഹെബ്രാ.
൧൨. ൨൨. ദാനി. ൭, ൧൦. സങ്കീ. ൬൮, ൧൭. ൨൨.
മത. ൨൬, ൫൩) ഇതിന്നവരുടെ സംഖ്യ വൎദ്ധി
ക്കായ്കകൊണ്ടു (മത. ൨൨, ൩൦) എല്ലാവരും ആദി
യിൽ തന്നെ സൃഷ്ടിക്കപ്പെട്ടവരായി എന്നു വിശ്വസിപ്പാ
ൻ പാടുള്ളു. അവൎക്കു വെവ്വെറെ സ്ഥാനമാനങ്ങ
ളും ഉള്ള പ്രകാരം വെദത്തിൽ എഴുതിയിട്ടു. [ഖെ
രുബി, സരാഫിമാർ, എഫെ. ൧, ൨൧. യശാ. ൬, ൨.
പ്രധാനദൂതന്മാർ, ൧ തെസ്സ. ൪, ൧൬. യഹൂ. ൯. സിം
ഹാസനങ്ങൾ, കൎത്തൃത്വങ്ങൾ, പ്രഭുത്വങ്ങൾ, അധി
കാരങ്ങൾ. കൊലൊ. ൧, ൧൬.] വെദത്തിൽ ചില
രുടെ പെരുകളെയും കാണുന്നു. മിഖായെൽ, (ദാ
നി. ൧൦, ൧൩. യഹൂ. ൯) ഗബ്രിയെൽ, (ലൂക്ക. ൧, ൧൯. ൨൬)
[illegible]

ദൂതന്മാർ സ്വാതന്ത്ര്യവും ജ്ഞാനവും ശുദ്ധിയുമുള്ള സൃഷ്ടി
കളാകകൊണ്ടു തങ്ങൾക്കിഷ്ടമായിട്ടൊന്നു തെ
രിഞ്ഞെടുപ്പാനും ഇങ്ങിനെ പ്രത്യെകം തങ്ങളുടെ
വിശുദ്ധിയുടെ ആരംഭത്തിൽ ദൊഷം ചെയ്വാനും ക
ഴിവുള്ളവരുമായിരുന്നു. തങ്ങൾക്കുള്ള സ്വാതന്ത്ര്യം പ്ര
യൊഗിച്ചു ദൈവം അവരെ ശൊധന ചെയ്വാൻ ഭാവിച്ചതിന്റെ
ത്തിക്കൊണ്ടിരുന്നു അവർ പ്രാപ്തന്മാരാകുന്നു. ചി
ലർ ആ പ്രാപ്തിയെ ദൈവദ്രൊഹത്തിന്നു പ്രയൊഗി
ക്കയും ചെയ്തു. ശെഷമുള്ളവരെല്ലാവരും തങ്ങളുടെ
സ്വാതന്ത്ര്യം ദൈവെഷ്ടപ്രകാരം അനുഭവിച്ചതി

കിരീടവും, ദെവശ്വാസമാകുന്നാത്മാവിനാൽ ദിവ്യവംശത്വം (അപ. പ്രവൃ. ൧൭, ൨൮.) പ്രകൃതിയുടെ മെല്പട്ടവനാം ആകുന്നു.

§ ൱൧൧.

ഈരണ്ടുസ്ഥാനങ്ങളെ ലഭിച്ചു മനുഷ്യൻ ദൈവത്തിനും പ്രകൃതിക്കും മദ്ധ്യസ്ഥാനം, പ്രകൃതിയുടെ പുരോഹിതനും രാജാവും ആകകൊണ്ടു ദൈവത്തിന്റെ സ്ഥാനാപതിയായി ഭൌമസൃഷ്ടിയെ ഭരിക്കയും തികവിലെക്ക് നടത്തുകയും ചെയ്യേണ്ടിയവൻ തന്നെ. അതിന്നവനാക്കി ദൈവം അവനെ തന്റെ സാദൃശ്യത്തോടെ നിർമ്മിച്ചു. (൧ മൊ. ൧, ൨൬. ൨൭.) ആച്ഛായ ആത്മാവിൽനിന്നു തുടങ്ങി ദെഹി ദെഹങ്ങളിലും വ്യാപിച്ചു അവരെ ആത്മീകരിക്കെണ്ടതാകുന്നു. ദെവസാദൃശ്യത്താൽ മനുഷ്യൻ ദിവ്യജ്ഞാനശക്തികൾക്കും ശുദ്ധിഭാഗ്യങ്ങൾക്കും നിയുക്തനും പ്രാപ്തനുമാകുന്നു.

§ ൱൧൨.

മനുഷ്യൻ നന്മയും തികവുമുള്ളവനായി സ്രഷ്ടാവിന്റെ കയ്യിൽനിന്നു പുറപ്പെട്ടു എങ്കിലും അവന്റെ ഉല്പത്തിയൊടുള്ള തികവു സ്വാതന്ത്ര്യമായവളർച്ചയെ അനാവശ്യമാക്കിയില്ല. അവൻ സ്വാതന്ത്ര്യാത്മാക്കളുടെ രാജ്യത്തിലുള്ളവനായതിനാൽ സസ്യാദികളെപ്പോലെ അവനെ പൊററി വളൎത്തുവാൻ കഴിയാതെ അവൻ താൻ സ്വാതന്ത്ര്യമായ ഇഷ്ടവും ക്രിയയും കൊണ്ടു ദൈവം അവന്നു നിശ്ചയിച്ചവാദ്ധനയെ തെരിഞ്ഞെടുപ്പാൻ ആവശ്യമാകുന്നു. സ്വാതന്ത്ര

ന്നാക കൊണ്ടു ദൈവത്തിന്നു ഇഷ്ടമായവെ
റെ ഒരു ബലിച്ചയെ വരിപ്പാനും അവന്നു പ്രാപ്തി
യുണ്ടായത.

൱൯൩.

ആദ്യമനുഷ്യൻ ശുദ്ധനായി ദൈവത്തിൻകൈ
ൽനിന്നു പുറപ്പെട്ടു എങ്കിലും പാപം ചെയ്യാൻ കഴി
യാത്തവനല്ല. അത ദൈവം ക്രമത്താലെ അവന്നു
വരുത്തുവാൻ നിശ്ചയിച്ചു ശുദ്ധിയുടെ തികവൊ.
പാപം ചെയ്യാതിരിപ്പാൻ കഴിവുള്ളവനും മാത്രമ
ല്ല, അതുഗുണദോഷങ്ങളില്ലാത്ത അവസ്ഥയിലു
ശിശുക്കളും. സകലസൃഷ്ടികൾക്കു പ്രാപ്തിയുള്ളവനു,
ആ പ്രാപ്തിയെ സ്വാതന്ത്ര്യമുള്ള ഇഷ്ടത്തോടുകൂട
പ്രയോഗിക്കേണ്ടിയവനുമായിരുന്നു.

൱൯൪.

ആദ്യമനുഷ്യന്റെ അറിവും ജ്ഞാനവും തി
കവിന്റെ ആരംഭമായിട്ടത്രെ അവന്നു ആയതി
നാൽ വൎദ്ധനയെക്കൊണ്ടാവശ്യമുള്ളതായിരു
ന്നു. ആ വൎദ്ധന മൃഗജീവികൾക്കു മനുഷ്യൻ പേർവി
ളിച്ചതുകൊണ്ടു ആരംഭിച്ചു. (൧ മൊ. ൨, ൧൯.)
അതിനാൽ അവന്റെ ഉള്ളിൽ ഉറങ്ങിക്കിടക്കുന്ന സൃ
ഷ്ടിജ്ഞാനം അവന്നു അറിവായായി. വാക്കു പറവാനു
ള്ള പ്രാപ്തിയാ വൈഭവവും ആക്കിന്നു.

൱൯൫.

മൃഗജീവികളെ മുന്നിരുത്തുകയിൽ മനുഷ്യനുള്ള
ശക്തിയുടെ വൎദ്ധനയും ആരംഭിച്ചു. മനുഷ്യൻ തന്നെ
സൃഷ്ടിരാജാവു, മൃഗജീവികളെ, അവന്റെ പ്രവൃത്തിക

ത്രത്വംഞെന്നൊരു സ്വീകാരം ആകാശത്തിൽ കാണാവുന്നു.

§൯൨

മനുഷ്യന്റെ ശക്തി വൎദ്ധിച്ചു സൎവ്വഭൂമിയിലേക്കും പരന്നുപോകേണമെങ്കിൽ അവൻ ഭൂമിയിൽ പെരുകിവന്നു ഏകനിൽനിന്നു അനേകർ ജനിപ്പാൻ ആവശ്യമായിരുന്നു. അതുകൊണ്ടു ദൈവം പുരുഷനിൽനിന്നു ഒർ അംശം എടുത്തു സ്ത്രീയെ ഉണ്ടാക്കി വൎദ്ധനയുടെ അനുഗ്രഹത്തോടു കൂടി വിവാഹത്തെ സ്ഥാപിക്കയും ചെയ്തു. (൧ മൊ. ൨, ൨൨) ഇങ്ങിനെ ഒരു രക്തത്തിൽനിന്നു മനുഷ്യജാതികളെയും ഉളവാക്കി ഭൂതലത്തിൽ എങ്ങും നിറഞ്ഞു വാഴുവാൻ സംഗതിയുണ്ടായത്. (അപൊ. പ്രവൃ. ൧൭, ൨൬)

§൯൩

പ്രകൃതിക്കു ആത്മാവും സ്വാതന്ത്ര്യവും ഇല്ല. അവറ്റിന്റെ പ്രയോഗം തന്നിലല്ല സൎവ്വസൃഷ്ടിയിൽ വ്യാപരിക്കുന്ന ആത്മാവിലത്രെ ഇരിക്കുന്നത്. പ്രകൃതി ആത്മാവിന്റെ വാസസ്ഥലവും ദൈവേഷ്ടപ്രകാരം അവനാൽ ഉണ്ടാകുവാനുള്ളതിന്റെ ഉപകാരിയുമാകുന്നു. അതുകൊണ്ടു പ്രകൃതിക്കും സൃഷ്ടിയിൽ വ്യാപരിക്കുന്ന ആത്മാവിന്നും തമ്മിൽ ജീവനുള്ള സംബന്ധം ഉണ്ടു. അവറ്റിൽ ഒന്നിന്റെ വൎദ്ധനെക്കു തടവൊ സഹായമൊ ഉണ്ടാകുന്നതും അതു കാരണത്തിൽ മറ്റതിന്നും സംഭവിക്കുന്നത്.

§൯൪

ദേഹപ്രകൃതിയെയും ദൈവം നല്ലതാക്കീട്ടും ശ്രേഷ്ഠ.

൬, ൩൫) വസ്തുക്കൾക്ക് പ്രാപ്തിയും ആവശ്യമുള്ളതായിട്ടും സൃഷ്ടിച്ചു. പ്രകൃതിയിലല്ലൊ, മനുഷ്യൻ തന്റെ സ്വാതന്ത്ര്യവും ഇഷ്ടവും ശീലിക്കെണ്ടതായിരുന്നു. പ്രകൃതിയുടെ ഉപദ്രവങ്ങളെ അവസ്ഥയിൽ ദൊഷമായി കാണുന്നത് മനുഷ്യന്റെ ദുഷ്ടിലവും ഉദാസീനതയും കൊണ്ടു അതിനു സംഭവിച്ച നാശമെമൊ, അതിൽനിന്നു മനുഷ്യന്റെ മെൽ വരുവാനുള്ള ശിക്ഷയൊ (൧ മൊ. ൩, ൧൭. — ൧൯. രൊമ. ൫, ൧൨) ആകുന്നു എന്നെ പറയാവു.

## ൩. ലൊകസ്ഥിതിയും പാലനവും

### ൧൬൮.

ലൊകത്തിന്റെ ഉല്പത്തി എത്ര പ്രകാരം അപ്രകാരം തന്നെ അതിന്റെ സ്ഥിതിയും പിതാവിൽനിന്നും പുത്രനാലും വിശുദ്ധാത്മാവിലെക്കും ആകുന്നു. (രൊമ. ൧൧, ൩൬. എബ്ര. ൨, ൧൦.) ദൈവം ഏഴാം ദിവസത്തിൽ തന്റെ സകല പ്രവൃത്തികളിൽനിന്നും നിവൃത്തനായിരുന്നു. (൧ മൊ. ൨, ൨.) അവൻ പുതിയ ലൊകങ്ങളെ സൃഷ്ടിക്കാതെ മുമ്പെ സൃഷ്ടിച്ചവറ്റെ വഹിക്കയും (യൊഹ. ൫, ൧൭.) അവറ്റിന്നു കൊടുത്ത ജീവശക്തികളെ എടുവിടാതെ കാത്തുപുലൎക്കയും ചെയ്യുന്നതെ ഉള്ളു. ലൊകസ്ഥിതി സൃഷ്ടിയുടെ തുടൎച്ചയത്രെ ആകുന്നു.

### ൧൬൯

ലൊകസ്ഥിതിയൊടു ലൊകപാലനവും ചെൎന്നുവരുന്നു എങ്കിലും അതിൽനിന്നു ഭെദിച്ചുമിരിക്കുന്നു.

ദൈവം സൃഷ്ടിയുടെ വളൎച്ചയെ സൃഷ്ടികൎത്താവെന്നാപെ
ക്ഷിക്കാതെ താൻ തന്നെ അതിന്റെ വിശെഷങ്ങ
ളെ നിത്യകൎമ്മമായി നടത്തുകയും മനുഷ്യന്റെ ദൊഷ
ങ്ങളെ കൊണ്ടു ദുഷിച്ചു പൊയ ലൊകക്രമം നശിച്ചു
പൊകാതെ സ്വാതന്ത്ര്യമായി താൻ സൃഷ്ടിക്കുമ്പൊ
നിശ്ചയിച്ച പ്രകാരം നടപ്പാനുതകവണ്ണം നൊക്കുക
യും ചെയ്യുന്നത് ലൊകപരിപാലനം തന്നെയാകുന്നു.
(സങ്കീ. ൧൦൪, ൨൭. ൩൦. പ്രവൃ. ൧൪, ൧൬. ൧൭. യൊഹ.
൫, ൧൭.—മത്താ. ൬, ൨൬.)

൭൰൨.

ലൊകപാലനത്തിന്നു മനുഷ്യവംശത്തൊരക്കി
ല്പാൻ ദൈവം നിശ്ചയിച്ചതിനൊടു സംബന്ധമുണ്ടു.
മനുഷ്യൻ ദൈവത്തൊടു പിരിഞ്ഞു പൊയെങ്കിലും
ദൈവം മുൻനിശ്ചയത്തിന്റെ നിവൃത്തിക്കായി അവ
നെ ഉപെക്ഷിക്കാതെ ദീൎഘക്ഷാന്തിയൊടെ സഹി
ക്കയും പലവിധമായ നന്മകളെ കൊണ്ടു അനുഗ്രഹി
ക്കയും (സങ്കീ. ൧൪൫, ൯. മത്താ. ൫, ൪൫. അപൊ. പ്രവൃ.
൧൪, ൧൭) ശിക്ഷാരക്ഷകളെ പ്രയൊഗിച്ചും നാശവ
ഴിയിൽ നിന്നു തെറ്റിച്ചും കൊണ്ടു ഉത്തമസൌഖ്യസ
മാധാനങ്ങളെ വരുത്തുന്നതിലെക്ക് തിരിക്കയും ചെ
യ്യുന്നു. (എബ്രാ. ൧൨, ൫–൧൧. രൊമ. ൨, ൪. ൫.) ഇ
തു സാധാരണമായി മനുഷ്യവംശത്തിന്ന മാത്രമല്ല
ഒരൊ മനുഷ്യന്നു പ്രത്യെകമായി കൊള്ളിക്കേണ്ടി
യസ്ത്രം തന്നെ.

൧൪, ഈ പക്ഷത്തിലെ സ്ഥിരമായ വിശ്വാസം

ഉ൨൨

മെൽപറഞ്ഞതെല്ലാം ഉറപ്പാക്കി വിശ്വസിക്കെണ്ടതിന്നു നാം ബുദ്ധിയെക്കൊണ്ടും അധരങ്ങളെക്കൊണ്ടും മാത്രമല്ല മനഃപൂൎവ്വമായി തന്നെ അറിഞ്ഞു ഏറ്റുപറയെണ്ടുന്നതാവിതു - നമുക്കുള്ള നന്മകളെപ്പൊഴും ദൈവത്തിന്റെ കരുണയാലെ സമ്മാനമായി ലഭിച്ചു ദെഹവും ആത്മാവും ബുദ്ധിശക്തികളും അന്നവസ്ത്രാദികളും എല്ലാ ദെഹസങ്കടങ്ങളിൽനിന്നും നാശങ്ങളിൽനിന്നും ഉള്ള ഉദ്ധാരണവും ദൈവത്തിന്റെ അമിതമായ കനിവിനാൽ സാധിച്ചു എന്നത്രെ.

ഉ൨൩.

അതുകൊണ്ടു നാം പൂൎണ്ണമനസ്സാലെ എല്ലാ നന്മകളുടെ ദാതാവിനെ യൊഗ്യമാം വണ്ണം കൃതജ്ഞതകാട്ടി സ്തുതിക്കയും അനുസരിച്ചു സെവിക്കയും ശരീരങ്ങളെയും ആത്മാക്കളെയും അവറ്റിന്റെ സകലപ്രാപ്തികളൊടും കൂട അവന്റെ സെവയിലും മാനത്തിന്നും ചെലവഴിക്കയും ഏതു സങ്കടങ്ങളുണ്ടായാലും അനുസരണമുള്ള മക്കളെപ്പൊലെ അവനിൽ ആശ്രയിച്ചു കാൎയ്യാദികളൊക്കയും നിസ്സംശയമായി അവന്റെ കയ്യിൽ ഏല്പിച്ചു സന്തൊഷിക്കയും ചെയ്യെണ്ടതാകുന്നു.

## രണ്ടാം പങ്കു

## ലൊകരക്ഷയെ തൊട്ടു.

ദൈവത്തിന്റെ ഏക പുത്രനായി നമ്മുടെ കർത്താവായ യെശുക്രിസ്തനിൽ ഞാൻ വിശ്വസിക്കുന്നു. ഈ യവൻ വിശുദ്ധാത്മാവിനാൽ മറിയമെന്ന കന്യകയിൽ ഉല്പാദിതനായി ജനിച്ചു പൊന്ത്യപിലാതന്റെ താഴെ കഷ്ടമനുഭവിച്ചു ക്രൂശിക്കപ്പെട്ടു മരിച്ചു അടക്കപ്പെട്ടു പാതാളത്തിൽ ഇറങ്ങി മൂന്നാം ദിവസം ഉയിരെത്തെഴുനീറ്റു സ്വർഗ്ഗാരോഹണമായി സർവ്വശക്തിയുള്ള പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു അവിടെനിന്നു ജീവികളോടും മരിച്ചവരൊടും ന്യായം വിസ്തരിപ്പാൻ വരികയും ചെയ്യും.

## ൬. രക്ഷയുടെ ആവശ്യത

൧൭൦.

നഷ്ടം തിരിഞ്ഞവരും ശിക്ഷെക്ക് യൊഗ്യരുമായ നമ്മെ ക്രിസ്തൻ പാപമരണങ്ങളിൽനിന്നും പിശാചിന്റെ അധികാരത്തിൽനിന്നും വീണ്ടെടുത്തു രക്ഷിച്ച പ്രകാരം ക്രിസ്തസഭ സ്വീകരിക്കയാൽ മനുഷ്യവംശം പാപത്തിനും പാപനാശത്തിനും അധീനമായിരിക്കയാൽ എല്ലാവരും രക്ഷയെക്കൊണ്ടു ആവശ്യമുള്ളവരുമായിരിക്കുന്നു എന്നു തെളിയുന്നു.

൧൭൧.

ലൊകത്തിലെ ദൊഷങ്ങളെല്ലാം ചങ്ങലാ കാരണത്താൽ ചെന്നിരിക്കുന്നു. സൃഷ്ടിവിഷയത്തിൽ ആരംഭിച്ചു അവരിൽനിന്നു പരീക്ഷാവഴിയായി മനുഷ്യവംശത്തിലെക്കും പ്രവെശിച്ചിരിക്കുന്നു.

൧൭൩.

പ്രധാനദൂതന്മാരിൽ ഒരുവൻ (യെശ. ൧൪, ൧൨) തന്റെ സ്വാതന്ത്ര്യം ദൊഷത്തിന്നും ദൈവദ്രൊഹത്തിന്നും പ്രയൊഗിച്ചു വെറെ പല ദൂതന്മാരെയും നാശത്തിലെക്കു വലിച്ചു അന്ധകാരരാജ്യം സ്ഥാപിക്കയും ചെയ്തു. അവന്നു സാത്താൻ = വിരൊധി, പിശാചു = കുറ്റം ചുമത്തുന്നവൻ, (യൊഹ. ൮, ൪൪. വെളി. ൧൨, ൧൦.) ബെലിയാൾ = നിസ്സാരൻ എന്നും, അവന്റെ ദൂതർക്കു ദുർഭൂതങ്ങൾ എന്നും പെരുകളുണ്ടു. അവരുടെ സ്ഥിതിവിഷയം മുതൽതന്നെ എത്രയും നിർഭാഗ്യമുള്ളതു. അവരുടെ പൂർവ്വമഹത്വവും പ്രഭുത്വവും നഷ്ടമായി ദൈവസന്നിധിയിൽനിന്നു അവർ നീങ്ങിയ കാലത്തിൽ അന്ധകാരപ്രഭുത്വങ്ങളാൽ കെട്ടിക്കിടക്കയും ഭയങ്കരമായ അവസാനന്യായവിധിക്കു കാത്തിരിക്കയും (മത്ത. ൨൫, ൪൧. വെളി. ൨൦, ൧൦.) ചെയ്യെണ്ടിവരും.

സൂചകം:- പിശാചിന്റെ വീഴ്ച എവിടെയൊ എങ്ങിനെയൊ എപ്പൊഴൊ സംഭവിച്ചു എന്നുള്ളതു വെദത്തിൽ കാണുന്നില്ല. അതിനെ ഗ്രഹിപ്പാൻ നങ്ങൾക്കു പ്രാപ്തിയില്ലായ്ക കൊണ്ടായിരിക്കും. ആ വീഴ്ചയുടെ കാരണം ദൈവത്തൊടു തുല്യമായിരിപ്പാൻ മൊഹിക്കുന്ന ഡംഭം തന്നെ എന്നു നിശ്ചയി

ച്ചാൻ ന്യായമുണ്ടു. അഹംഭാവമല്ലൊ എല്ലാപാപത്തിന്റെ മൂലവും മനുഷ്യരുടെ പരീക്ഷക്കാകി (൧ മൊ. ൩, ൬.) പിശാചു പ്രയൊഗിച്ചയത്രെയും ആകുന്നു.

൨൩൩ —

ഇപ്രകാരം ദൂതസെനകളിൽ ഉത്ഭവിച്ചുണ്ടായ ദൊഷത്തൊടു മനുഷ്യനും അണഞ്ഞുവന്നതിന്നു കൂടെ സ്വാതന്ത്ര്യപ്രാപ്തികൊണ്ടു അവൻ അതിനെനിക്കിണങ്ങികൊണ്ടിരിക്കുന്നു. ഗുണദൊഷങ്ങളെ അറിയിക്കുന്ന വൃക്ഷം, (൧ മൊ. ൨, ൯.) ദൈവത്തിന്റെ കല്പനയും, (൧ മൊ. ൨, ൧൭.) പിശാചിന്റെ ചതിവാക്കും (൧ മൊ. ൩, ൪. ൫.) ഈ മൂന്നത്രെ മനുഷ്യപരീക്ഷയാകിയതിൽ ചെന്നിരിക്കുന്നു.

സൂചകം: ൧) പരീക്ഷ മനുഷ്യരൊടു അണഞ്ഞുവരുമ്പൊൾ ദൊഷമുള്ളതുവല്ലതും ഉണ്ടായിരിക്കുമെന്നു വിചാരിപ്പാൻ അവൎക്കു ചില ഹെതുക്കളുണ്ടായി. ഒന്നാമതു, ദൈവം ഒരുവൻ തൊട്ടുഒത്തകാപ്പാൻ കൊടുത്ത കല്പന. (൧ മൊ. ൨, ൧൭.) രണ്ടാമതു, നിങ്ങൾ ഇന്നതു ചെയ്യണമെന്നല്ല ഇന്നതു ചെയ്യണ്ടാ എന്നത്രെ കല്പിച്ചതു വിചാരിച്ചാൽ വല്ലതും അതിന്നു ഉണ്ടാകകൊണ്ടായിരിക്കും എന്നവൎക്കു തൊന്നികൊണ്ടിരിക്കുന്നു.

സൂചകം: ൨) പിശാചിന്റെ പരീക്ഷ മനുഷ്യന്റെ സ്വാതന്ത്ര്യനിൎണ്ണയത്തിന്നും അതുവരെയുള്ളതും അവശ്യവും സഫലവും ആക്കീരെണ്ടിയതിനാൽ ദൈവം അതിനെ സമ്മതിച്ചു. അവനും അല്ലൊ

മനുഷ്യനെ പരീക്ഷിക്കുന്നത് ദോഷത്തിന്നായി
ട്ടല്ലതാനും. (യാക്കൊ. ൧, ൧൩.) മനുഷ്യനെ പ
രീക്ഷിച്ചാൽ ഉറപ്പിപ്പാനും ശുദ്ധികരിപ്പാന
മത്രെ അതിനെ ചെയ്യുന്നതിന്ന വെണ്ടുന്ന
വഴികളെയും ആയുധങ്ങളെയും കൊടുക്കുന്ന
ത്. (൧ കൊറി. ൧൦, ൧൩.) പിശാചൊ ദോഷ
ത്തിന്നത്രെ പരീക്ഷിക്കുന്നത്. ദൈവം സൎവ്വജ്ഞ
നായിട്ടു മനുഷ്യന്റെ വീഴ്ചയെ യുഗാദികൾക്കു
മുമ്പെ അറിഞ്ഞു എങ്കിലും യുഗാദികൾക്കു മുമ്പെ ത
ന്നെ വീഴ്ചയിൽനിന്ന മനുഷ്യവംശത്തെ വീ
ണ്ടുരക്ഷിപ്പാനും നിശ്ചയിച്ചിരുന്നത്.

൧൧൪.

പിശാചിന്റെ പരീക്ഷയിൽ മനുഷ്യൻ തനി
ക്കു ദൈവത്തിൽനിന്ന കിട്ടിയ പ്രാപ്തിയെ കൊണ്ടു
ജയിച്ചു വെങ്കിൽ ദൂതന്മാരെ പൊലെ ദൈവം നിശ്ച
യിച്ച അവസ്ഥയിൽ വെച്ചുനിൽ പാപം ചെയ്വാൻ കഴി
യാത വണ്ണം ശുദ്ധനായ്തീരുമായിരുന്നു. എങ്കിലും അവ
ന്റെ ഹൃദയത്തിൽ ദുൎമ്മോഹം നട്ടുവാൻ പരീക്ഷക
ന്റെ കൌശലം സാധിക്കയാൽ ഒന്നാം പാപത്തിന്റെ
കഥ ദൈവവചനം പറഞ്ഞക്രമത്തിൽ തന്നെ (൧ മൊ
ശ. ൩, ൪. ൫.) നന്നായുള്ള വൃക്ഷത്തിൻ ഫലം കാഴ്ച
ക്ക് യൊഗ്യവും ഭക്ഷണത്തിന്ന നല്ലതും ബുദ്ധിവൎദ്ധ
നവുമാകുന്നു എന്ന സ്ത്രീ കണ്ടു (൧ മൊ. ൩, ൬.)
ജഡമോഹം, കൺമോഹം, സംസാരത്തിൻ വമ്പു
(൧ യൊഹ. ൨, ൧൬.) ഈ മൂന്ന പ്രധാന ദോഷങ്ങൾ
ഹൃദയത്തിൽനിന്ന ഉറപ്പിപ്പാൻ ഇടം കൊടുക്കയും ചെയ്തു.

പിന്നെ മൊഹം ഗൎഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു. പാപം മുഴുത്തു ചമഞ്ഞു മരണത്തെ ജനിപ്പിക്കുന്നു എന്നുണ്ടല്ലൊ.

൭൩൫.

ഒന്നാം പാപത്തിന്റെ വിഷവും ഫലവും ആദ്യ മനുഷ്യനിൽ മാത്രമല്ല അവനിലും അവനാലും കൂടി വ്യാപിച്ചു പൊന്നത്. ആദാമിന്റെ ദെഹിയും ദെഹവും പാപവിഷം നിറഞ്ഞു ദെഹദിനങ്ങൾക്കു സമമായി അവന്റെ മക്കളിലും പരന്നു പൊയതിനാൽ അന്നു മുതൽ മനുഷ്യൻ ഈ സങ്കടങ്ങളുടെ അവകാശത്തൊടു കൂടെ ജനിച്ചും (സങ്കീ. ൫൧, ൫. രൊമ. ൫, ൧൨. യൊഹ. ൩, ൬.) ആദാമെപ്പൊലെ ശിക്ഷാവിധിയിൽ അകപ്പെട്ടും പൊയിരിക്കുന്നു. (എഫെ. ൨, ൩. രൊമ. ൫, ൧൮.)

സൂചകം:— ജന്മപാപത്തെ നിഷെധിക്കുന്ന ഉപദെശങ്ങളെ ലൊകരക്ഷയെ ഛെദിക്കുന്നവരൊടു ഒപ്പിച്ചു നൊക്കിയാൽ രണ്ടിന്നും നല്ല തെളിവുണ്ടാകും. ക്രിസ്തൻ രണ്ടാം ആദാം എന്നവൻ. ഒന്നാം ആദാമിന്റെ പാപവും ശാപവും ജഡത്തിൽനിന്നുള്ള ജനനത്താൽ ഒരുപ്രകാരം അപ്രകാരം തന്നെ ക്രിസ്തന്റെ പുണ്യവും ശുദ്ധിയും ആത്മാവിൽനിന്നുള്ള പുനൎജ്ജന്മത്താൽ നമുക്ക അവകാശമായ്വരുന്നു. ഒരുത്തൻ പിഴയാൽ എല്ലാ മനുഷ്യരിലും ശിക്ഷാവിധി വന്നപൊലെ നീതിക്രിയ ഒന്നിനാൽ എല്ലാ മനുഷ്യരിലും ജീവന്റെ നീതീകരണവും വരുന്നത്. എങ്കി

മനുഷ്യന്റെ അനുസരണക്കെടിനാൽ അനെ
കർ പാപികളാക്കിചമഞ്ഞ പ്രകാരം ഒരു
കന്റെ അനുസരണത്താൽ അനെകർ നീതി
മാന്മാരായി ചമയുകയും ചെയ്യും സത്യം. (രൊ
മ. ൫, ൧൯.)

൨൭൩.

എല്ലാമനുഷ്യൎക്ക ഒരുപൊലെ ഏറ്റിരി
ക്കുന്ന പാപാവസ്ഥയുടെ ഫലങ്ങൾ പാപം, മരണം,
പിശാചു ഈ മൂന്നശത്രുക്കളുടെ വാഴ്ചതന്നെ.

൨൭൪.

ഭക്തിസ്നെഹാദികളൊടുകൂടിയ പാലനി
ക്ഷ പ്രയൊജനം ഉപദെശം ദൈവവിധിയാലുള്ള
വും ഉദ്ദെശങ്ങളും അനുഗ്രഹം ആത്മസഹായങ്ങളും പ്രയ
ത്നം എന്നിവ ഒന്നുംകൊണ്ടു നാശം വരുത്തുവാൻ കഴി
യാതവണ്ണം പാപം ചെയ്വാനുള്ള ഇച്ഛ വിചാരത്തി
ലും വാക്കിലും ക്രിയയിലും കാണായ്വരികയും ഒരൊ
രൊപുതിയ പാപത്തൊടു പാപത്തിന്റെ ഉഗ്രമാ
യ അധികാരം അതിക്രമിച്ചുണ്ടാകയും ചെയ്യുന്ന
തെല്ലാം പാപത്തിന്റെ വാഴ്ചതന്നെ.

൨൭൫.

പാപവാഴ്ചെക്ക സമമായി മരണത്തി
ന്റെ അധികാരവും സാധാരണവും ഒഴിപ്പാൻ ക
ഴിയാത്തതുമായി മനുഷ്യവംശത്തിൽ കൂടിവ്യാപി
ച്ചുവന്നിരിക്കുന്നു. മരണമാകട്ടെ ഒന്നാകിലിക്കൊണ്ടു
യതിന്റെ ഫലിച്ചുൽതന്നെ. പാപം എവിടെ അവി
ടെ മരണവും ഉണ്ടു. (യാക്കൊ. ൧, ൧൫. രൊമ. ൬, ൨൩.

൧ കൊറി. ൧൫, ൫൬. റൊമ. ൫, ൧൨) പാപം മനു
ഷ്യാത്മാവിനെ എല്ലാ ജീവന്നും ഭാഗ്യത്തിന്നും
ഉറവായ ദൈവാത്മാവിൽനിന്ന വെർപിരിച്ചു
ആത്മമരണം ജനിപ്പിക്കുന്നു. ആയത ഇഹത്തി
ൽ നീങ്ങുന്നില്ലെങ്കിൽ പരത്തിൽ നിത്യമരണമാ
കി മാറിപ്പൊകും. അതിന്ന രണ്ടാം മരണം എന്ന
പെരും ഉണ്ടു. അങ്ങിനെ തന്നെ പാപം ദെഹിദെ
ഹങ്ങളെയും തങ്ങളിൽനിന്ന വെർപിരിച്ചു ദെ
ഹമരണവും ഉളവാക്കുന്നു. കാരണം മനുഷ്യദെഹി
ദൈവത്തിൽനിന്ന ഉണ്ടായ ആത്മാവ പിരിഞ്ഞു
പൊയതിനാൽ ദെഹത്തൊടു സംബന്ധത്തി
നെ രക്ഷിപ്പാൻ കഴിയാതവണ്ണം ദുൎബ്ബലമാകി
പൊയിരിക്കുന്നു.

൬ാമത.

പാപാവസ്ഥയെക്കൊണ്ടു നാം പിശാചി
ന്റെ ദാസത്വത്തിലും അകപ്പെട്ടുപൊയിരിക്കു
ന്നു. ദൈവെഷ്ടത്തിന്ന വിരൊധമായ അനുസര
ണക്കെടൊക്കെയും പിശാചിന്റെ ഇഷ്ടത്തിന്ന
അനുകൂലമായ അനുസരണം തന്നെ. ആകയാ
ൽ പാപം ഹെതുവാകി ലൊകം ദൈവത്തിൽനി
ന്ന പിരിഞ്ഞു പിശാചിന്റെ സ്വാധീനത്തിൽ ആ
കിപ്പൊയിരിക്കുന്നു. അതുകൊണ്ടു പിശാചിന്ന
ലൊകത്തിൽ പ്രഭു (യൊഹ. ൧൬, ൧൧. എഫെ. ൨, ൨)
എന്നും ഈ യുഗത്തിന്റെ ദൈവൻ (൨ കൊറി. ൪, ൪)
എന്നും പാപം ചെയ്യുന്നവൎക്ക പിശാചിന്റെ മ
ക്കൾ (൧ യൊഹ. ൩, ൮. ൧ യൊഹ. ൩, ൧൦) എന്നും പെ

അകപ്പെട്ടു പിശാചു നമ്മെ സ്വന്ത ശക്തിയാൽ വി
രൊധിപ്പാൻ കഴിയാതവണ്ണം പാപത്തിന്നു പരി
ക്ഷിച്ചു വശീകരിക്കയാലും നമ്മുടെ ദൊഷങ്ങൾ നി
മിത്തം ദൈവത്തിന്റെ മുമ്പാകെ കുററം ചുമത്തി
തന്റെ മെൽ വന്നിരിക്ക ആ വിധിയെ വരുത്തു
വാൻ ദൈവത്തിന്നു നമുക്കും വിരൊധമാക്കി
വിളിക്കയാലും തന്റെ വാഴ്ചയെ നടത്തുന്നു. അ
വൻ തന്നെ പ്രപഞ്ചത്തെ മുഴുവൻ ഭ്രമിപ്പിക്കുന്ന
വനും, (വെളി. ൧൨. ൯) നല്ല വിത്തിന്റെ നടു
വിൽ നായ്ക്കല്ലുകളെ വിതെക്കുന്നവനും, (മത്ത. ൧൩.
൩൯) ദൈവപ്രതിമയാകുന്ന ക്രിസ്തന്റെ തെജസ്സു
ള്ള സുവിശെഷത്തിന്റെ വിളക്കു മിന്നാതിരിപ്പാ
ൻ അവിശ്വാസികളുടെ നിനവുകളെ കുരുടാക്കുന്നവ
നും, (൨ കൊരി. ൪, ൪) അനുസരണക്കെടുമക്കളിൽ വ്യാ
പരിക്കുന്നവനും, (എഫെ. ൨, ൨) അലറുന്ന സിംഹം
പൊലെ ആരെ വിഴുങ്ങെണ്ടു എന്നു തിരഞ്ഞു ചുററി
നടക്കുന്നവനും (൧ പെത്ര. ൫, ൮) മററും ആകുന്നു.

൭ാം.

പ്രകൃതികളും ആത്മാവിനും തമ്മിൽ ഉള്ള സം
ബന്ധം തെററുവാൻ മനുഷ്യവംശത്തിന്നു ഇത്ര
സങ്കടവും നാശവും വരുത്തിയ പാപത്താൽ ശെ
ഷം ഭൂമി സൃഷ്ടികൾക്കു ഒരൊരൊ അനർത്ഥങ്ങളും
ക്രമക്കെടുകളും വന്നു സ്പഷ്ടം. അതു രണ്ടു വിധമാ
കുന്നു. ഒന്നാമത് ദൈവം ആക്കിയിട്ടുള്ള പ്രകൃതി
ക്കു കൊള്ളിപ്പാനല്ല ഭൂമി സൃഷ്ടികളിൽ വസിച്ചു വ
രുന്ന മനുഷ്യനെ തിരിച്ചു കൊണ്ടിരിന്നതിനെ പ്രകൃ

ത്തിയുടെമെൽ വെച്ചശാപം. (൧ മൊ. ൩, ൧൭.—൧൯. റൊമ. ൫, ൧൨.—൨൧.) രണ്ടാമത് മനുഷ്യൻ പ്രകൃതിയെ ഭരിച്ച ദൈവത്തിൻപ്രകാരം വളൎത്തുവാൻ പാപത്താൽ അശക്തനായി തീൎന്നതിനാലുള്ള വശക്കേടും ദുഃഖവും തന്നെ.

§ ൧൨൧.

മനുഷ്യൻ പാപത്താൽ എത്രയും അഗാധമായ ആഴത്തിൽ വീണു പൊയെങ്കിലും രക്ഷയെ പരിഗ്രഹിപ്പാനുള്ള പ്രാപ്തി അവനിൽ ശെഷിച്ചിരിക്കുന്നു. ദൈവം അവനെ തന്റെ സാദൃശ്യത്തോടെ നിൎമ്മിച്ചു. ആ ദിവ്യസാദൃശ്യം പാപത്താൽ പല പ്രകാരത്തിൽ മങ്ങിയും ക്ഷയിച്ചും പൊയെങ്കിലും മുഴുവനും നശിക്കായ്കകൊണ്ട മനുഷ്യൻ രക്ഷയെ പ്രാപിപ്പാൻ കഴിവുള്ളവൻ തന്നെ.

§ ൧൨൨.

പാപത്തിൽ അകപ്പെട്ടതിന്റെ ശെഷവും മനുഷ്യന്ന പണ്ടുണ്ടായ തെജസ്സിൽനിന്ന ചെറിയൊരംശം (൧ മൊ. ൯, ൬.) ശെഷിച്ചു കാണുന്നുപൊലെ പ്രകൃതിയുടെ പുരാണ മഹത്വത്തിൽനിന്നും അല്പമെങ്കിലും ഒരു ശെഷിപ്പു ഉണ്ടെപ്പൊഴും ഉണ്ടു സ്പഷ്ടം. സൃഷ്ടിയല്ലൊ ദൈവജ്ഞാനവും മാഹാത്മ്യശക്തികളും ദിവസേന ഘൊഷിച്ചു (സങ്കീ. ൧൯, ൧. റൊമ. ൧, ൨൦.) എല്ലാ മനുഷ്യൎക്കും ദിവ്യാനുഗ്രഹങ്ങളുണ്ടാവാൻ വഴിപ്പൊകുന്നതുമാകുന്നു. (൧ മൊ. ൫, ൧൨. ൭, ൨൮. അപ. പ്രവൃ. ൧൪, ൧൭.) മിന്നെ മനുഷ്യന്റെ ഹൃദയത്തിൽ വസിച്ചുവരുന്ന

രക്ഷാഗ്രഹം സൎവ്വസൃഷ്ടിയിലും കൂടി അറിയാത്ത പ്രകാരമെങ്കിലും വ്യാപിച്ചുപൊയിരിക്കുന്നു. മനുഷ്യന്റെ നിൎമ്മിത്വം സൃഷ്ടിക്കു ശാപവും നാശവും ഉണ്ടാ യൽപൊലെ തൽ മനുഷ്യന്റെ നിൎമ്മിത്വം തന്നെ ശാപനാശങ്ങളിൽ നിന്നു വിട്ടുവരുവാനുള്ള തെജസ്സിൽ പങ്കാളിയായിതീരെണ്ടിയും വരും. റൊമ. ൮, ൨൧.—൨൩.

## രക്ഷെക്കുള്ള ഒരുമ്പാട്ടുകൾ

### ൭ാമത.

ദൈവം തന്റെ അളവില്ലാത്ത കരുണയാലെ ഏകജാതനായ പുത്രനെ കൊണ്ടു മനുഷ്യരെ രക്ഷിപ്പാൻ യുഗാദികൾക്കു മുമ്പെ (എഫെ. ൧, ൪—൧൧.) നിശ്ചയിച്ചതിനാൽ പാപൊല്പത്തി മുതൽ അതിന്നു വട്ടം കൂട്ടി പഴയനിയമകാലത്തിൽ ഒരുമ്പാട്ടുകളൊരൊന്നു ഒരുക്കിയിരിക്കുന്നു.

സൂചകം:— മനുഷ്യന്റെ രക്ഷകനും, രക്ഷ മനുഷ്യന്നു തയ്യാറാക്കുവാൻ നാലായിരം സംവത്സരം വെണ്ടിവന്നു. സൃഷ്ടിയുടെ അകത്തുള്ള ജീവനെല്ലാം ഒരു ക്രമത്തിൽ വളൎന്നുവരുന്നതു പൊലെ രക്ഷയും മുളയിൽ നിന്നു പുഷ്പത്തിൽ കൂടെ പക്വഫലത്തൊളം ക്രമത്താലെ മാത്രം മുളച്ചുവരുവാൻ കഴിവുണ്ടായൽ. മനുഷ്യന്റെ സ്വാതന്ത്ര്യമായ മനസ്സിനെ തൊട്ടുകൊണ്ടു പാപത്തിൽ അകപ്പെട്ടുപൊയപ്രകാരം തന്നെ രക്ഷയെയും നിൎബ്ബന്ധത്താലല്ല

സ്വാതന്ത്ര്യമുള്ള ഇഷ്ടത്തൊടു കൂടവരികൊണ്ടതിന്നനുവദ്യമായത്. ഇതിന്ന കീഴ്വവരുത്തുവാൻ കാലതാമസംകൊണ്ടു അവൻ പാപബൊധവും രക്ഷാഗ്രഹവും ജനിപ്പിക്കെണ്ടി വന്നു. ദൈവം ഇത് ഉളവാക്കിയത് യഹൂദന്മാരിൽ വെറെ, ജാതികളിൽ വെറെ വഴികളായിട്ടത്രെ.

§ ൧൨൪.

മനുഷ്യൻ സ്വന്ത ബുദ്ധിശക്തികളാൽ രക്ഷയും നിത്യജീവനും സാധിക്കയില്ല എന്നബൊധം വരുത്തുവാൻ ദൈവം ജാതികളെ സ്വന്തവഴികളിൽ നടപ്പാൻ സമ്മതിച്ചു. രക്ഷകൻ വരുമ്പൊൾ (അപ. പ്രവൃ. ൧൪, ൧൬. ൧൭, ൩൦.) ലൊകരക്ഷയതിന്നു ഉതകെണ്ടതിന്ന അബ്രഹാമിലും സന്തതിയിലും ഒരുമ്പാടുള്ള സമയം അനുഷ്ഠാനകാലമായിതൻറ ഹിതം അറിഞ്ഞു വഹിപ്പാനും, നിവൃത്തികാലത്തിൽ ലൊകസാധാരണ രക്ഷയുടെ വഴികാട്ടുവാനും തനിക്ക് പ്രത്യെകം ഒരു ജാതിയെ തെരിഞ്ഞെടുത്തു (൨ മൊ. ൧൯, ൫. ൬. ൧൨ മൊ. ൩൯, ൧൧. യൊ. ൪, ൨൨.) ഒരുമ്പാടിന്നു കൊപ്പുകളായത് മൊശധൎമ്മവും സുവിശെഷവും അത്രെ.

§ ൧൨൫.

വരുവാനുള്ള രക്ഷയെ സൂചിപ്പിച്ചുവാഗ്ദത്തം പരദീസയിൽ തന്നെ തുടങ്ങിയത്. (൧ മൊ. ൩, ൧൫.) പിന്നെ അധികം സ്പഷ്ടമായി അബ്രഹാമിന്റെ സന്തതിയിൽ നിന്നു (൧ മൊ. ൧൨, ൩.) യഹൂദഗൊത്രത്തിൽ കൂടി (൧ മൊ. ൪൯, ൧൦.) ദാ-

ഇശ്ശായിന്റെ കുഡുംബത്തിലെക്ക (രൊമ. ൧൫, ൧൨.) പ്രവെശിച്ചത്.

§൧൦൩.

വരുവാനുള്ള രക്ഷിതാവിന്റെ ജനനത്തെ പഴയനിയമം അറിയിക്കുന്നിതു — അവൻ ബെത്ലെഹമിൽ വെച്ചും, (മീഖ. ൫, ൧.) ഒരു കന്യകയിൽനിന്നും, (യശ. ൭, ൧൪.) ദാവീദ് വംശത്തിലെക്കും (യശ. ൧൧, ൧. ൧൦.) ജനിക്കും എന്നത്രെ.

§൧൦൪.

രക്ഷിതാവു വരുവാനുള്ള സമയം കൊണ്ടു പ്രവാചകവചനങ്ങൾ അറിയിക്കുന്നിതു — രാജദണ്ഡ് യഹൂദഗോത്രത്തിൽനിന്നും (൧ മൊ. ൪൯, ൧൦.) — യരുശലെം പട്ടണത്തെ കെട്ടേണമെന്ന കല്പന പുറപ്പെടുന്ന നാൾ മുതൽ എഴുപത് സംവത്സരആഴ്ചവട്ടങ്ങൾ കഴിഞ്ഞും, (ദാനി. ൯, ൨൪.) രണ്ടാം യെഹോവാലയം നിന്നും (മല. ൩, ൧. ഹഗ്ഗ. ൨, ൭. ൯.) കൊണ്ട കാലത്തിൽ അവൻ വരും എന്നും മറ്റും.

§൧൦൫.

രക്ഷിതാവിന്റെ സ്വഭാവം തൊട്ടു ദൈവവചനം ചൊല്ലുന്നിതു — അവൻ സത്യമനുഷ്യനും, (൧ മൊ. ൩, ൧൫. ൫ മൊ. ൧൮, ൧൫. ൧൬. യശ. ൭, ൧൪.) സത്യദൈവവും, ഇമ്മാനുവെൽ, (യശ. ൭, ൧൪.) നിത്യപിതാ, വീരദൈവൻ, (യശ. ൯, ൬.) നമ്മുടെ നീതിയായ യഹോവാ (യിറ. ൨൩, ൬.) എന്നെ പെരുകളുള്ളവനും ആയിരിക്കും എന്നത്രെ.

§൧൦൬.

മശീഹായിന്റെ പ്രവൃത്തിസ്ഥാനങ്ങളെക്കൊ
ണ്ടു പഴയനിയമം പ്രവചിക്കുന്നിതു — അവൻ
പ്രവാചകനും, (൫മൊ. ൧൮, ൧൮. ൧൫.) മഹാ
ചാൎയ്യനും, (സങ്കീ. ൧൧൦, ൪.) രാജാവും, (സങ്കീ. ൨,
൧—൬.) വഴി ഒരുക്കുവാൻ അഗ്രഗാമിയുള്ളവ
നും (യശ. ൪൦, ൩. മല. ൩, ൧.) ആകും എന്നതത്രെ.

൭൨൦.

അവന്റെ ജീവാവസ്ഥകളെക്കുറിച്ചു നാം വാ
യിക്കുന്നിതു — അവൻ ദാരിദ്ര്യം, താഴ്ച, പരിഹാസം,
നിന്ദ, കഷ്ടമരണങ്ങളിൽ കൂടി (ലൂക. ൨൪, ൨൬.
൧പേത്ര. ൧, ൧൧. യശ. ൫൩. സങ്കീ. ൨൨. യശ. ൫൦, ൬.) പുന
രുത്ഥാനത്തിലെക്കും, (സങ്കീ. ൧൬, ൧൦.) തെജ
സ്സിലെക്കും (യശ. ൫൩, ൧൦—൧൨. സങ്കീ. ൨൨, ൨൩—൩൧)
കടന്നുപൊകെണ്ടിവരും എന്നത്രെ.

൭൨൧.

ഈ പ്രവാചകവാക്കുകളല്ലാതെ ഇസ്രയെ
ല്യചരിത്രത്തിൽ കൂടിയ കഥാവിശെഷങ്ങളെ നു
ചിപ്പിക്കുന്ന മുങ്കുറികളും പ്രാപിച്ചു കാണുന്നു. അ
വ പല പ്രകാരമുള്ള അവസ്ഥകളിലും ആളുകളി
ലും മറ്റും വിളങ്ങുന്നു.

൭൨൨.

യാതൊരു ദിവ്യമനുഷ്യൻ ദൈവരാജ്യത്തിന്റെ
തെളിവിന്നും വൎദ്ധനെക്കും സഹായിച്ച പ്രകാരം പ
ഴയനിയമത്തിൽ കാണുന്നതൊക്കയും ആയവൻ തെ
ന്റെ സ്ഥാനത്തിന്നും ശക്തിക്കും തക്കവണ്ണം സകല
ത്തിന്നും തികഞ്ഞ നിവൃത്തി വരുത്തുവാനുള്ളവന്നു

മുങ്കുറിയായതു. ഇപ്രകാരം തന്നെ ദൈവരാജ്യത്തിന്റെ വളൎച്ചയിൽ വിശിഷ്ടചരിത്രസംഗതികളും രക്ഷയെ നിവൃത്തിപ്പാനുള്ളവന്റെ ജീവവിശേഷങ്ങൾക്കു മുങ്കുറികളായി വിളങ്ങുന്നതു.

സൂചകം:— മുങ്കുറികളായ മനുഷ്യർ പഴയനിയമത്തിൽ പ്രത്യേകം ആദാം, (രോമ. ൫, ൧൪.) മല്ക്കിചെദക്, (സങ്കീ. ൱൰, ൪. ഹെബ്ര. ൭.) യോസെഫ്, മോശ, (൫ മൊ. ൧൮, ൧൫. ൧൯.) യോശുവ, (ഹെബ്ര. ൪, ൮.—൧൦.) ദാവിദ്, (സങ്കീ. ൨൨ ൱൰,) ശലൊമൊ, (ലൂക്ക. ൧൧—൩൧.) യോനാ, (മത്ത. ൧൨, ൪൦.) മുങ്കുറികളായ ചരിത്രസംഭവങ്ങളിൽ— ഇസ്ഹാക്കിന്റെ ഹോമം, (ഹെബ്ര ൧൧, ൧൯.) പിച്ചളസൎപ്പത്തിന്റെ ഉയൎച്ച, (യോഹ. ൩, ൧൪.) ഇസ്രയേലിന്റെ താഴ്ചയും, ഉയൎച്ചയും, ജയപരാജയങ്ങളും മറ്റും ആകുന്നു.

§ ൧൫൩.

ഇങ്ങനെ തന്നെ പഴയനിയമത്തിലെ ദൈവവാഴ്ചയെകൊണ്ടുണ്ടായ സ്ഥാപിതങ്ങളും, ദൈവരാജ്യത്തെ ഉറപ്പിച്ചു വളൎത്തിയ ഉദ്യോഗങ്ങളും മുങ്കുറികളായതു. അവറ്റോടു പ്രത്യേകം രാജ, പ്രവാചക, പുരോഹിതസ്ഥാനങ്ങളും, ശേഷം ദൈവാരാധനയും ചെൎന്നിരുന്നു.

§ ൧൫൪.

പഴയനിയമത്തിലെ യഹോവാസേവമുഴുവനും

ജീവിച്ചു ന്യായനീതി വിശുദ്ധി മഹത്വങ്ങളിൽ അവനെ സെവിക്കെണ്ടതിന്നു നഷ്ടം തിരിഞ്ഞ മനുഷ്യരായ നമ്മെ പാപമരണങ്ങളിൽനിന്നും പിശാചിന്റെ അധികാരത്തിൽനിന്നും ഉദ്ധരിക്ക തന്നെ ക്രിസ്തന്നു പിതാവിൽനിന്നു ലഭിച്ച നിയൊഗം ആകുന്നത്.

§ ൧൬൧.

ഒന്നാം ആദാമെക്കൊണ്ടു പാപമരണങ്ങൾ എല്ലാമനുഷ്യരിൽ പരന്നുവന്ന പ്രകാരം രക്ഷിതാവായ രണ്ടാം ആദാമിൽനിന്നു (രൊമ. ൫, ൧൭. ൧ കൊറി. ൧൫, ൪൫.) ദൈവനീതിയും ജീവനും ഭാഗ്യവും എല്ലാമനുഷ്യവംശത്തൊളവും പരന്നുവരെണ്ടിയിരുന്നത്. (രൊമ. ൫, ൧൮. ൧൯.)

§ ൧൬൨.

ഈ രണ്ടാം ആദാമിന്റെ പ്രവൃത്തി രണ്ടുവിധമായത്. ഒന്നാം ആദാമെക്കൊണ്ടു ലൊകത്തിൽ പ്രവെശിച്ച പാപവും നാശവും അവൻ നീക്കുകയും അപരാധംനിമിത്തം അസാദ്ധ്യമായി പൊയ പുണ്യവും നിവൃത്തിക്കയും വെണ്ടിവന്നു. മരണനാശങ്ങളിലെക്ക നടത്തുന്ന ദുൎഗ്ഗുണങ്ങളെ ലൊകരക്ഷിതാവു നീക്കി ദൈവം നിശ്ചയിച്ചതും നിത്യജീവങ്കലെക്ക നടത്തുന്നതുമായ സൽഗുണങ്ങളെ പിന്നെയും സ്ഥാപിച്ചു തികഞ്ഞ സമാപ്തിയിലെക്ക എത്തിക്കെണ്ടി വന്നത്.

§ ൧൬൩.

ദുൎഗ്ഗുണങ്ങളെ നമ്മിൽനിന്നു നീക്കുവാൻ രക്ഷിതാ
വു നമ്മുടെ സ്ഥലത്തിൽ പുക്കു ശിക്ഷാമരണങ്ങളെ
ഒക്കെയെ ഏററനുഭവിക്കയും (൨ കൊറി. ൫, ൨൧.) ദൈ
വം നിശ്ചയിച്ച സദ്ഗുണങ്ങളെ സാധിപ്പിപ്പാൻ നമ്മെ
തന്റെ ജീവന്റെ സംസൎഗ്ഗത്തിലെക്ക കൈക്കൊ
ള്ളുകയും ഈ പ്രകാരം തന്റെ മാനുഷത്വത്തിൽ കാട്ടി
യ തികവു നമുക്കു വരുത്തിക്കയും വെണ്ടിവന്നു. (൧ പെ
ത്രൊ. ൨, ൨൧.)

§ ൨൨൨.

ഈവക്കിയെക്ക നിവൃത്തി വരുത്തുവാൻ രക്ഷി
താവു മശീഹായിന്റെ ത്രിവിധമായ സ്ഥാനങ്ങ
ളാ. എല്ലാററിന്റെ സമാപ്തിയൊടും പ്രവാചക
നും, പുരൊഹിതനും, രാജാവുമായി വ്യാപരിപ്പാൻ
ആവശ്യമായി വന്നു. ക്രിസ്തന്റെ പ്രവാചകസ്ഥാ
നത്തിൽ അവന്റെ ഉപദെശവെല അടങ്ങിയിരി
ക്കുന്നു. പഴയനിയമത്തിലെ ധൎമ്മവും പ്രവാചകന്മാരും അ
പൂൎണ്ണമായി അറിയിച്ച ദൈവത്തിന്റെ ഹിതം അ
വൻ നമുക്ക് ഉപദെശിച്ചു ലൊകരക്ഷയെ തൊട്ടു
കരുണനിറഞ്ഞ ദൈവത്തിന്റെ ആലൊചനയെ
യതെളിയിച്ചുകൊണ്ടു ധൎമ്മത്തെയും പ്രവാചകെ
രയും നിവൃത്തിക്കയും (മത്ത. ൫, ൧൭. ൧൮. മത്ത. ൨൨, ൩൭.
൪൦.) അതല്ലാതെയായികൊണ്ടു പഠിപ്പിച്ചത് അ
വൻ ശുദ്ധനടപ്പിനാൽ ഉറപ്പിച്ചു ദൃഷ്ടാന്തമായി കാ
ട്ടുകയും ചെയ്തു. (൧ പെത്ര. ൨, ൨൨.)

സൂചകം:— യെശു താൻ ഉപദെശിച്ചതു മാത്രം അ
ല്ല തന്റെ അപൊസ്തലരെക്കൊണ്ടു അറിയിച്ചതും

(യൊഹ. ൧൬, ൧൨. ൧൩. ൧൪, ൨൬. ൧൭, ൮. ഹെബ്ര.
൧൦, ൧൬. ൧ കൊറി. ൨, ൧൦.) ഇതു അവരെ
ദെക്കത്തന്റെ ആത്മാവാൽ കൊടുത്തുവരുന്ന
വെളിപ്പാടുകളും കൂടി അവന്റെ പ്രവാചക
വെലയിൽ അടങ്ങിയിരിക്കുന്നു. സ്വർഗ്ഗാ
രൊഹണമായശെഷം ഈ സ്ഥാനം ഇപ്ര
കാരം പറഞ്ഞുകൂടാ. ഉപദെശത്തിന്നുൾ
ആവശ്യവും പ്രാപ്തിയും ഇല്ലാത്തനാളൊളം അ
തു നില്ക്കും.

൭൧൫.

ക്രിസ്തന്റെ പുരൊഹിതസ്ഥാനത്തിൽ അവ
ന്റെ പ്രായശ്ചിത്തവെല അടങ്ങിയിരിക്കുന്നു.
(ഹെബ്ര. ൨, ൧൭. ൪, ൧൪. ൧൫, ൧൬.) ദൈവ
ത്തിന്നും മനുഷ്യർക്കും മദ്ധ്യസ്ഥനായിട്ട് അവൻ
ദൈവത്തിൽനിന്നു നമ്മെ വെർതിരിച്ചതിനെ (
കൊല. ൧, ൨൧. ൨൦.) നമ്മുടെ കടങ്ങളെ
വീട്ടി നമ്മുടെ മെൽ വീഴെണ്ടിയ ശിക്ഷകളെ ചുമന്നു സ
ഹിക്കയും ചെയ്തു. പഴയനിയമത്തിലെ പുരൊഹിതൻ
സംവത്സരത്തിൽ ഒരിക്കൽ (ഹെബ്ര. ൯, ൭ — ൧൨.)
പ്രായശ്ചിത്തപെരുനാളിൽ തന്നെ താനും പാപമുള്ള
മനുഷ്യനാകകൊണ്ട് (ഹെബ്ര. ൫, ൩ — ൭. ൨൭. ൨൮.)
നിഴലും മുങ്കുറിയുമായി സർവ്വജനത്തിന്റെ പാപ
ങ്ങൾക്കു വെണ്ടി അർപ്പിച്ചു മൃഗബലിക്കു പകരം ക്രിസ്തു
ൻ കാലസമ്പൂർണ്ണതയിൽ സർവ്വലൊകപാപങ്ങൾക്കു
വെണ്ടി (൧ യൊഹ. ൨, ൨.) തന്നെത്താൻ ബലിയായി
അർപ്പിച്ചു. ഈ ഒരു ബലിയെകൊണ്ടു മുങ്കുറിക്കപ്പെ

ന്നെക്കുമുള്ള നിവൃത്തി വരുത്തുകയും ചെയ്തു. (എബ്രാ.
൯, ൧൨. ൧൦, ൧൪.)

§ ൧൧൧.

ക്രിസ്തന്റെ പ്രായശ്ചിത്തവെലെക്ക് യത്ഥത്തി
ന്റെ വെല്ലുകൾക്ക അതിനാൽ നമുക്ക് വെണ്ടി വൃത്തി വന്ന
തുകൊണ്ടു ഇതു പ്രവൃത്തി എന്നും പെർ പറയുന്നു. യ
ത്ഥം പാപിയൊടു ചൊദിക്കുന്നതു രണ്ടു വിധം ഉണ്ടു എ
ന്നതു പൊലെ വൃത്തിയും ദ്വിവിധം തന്നെ. തനിക്ക്
അല്ല നമുക്കു തന്നെ കൊടുത്ത യത്ഥത്തെ ക്രിസ്തൻ ശുദ്ധ
നടപ്പുകൊണ്ടു പൂൎണ്ണമായി അനുസരിച്ചു. ഇങ്ങനെ
നാം ചെയ്യെണ്ടിയതും, എങ്കിലും പാപാവസ്ഥയെ തു
വായി ചെയ്വാൻ കഴിയാത്തതും (ഗലാ. ൪, ൪. ൫. ഫിലി
൨, ൮. രൊമ. ൫, ൧൯. മത്ഥ. ൫, ൧൭. ൧൮.) താ
ൻ നിവൃത്തിച്ചത്. പിന്നെ തന്റെ മരണത്തിൽ നിൎദ്ദൊ
ഷനായ അവൻ യത്ഥലംഘികളുടെ മെൽ കല്പിച്ച ശാ
പം തന്മെൽ ഏറ്റു. ഇങ്ങനെ പാപം നിമിത്തം നാം
സഹിക്കെണ്ടിയതും എങ്കിലും നിത്യനാശം കൂടാതെ
സഹിപ്പാൻ കഴിയാത്തതുമായ ശിക്ഷയെ താൻ സഹി
ക്കയും ചെയ്തു. (യശാ. ൫൩, ൪. ൫. ൧ പെത്ര. ൨, ൨൪. ഗലാ.
൩, ൧൩. ൧ പെത്ര. ൩, ൧൮.)

§ ൧൧൨.

ക്രിസ്തന്റെ പുരൊഹിതവെല അവന്റെ പ്രായ
ശ്ചിത്തമരണം കൊണ്ടു തീൎന്നു പൊയി എന്നു വെണ്ടാ.
രക്ഷയെ കൊണ്ടുള്ള ഉപദെശവും പ്രാൎത്ഥിക്കുമുള്ള പാപി
കൾ എത്രൊടം ഉണ്ടു അത്രൊടം തന്നെ ഈ വെല
യും നടക്കും. ക്രിസ്തൻ നിത്യതെജസ്സിന്റെ വലത്തുഭാ

ശത്തു പ്രവെശിച്ച നാൾ മുതൽ പുരൊഹിതനായി നമുക്കു വെണ്ടി പിതാവിനൊടു പക്ഷവാദം ചെയ്തു കൊണ്ടു (എബ്രാ. ൭. ൨൫. ൯. ൨൪. ൧. ൧൦. ൧൨. ൨൫. രൊ. ൮. ൩൪. ൧. യൊഹ. ൨. ൧.) തിരുവൊൽക്കുറികളിൽ നമുക്കു തന്റെ കഷ്ടമരണങ്ങളുടെ ഫലങ്ങളെ അനുഭവത്തിന കൊടുപ്പാൻ വിശുദ്ധാത്മാവിനെ തരികയും ചെയ്യുന്നു.

ട൨൭.

പ്രവാചകനും പുരൊഹിതനുമായി ക്രിസ്തൻ സ്ഥാപിച്ച രാജ്യത്തെ (സങ്കീ. ൨൨, ൭. - ൧൧. ലൂക്ക്. ൧, ൩൨. ൩൩. യൊഹ. ൧൮, ൩൬. മത്ത. ൨൮, ൧൮-൨൦.) അവൻ രാജാവായി ഉറപ്പിക്കയും പരിപാലിച്ചു രക്ഷിക്കയും എന്നും പരത്തിക്കയും ചെയ്യുന്നു. പഴയനിയമത്തിലെ രാജാക്കന്മാരായ ദാവീദ്, ശലൊമൊൻ എന്നവരെ പൊലെ അവൻ യഹൊവയുടെ വലത്തിരുന്നു എല്ലാ ശത്രുക്കളെ ജയിക്കയും തന്റെ പ്രജകൾക്കു അനുഗ്രഹസമാധാനങ്ങളെ നല്കി ദ്വെഷികളെയും മറുത്തുവരെയും ന്യായം വിധിക്കയും സൎവ്വശക്തിയുള്ള കൈയാലെ (മത്ത. ൨൮, ൧൮.) സകലവും തികവിലെക്ക് നടത്തുകയും ചെയ്യുന്നു.

ട൨൮.

ഇപ്രകാരം ക്രിസ്തൻ രക്ഷയെ സമ്പാദിച്ചു നിവൃത്തിച്ച ശെഷം നമ്മെയും തന്റെ ജീവമരണങ്ങളിൽ പങ്കുള്ളവരും രക്ഷെക്ക് അവകാശികളും ആക്കുവാൻ തക്ക വ്യവസ്ഥകളെ സ്ഥാപിച്ചു കൊണ്ടുവന്നു. ഈ വ്യവസ്ഥകളെ അവൻ പിതാവിന്റെ അടുക്കൽനി

ച്ചുപൊകുന്നതിന്നു അല്പകാലം മുമ്പെ വിശുദ്ധ ചാൽകുറികളെക്കൊണ്ടു ഉളവാക്കിയത്. തിരുസ്നാനത്താൽ നാം അവന്റെ സംസർഗ്ഗത്തിലെക്ക് പ്രവെശിക്കയും തിരുഅത്താഴത്താൽ അതിൽ വെരൂന്നി ഉറക്കയും ചെയ്യുന്നുവല്ലൊ.

## ൨. രക്ഷിതാവിന്റെ മൂർത്തി

൭൨൩.

മെൽവിവരിച്ച സ്ഥാനങ്ങൾക്കും വെലകൾക്കും മതിയായാകെണ്ടതിന്നു രക്ഷിതാവു സത്യദൈവവും മനുഷ്യനുമായിരിക്കെണ്ടു ആവശ്യമായിരുന്നത്. നാം യെശുക്രിസ്തനെക്കൊണ്ടു അറിയെണ്ടതാകുന്നിതു—അവൻ സത്യദൈവമായി എന്നെക്കും പിതാവിൽനിന്നു ജനിച്ചു. കാലസമ്പൂർണ്ണതയിൽ സത്യമനുഷ്യനുമായി മറിയം എന്ന കന്യകയിൽനിന്നു പിറന്നു എന്നത്രെ.

൭൨൪.

ക്രിസ്തൻ സത്യദൈവം ആയിരിപ്പാൻ ആവശ്യമായിരുന്നത് അവന്റെ ജീവമരണങ്ങളുടെ പുണ്യം എല്ലാമനുഷ്യവംശത്തിന്റെ പാപകടവും നിത്യശിക്ഷയും ഇല്ലാതാക്കുവാൻ തക്ക വിലയും മാനവും ഉള്ളതാകെണ്ടതിന്നും (സങ്കീ. ൪൯, ൭. ൮. യശാ. ൫൩, ൧൧. എബ്രാ. ൯, ൧൪.) അവൻ പാപം, മരണം, പിശാചു എന്നീ ശത്രുക്കളെ ജയിച്ചു സകലത്തിന്നും നിത്യരക്ഷ വരുത്തുവാൻ തക്ക ശക്തിയുള്ളവനാകെണ്ടതിന്നും തന്നെ.

സൂചകം:— വെറുംമനുഷ്യനായരക്ഷിതാവിന്റെമരണം അവൻപാപമില്ലാത്തവനായാലും ഒരുപാപിയുടെകടവും ക്രൂടനീക്കുവാൻ പൊരുന്നതല്ല. കാരണം പാപിക്കതക്കശിക്ഷ നിത്യമുള്ളത്. ഇങ്ങിനെയുള്ളരക്ഷിതാവിന്റെമരണം അനിത്യമായതത്രെ. ക്രിസ്തൻ ദെഹമരണവും അനിത്യശിക്ഷയും മാത്രം അനുഭവിച്ചുഎങ്കിലും അവന്റെമാനുഷസ്വഭാവത്തൊടുദിവ്യസ്വഭാവും ചെൎന്നിരിക്കുന്നതുകൊണ്ടു അവന്റെകഷ്ടമരണങ്ങൾ എല്ലാമനുഷ്യരുടെമെൽവീഴെണ്ടിയനിത്യശിക്ഷാമരണങ്ങളെക്കാൾ അത്യന്തം വിലയും ഫലവുമുള്ളതായിരുന്നത്.

൭൨൬.

മനുഷ്യനായയെശുവിൽ നിത്യവചനത്തിന്റെ അമിതമായദിവ്യപരിപൂൎണ്ണതവസിച്ചുപ്രകാരം പലസാക്ഷികൾ ഉറപ്പിക്കുന്നത്—

൧. പഴയനിയമത്തിലെമശീഹപ്രവാചകങ്ങളും (൭൨൬ നൊക്കുക.) സ്നാപകന്റെസാക്ഷിയും. (യൊഹ. ൧, ൨൯. ൩൦. ൩൪.)

൨. യെശുതന്നെകൊണ്ടുചൊല്ലിയവചനങ്ങളിൽ തനിക്ക നിത്യത, സൎവ്വശക്തി, തെജസ്സു മുതലായദിവ്യലക്ഷണങ്ങളും പിതാവിനൊടുസമത്വവും ഉണ്ടെന്നുറപ്പിക്കുന്നു. (യൊഹ. ൮, ൫൮. ൧൭, ൫. മത്ത. ൨൮, ൧൮. യൊഹ. ൫, ൧൭—൨൩. ൧൦, ൩൦. ൧൪, ൯.)

ലും നമ്മുടെ പാപങ്ങളെ പരിഹരിപ്പാൻ അവൻ പാ-
പമില്ലാത്തവനും (എബ്രാ. ൭, ൨൬.) പഴയ വ്യ-
വസ്ഥ ദുഷിച്ചുപോയ സമയത്ത് പുതിയത് ആരം-
ഭിപ്പാൻ പാപജഡത്തിന്നു സദൃശനുമായി (റൊ-
മ. ൮, ൩.) കാണപ്പെടേണ്ടിവന്നത്. (എബ്രാ. ൧
൨. ൧൪. ൧൭.)

## ൧൨൩.

ക്രിസ്തൻ സത്യമനുഷ്യൻ തന്നെ ആകുന്നു എന്നു
ള്ളതു കാണിപ്പാൻ സാക്ഷിയെ കൊണ്ട് ആവശ്യമി
ല്ല. അവൻ സ്ത്രീയിൽനിന്നു ചെറിയ പൈതലായി ജനി
ച്ചു മറ്റെ മനുഷ്യരെപ്പോലെ ക്രമത്താലെ വളൎന്നു വി
ശപ്പുദാഹങ്ങളെയും സങ്കടമരണങ്ങളെയും അനുഭ
വിച്ചുവല്ലൊ. (ഫിലി. ൨, ൭.) ഇങ്ങിനെ അവൻ മറ്റെ
മനുഷ്യരോടു തുല്യൻ എങ്കിലും പാപമില്ലാത്തവ
നായതിന്നു അവന്റെ വചനവും ശുദ്ധനടപ്പും സാ
ക്ഷിയാകുന്നു. (യോഹ. ൮, ൪൬. ൧ പെത്രൊ. ൨, ൨൨.)

## ൧൨൪.

ക്രിസ്തനിലെ മാനുഷദിവ്യസ്വഭാവങ്ങൾ എത്ര
യും സൂക്ഷ്മമായും ഒരുനാളും ഭിന്നിച്ചുപോകാത്ത പ്ര
കാരവും തമ്മിൽ ചേൎന്നു ഒൎന്നുളായിരിക്കുന്നു എന്നി
ട്ടും അവറ്റിൽ ഒരൊന്നു ചേൎച്ചക്കു മുമ്പെ ഉള്ള പ്രകാ
രം അപ്രകാരം തന്നെ ചേൎച്ച തുടങ്ങിയനാൾ മുതൽ ഭേ
ദം കൂടാതെ ഇരിക്കുന്നു. രണ്ടും ഒൎന്നുൾ (ഒൎന്നായി)
മാത്രം ആകകൊണ്ടു അവറ്റിന്നു അന്യോന്യം കൂട്ടാ
യ്മ ഉണ്ടു താനും. ഒൎന്നുളിലെ ചേൎച്ചയാൽ അവറ്റി
ൽ ഒരൊന്നു മറ്റേതിന്റെ അവസ്ഥാഭേദങ്ങളി

ലും പകൎന്നിരിക്കുന്നു.

§ ൧൩൭.

രണ്ടു സ്വഭാവങ്ങളുടെ ഒരുമയിൽനിന്ന ദൈവവും മനുഷ്യനുമായ ഒരുത്തൻ ഉണ്ടായത ഒരു കാലത്തെക്ക മാത്രം അല്ല എന്നെക്കുമുള്ള അവസ്ഥ തന്നെ. ഈ ചെൎച്ച അറ്റുപൊകും എങ്കിൽ ദൈവത്തിന്നും മനുഷ്യൎക്കും യഥാസ്ഥാനത്തൊടുള്ള സംബന്ധവും തീൎന്ന ക്രിസ്തൻ നമുക്ക വെണ്ടി പ്രവൃത്തിക്കയും നിവൃത്തിക്കയും ചെയ്തതെല്ലാം നിഷ്ഫലമായി പൊകും.

## ൫. ക്രിസ്തന്റെ ഇരു വ്യവസ്ഥകൾ.

§ ൧൩൮.

ക്രിസ്തന്ന താഴ്ച, ഉയൎച്ച എന്നിങ്ങിനെ രണ്ടു വ്യവസ്ഥകൾ ഉണ്ടായ പ്രകാരം ദൈവവചനം പറയുന്നു. (ഫിലി. ൨, ൬-൧൧.)

§ ൧൩൯.

യെശുവിന്റെ ഐഹികജീവൻ മുഴുവൻ അവന്റെ താഴ്ച അത്രെ ആയിരുന്നത. അവനിൽ ഉള്ള ദൈവസ്വഭാവത്തിന്ന താഴ്ച വന്നത, അവൻ തന്റെ നിത്യതെജസ്സും ദിവ്യത്വവും അനിത്യമായ മാനുഷത്വത്തിന്റെ അകത്തടക്കിവെച്ചതിനാൽ തന്നെ. അതിൽ അവൻ ദിവ്യലക്ഷണങ്ങളുടെ സ്വാധീനത അല്ല അവറ്റിന്റെ ഉപയൊഗപ്രയൊഗം മാത്രം ഒഴിച്ചു ദൈവസ്വഭാവത്തിന്റെ വസ്തുത അല്ല അതിന്റെ പരത്രികസ്വരൂപം അത്രെ വിട്ടെച്ചു ദൈവരൂ

പം ഉപെക്ഷിച്ചു ദാസവെഷം എടുത്തു. (ഫി
ലി. ൨, ൭.) അവന്റെ മാനുഷസ്വഭാവത്തിന്നു
താഴ്ച സംഭവിച്ചത്, അവൻ പാപമില്ലാത്തവനെ
ങ്കിലും പാപജഡത്തിൻ സാദൃശ്യത്തിൽ വന്നു ന
മ്മുടെ പാപത്തിന്നുള്ള ശിക്ഷയെ മെൽ എടുക്ക വഹി
ച്ചതിനാൽ അത്രെ. പിന്നെ അവനിലുള്ള ദിവ്യ
മാനുഷസ്വഭാവങ്ങളുടെ ഒരുമെക്കൊ താഴ്ച ഉണ്ടാ
യത് ഐഹിക ജീവനിൽ മാനുഷസ്വഭാവത്തിന്നു
സംഭവിച്ച കഷ്ടമരണങ്ങളിൽ ദൈവസ്വഭാവത്തിന്നു
കൂറായ്മ ഉണ്ടാകകൊണ്ടു തന്നെ.

§ ൧൩൫.

ക്രിസ്തുവിന്റെ താഴ്ചയെ തൊട്ടു വിശ്വാസപ്ര
മാണത്തിന്റെ ആദ്യവാചകം: അവൻ വിശു
ദ്ധാത്മാവിനാൽ ഉല്പാദിതനായി എന്നത്രെ. (ലൂ
ക്ക്. ൧, ൩൫.) രക്ഷിതാവു മറ്റെ മനുഷ്യരെപ്പൊ
ലെ മാതാപിതാക്കളിൽനിന്നു ജനിച്ചു എങ്കിൽ
അവൻ മനുഷ്യവംശത്തിന്റെ പാപാവസ്ഥയി
ൽ ഓഹരിക്കാരനും (യൊ. ൩, ൬. റൊമ. ൫, ൧൨.) രക്ഷാ
ക്രിയയെ നിവൃത്തിപ്പാൻ പ്രാപ്തിയില്ലാത്തവനുമാ
യിരിക്കുമായിരുന്നു. അവന്റെ മാനുഷസ്വഭാവം
അതിശയവഴിയായി ദൈവശക്തിയാൽ തന്നെ ഉ
ത്ഭവിപ്പാൻ ആവശ്യമായത്.

§ ൧൩൬.

മറിയ എന്ന കന്യകയിൽനിന്നു ജനിച്ചു എന്നിങ്ങ
നെ വിശ്വാസപ്രമാണം തുടർന്നു പറയുന്നത്. രക്ഷി
താവു മനുഷ്യവംശത്തിന്റെ ജന്മപാപത്തിൽനിന്നു

൧൨൮

ഒഴിവുള്ളവനാകെണ്ടിയതുപൊലെ അതിനൊടു സം-
സൎഗ്ഗമുള്ളവനും പാപം ഒഴികെ സകലത്തിലും നമ്മു-
ക്കു സദൃശനുമായി മനുഷ്യാവസ്ഥയിലെക്ക പ്രവെ-
ശിപ്പാനും ആത്യാവശ്യമായത സ്ത്രീയിൽനിന്ന ജനി-
ച്ചതിനാൽ ഇതിന്ന നിവൃത്തിവന്നത.

സൂചകം:- സ്ത്രീയിൽനിന്നുള്ള ജനനത്താൽ ക്രി-
സ്തുൻ മനുഷ്യവംശത്തിന്റെ അവസ്ഥയെ ഏ-
റ്റതുപൊലെ പരിഛെദനയാൽ ഇസ്രയെല്യരു-
ടെ അവസ്ഥയിലെക്ക പ്രവെശിച്ചു ന്യായത്തിൻ
കീഴുള്ളവനായിതീരെണ്ടിവന്നത. (ഗല. ൪, ൪.) ഈ-
രായിരം സംവത്സരത്തൊളം രക്ഷയുടെ ഒരുമ്പാ-
ടുകൾ നടന്ന അവസ്ഥയിലെക്ക പ്രവെശിച്ചതി-
നാലത്രെ അതിന്ന പൂൎത്തിയും സമാപ്തിയും വ-
രുത്തുവാൻ അവന്ന കഴിവുണ്ടായത.

൧൨൯.

മശിഹാവെലയെത്തുടങ്ങിയ സമയം ക്രിസ്തുന്നു-
ണ്ടായ പരീക്ഷയും അവന്റെ താഴ്ചയിൽ ഒരം-
ശമായിരുന്നു. ആയത ഒന്നാം ആദാമിന്റെ പരീക്ഷ-
യൊടു ഒക്കും. രണ്ടും ആത്യാവശ്യം തന്നെ ആയിരുന്ന-
ത. ([illegible]) ഒന്നാം ആദാം പരീക്ഷയി-
ൽ തൊറ്റുപൊയതിനാൽ രണ്ടാം ആദാം പുറത്തായി
എതിൎപ്പെട്ടുകൊണ്ടിവന്നു. അല്ലാഞ്ഞാൽ പിശാചി-
ന്റെ അധികാരത്തിൽനിന്നുള്ള ഉദ്ധാരണത്തെ നി-
വൃത്തിപ്പാൻ ഒരുവഴിയില്ല. ക്രിസ്തുൻ സത്യമനുഷ്യനാ-
യതിൽ പരീക്ഷെക്ക കഴിവും സത്യദൈവമാകകൊ-
ണ്ടു ജയത്തിന്റെ നിശ്ചയവും സാധിച്ചത. (ഹെബ്ര.

൪, ൧൫.)

§ ൨൩൪.

ക്രിസ്തന്റെ താഴ്ചയിൽ വെറൊരു അംശം അവ
ന്റെ ദാരിദ്ര്യവും എളിമസ്ഥിതിയും ആയിരുന്നത്
(ലൂക്ക്. ൨, ൭.) രാജാവിന്റെ കൊവിലകത്ത
ല്ല ബെതലഹെമിലെ പശുതൊട്ടിയിൽ മശിഹ
ജനിക്കയും ധനമാഹാത്മ്യത്തൊട് അല്ല ദാരിദ്ര്യ
ത്തിൽ തന്നെ ജീവിക്കയും ചെയ്യെണ്ടിവന്നു. ദാരി
ദ്ര്യവും അരിഷ്ടതയും പാപത്തിന്റെ ഫലങ്ങൾ അ
ത്രെ. ദൈവത്തിന്റെ ന്യായകൃതനിർണ്ണയപ്രകാരം
പലൎക്കും ദാരിദ്ര്യത്തിന്റെ സങ്കടങ്ങൾ ഉണ്ടാകുന്നി
ല്ലെങ്കിലും സകലപാപഫലങ്ങളെ തന്മെൽ ആക്കി
അരിഷ്ടത നിറഞ്ഞ പാത്രം മുഴുവനും കുടിപ്പാൻ വ
ന്നവനിൽ നിന്നു അവരെ ഒഴിക്കുവാൻ ആവശ്യ
മായത്. അവന്റെ ദാരിദ്ര്യത്താൽ നാം സമ്പന്നർ
ആകെണ്ടതിന്നു അവൻ ദരിദ്രനായി വരെണ്ടിവ
ന്നു. (൨ കൊരി. ൮, ൯.) നമ്മുടെ ബലഹീനതകളിൽ
കൂറായ്മഭാവം തൊന്നുന്ന മഹാപുരൊഹിതൻ ന
മുക്കുണ്ടാകെണ്ടതിന്നു (ഹെബ്ര. ൪, ൧൫.) അവൻ
ഈ ജീവിതസങ്കടങ്ങൾ എപ്പെരും അനുഭവിക്കു
വാൻ ആവശ്യമായത്.

§ ൨൩൫.

പൊന്ത്യപിലാതന്റെ താഴെ കഷ്ടം അനുഭ
വിച്ചു ക്രൂശിക്കപ്പെട്ടു മരിച്ചു അടക്കപ്പെട്ടു ഇത്യാദി.
യെശുവിന്റെ ജീവകാലം എല്ലാം ഒരു വലിയ കഷ്ടകാ
ലം അത്രെ ആയിരുന്നത്. ശത്രുക്കളുടെ ഉപദ്രവം, ജ

നങ്ങളുടെ അവിശ്വാസം, ശിഷ്യരുടെ ഹീനവിശ്വാസം ഇത്യാദികളെ അവൻ സഹിക്കെണ്ടിവന്നു. നമ്മെപ്പൊലെ സകലത്തിലും പരീക്ഷിക്കപ്പെട്ടു നമ്മുടെ കഷ്ടഭാരം മുഴുവനും അനുഭവിക്കെണ്ടിവന്നതെന്നു. അവന്റെ പ്രായശ്ചിത്ത സങ്കടങ്ങളുടെ അഗ്രം ഗത്ശമനെയിലുള്ള പൊരാട്ടവും, ശാപമരത്തിലെ മരണവും (ഗലാ. ൩, ൧൩.) എല്ലാറിങ്കളുടെ കിരീടമൊ ജീവപ്രഭുവായവൻ മരണത്തിന്നും, അവന്റെ വിശുദ്ധദെഹം ശവക്കുഴിക്കും, ആത്മാവു പാതാളത്തിന്നും ഇരയായിതീൎന്നത തന്നെ.

൫൨൪.

വിശ്വാസക്കണ്ണുകൾ താഴ്ചയിൽ ഉയൎച്ചയും കാണ്മാൻ തക്കവണ്ണം (യൊഹ. ൧, ൧൪. ൫൨൨.) അവന്റെ ദാസ്യരൂപത്തിൽനിന്നു ദൈവതെജസ്സിന്റെ മഹിമയും ശൊഭിച്ചു. ആദിമുതലല്ലൊ ദൈവശക്തി അവനിൽ വസിച്ചത. അതിനാൽ അവൻ തന്നിലും നമുക്കായും പാപഛെദത്തിൻ സാദ്ധ്യത്തെ ജെയിച്ചത. തെജസ്കരണത്തിൻ മലമെൽ അവന്റെ മുഖം സൂൎയ്യനെപൊലെയും വസ്ത്രം വെളിച്ചം പൊലെയും പ്രകാശിക്കുമ്പൊൾ അവനിലുള്ള മഹത്വം ദെഹകണ്ണിന്നും കാണായി. ആയത ഭാവിതെജസ്സിന്റെ അച്ചാരവും മുങ്കുറിയുമായിരുന്നത.

൫൨൫.

യെശുവിന്റെ താഴ്ചയിൽ ഒളിച്ച ഉയൎച്ചെക്ക അവന്റെ അത്ഭുതങ്ങളും സാക്ഷികളാകുന്നു. പ്രവാചകരും അപൊസ്തലരും അതിശയങ്ങളെ പ്രവൃത്തി

ച്ചു എങ്കിലും അതിന്നുള്ള ശക്തി ഒരു ദാനം അത്രെ. ആയതിനാൽ ചിലപ്പൊൾമാത്രം അവരിൽ വിളങ്ങിയത്. യെശുവിന്റെ അതിശയശക്തിയൊ അവന്റെ ഉള്ളിൽ നിന്നു പുറപ്പെട്ടു നിത്യം അവന്റെ സ്വാധീനത്തിൽ ഉണ്ടായത്. അവന്റെ രക്ഷാക്രിയ മുഴുവനും നമ്മെ പൊലെ ബലഹീനമുള്ള മാനുഷസ്വഭാവത്തിൽ നിന്നു പുറപ്പെട്ടു എങ്കിലും അതിന്നുള്ള പ്രാപ്തി അവനിൽ വസിച്ച ദൈവപരിപൂൎണ്ണതയിൽ നിന്നു ഉത്ഭവിച്ചുണ്ടായത്. സൃഷ്ടിവചനവും രണ്ടാം ആദാമും ഉണ്ണിനെ തമ്മിൽ ചെൎന്നവന്നതിൽ പാപത്താൽ നശിച്ചുപൊയ രാജ്യാധികാരം മനുഷ്യൎക്ക യഥാസ്ഥാനമായി വന്നത് മാത്രം അല്ല എല്ലാ തടവുകളെ അഴിച്ചു കെട്ടുകളെ തീൎത്തു സകലവും പുതുതാക്കുന്ന ബലമായി ഉയൎന്നു കിട്ടിയത്.

സൂചകം:— യെശുമശീഹ ആകുന്നു എന്ന് അറിയെണ്ടതിന്ന മാത്രമല്ല അവന്റെ അതിശയങ്ങൾ നടന്നത്, അവ രക്ഷാക്രിയയുടെ ഒർ അംശം ആകിരുന്നു. പാപത്താൽ രൊഗദീനങ്ങളും മരണവും മനുഷ്യവംശത്തിലെക്ക പ്രവെശിച്ചു പാപത്തിന്റെ ഫലങ്ങളെ ഒക്കയും നീക്കെണ്ടതിന്നല്ലൊ രക്ഷിതാവു വന്നത്. അതിന്റെ പൂൎണ്ണനിവൃത്തി ഭാവിയിൽ കിടക്കുന്നു. എങ്കിലും അതിന്ന അച്ചാരവും മുങ്കുറിയുമായി അവന്റെ അതിശയങ്ങൾ വിളങ്ങിയത്.

### [illegible].

യെശു പാതാളത്തിൽ ഇറങ്ങിയനാൾ മുതൽ സകല

## ൨൫

ത്തിന്നസമാപ്തിവന്നവരെക്കും ജീവിച്ചു പ്രവൃത്തികളാൽകളെയും അവന്റെ ദൃഷ്ടിയിൽ അടങ്ങിയിരിക്കുന്നു. പാപബന്ധത്തിൻ സാദൃശ്യം അവൻ വിട്ടുച്ചു യുദ്ധജയങ്ങളെക്കൊണ്ടു സമ്പാദിച്ചതെങ്കിലെക്ക തന്റെ വിശുദ്ധമാനുഷസ്വഭാവത്തെ കയറ്റുകയും ദാസസ്വരൂപത്തൊളം താണവനാ ദിവ്യസ്വഭാവത്തൊടു കൂട ലൊകാരംഭത്തിന്ന മുമ്പെ തനിക്കുണ്ടായ മഹത്വത്തിലെക്കും ദിവ്യലക്ഷണങ്ങളുടെ തികഞ്ഞ അനുഭവപ്രയൊഗങ്ങളിലെക്കും പ്രവെശിക്കയും രണ്ടു സ്വഭാവങ്ങളുടെ ഒരു മൂലമായി മാനുഷസ്വഭാവത്തെയും ബലമഹത്വങ്ങളിലെക്കും ദിവ്യഭാഗ്യതെജസ്സുകളുടെ അവകാശത്തിലെക്കും നടത്തുകയും ചെയ്തു.

## ൨൬.

പാതാളത്തിൽ ഇറങ്ങി. യെശുവിന്റെ വിശുദ്ധദെഹം ശവക്കുഴിയിൽ വിശ്രമിച്ചു കൊണ്ടിരിക്കുമ്പൊൾ അവന്റെ ആത്മാവു മൃതന്മാരായ എല്ലാ മനുഷ്യരുടെ ആത്മാക്കൾക്കായ വിസ്താരത്തിന്റെ ഉയിൎപ്പിന്നായി കാത്തു കൊണ്ട പാതാളത്തിൽ ഇറങ്ങി. ഇതിലും ക്രിസ്തൻ നമ്മെപ്പൊലെ പാപബന്ധത്തിൻ സാദൃശ്യത്തിന്ന കടക്കാരനായി തീരെണ്ടിവന്നു. പാതാളത്തെക്കുള്ള യാത്ര അവന്റെ താഴ്ചയുടെ അവസാനവും ഉയൎച്ചയുടെ ആരംഭവുമായിരുന്നു. തൊല്ക്കജയവും, താഴ്മ മഹത്വവുമായി മാറിവന്നു. മറെറാരുവൻ അവനെ ഉദ്ധരിപ്പാൻ വരുവൊളം നമ്മെപ്പൊലെ അല്ല പാപമരണപാതാളങ്ങളുടെ മെൽ ജയം

കൊണ്ടവീരനായി അവൻ ശുമ്പാലത്തെക്കവെ
യത്രെ. (സങ്കീ. ൧൬, ൧൦. അപ. പ്രവൃ. ൨, ൨൭.—൩൧.
൧൩, ൩൫. ൩൭.) തന്റെ മഹത്വം വെളിപ്പെടുത്തിപു
രാണ അവിശ്വാസികൾക്കു ഘൊഷിപ്പാനും (൧ പെ
ത്രു. ൩, ൧൯. ൨൦.) അത്രൊളം വിശ്വാസത്തി
ൽ മരിച്ചവർക്ക രക്ഷയുടെ സുവിശെഷം വരുത്തി
(ലൂക്ക്. ൨൩, ൪൩.) അവരിൽനിന്ന പുനരുത്ഥാന
ത്തിന്റെ ആദ്യഫലവ്തന്നൊടു കൂടതെജസ്സിലെ
ലക്ക് കൊണ്ടുപൊരുവാനും അത്രെ. (മത്ഥ. ൨൭,
൫൨. ൫൩.) അവൻ പാതാളത്തിൽ ഇറങ്ങിയത്.

൱൪൰൪.

മൂന്നാം ദിവസം ഉയിർത്തെഴുനീറ്റു. യെശുവി
ലുള്ള ദൈവശക്തിയാൽ നമുക്കു ചെയ്യാൻ കഴിയാ
ത്തത് അവൻ നിവൃത്തിച്ചു. മരിക്കയിൽ മരണം ജ
യിച്ചു. വിശുദ്ധ ദെഹത്തിൽനിന്ന കഷായമുള്ളതു
നീക്കി അത്തന്നെ തന്റെ മാനുഷത്വത്തിന്ന തെജ
സ്സും ഭാഗ്യവുമുള്ള ഭവനമാക്കിതീർപ്പാൻ അവൻ ശ
ക്തനായി. പുനരുത്ഥാനത്താൽ അവൻ പാപബ
ന്ധത്തിൻ സാദൃശ്യത്തെ ഒഴിച്ചു ശുദ്ധീകരിക്കയും
നിത്യതെജസ്സു കൊണ്ടു അലങ്കരിക്കയും ചെയ്തു.
ചാകുന്നതു ചാകായ്മയെ ധരിച്ചു (൧ കൊറി. ൧൫,
൫൩. ൫൪.) അവന്റെ അമിതമായ
ജ്ജീവന്റെ പരിപൂർണ്ണതയിൽ ലയിച്ചുപൊകയും
ചെയ്തു.

൱൪൰൫.

ക്രിസ്തന്റെ മരണവും പുനരുത്ഥാനവും കൊണ്ടു

അവന്റെ രക്ഷാക്രിയ തികഞ്ഞു. അവന്റെ മരണത്താൽ മനുഷ്യവംശത്തിന്റെ പാപകടത്തിന്നും ശിക്ഷെക്കും തീർക്കം വന്നു. പുനരുത്ഥാനത്താലൊ അവൻ തന്നിലും തന്നൊടുള്ള സംസർഗ്ഗത്തിലെക്ക് പ്രവെശിക്കുന്നവരിലും ജീവന്റെ പുതുക്കത്തെ ഉളവാക്കി സഭയാകുന്ന ദെഹത്തിൽ കൂടി വ്യാപിപ്പിക്കയും ചെയ്യുന്നത്. അവന്റെ പുണ്യമരണത്താൽ നാം നീതിമാന്മാരും (൱൧൫) പുനരുത്ഥാനശക്തിയാൽ ശുദ്ധന്മാരും (൱൧൬) സ്വന്ത പുനരുത്ഥാനത്തിന്നു നിശ്ചയവുമുള്ളവരായി വരുന്നത്. (൱൨൨. റൊമ. ൪, ൨൫. ൬, ൪. ൧ കൊ. ൧൫, ൨൦.)

൱൪൬.

സ്വർഗ്ഗാരൊഹണമായി. ക്രിസ്തന്റെ സ്വർഗ്ഗാരൊഹണം പുനരുത്ഥാനത്തിന്റെ തികവും തെജസ്കരണത്തിന്റെ ആരംഭവും ആകുന്നു. അതിനാൽ അവൻ ദിവ്യമഹത്വം പിന്നെയും പരിഗ്രഹിക്കയും മാനുഷത്വത്തൊടു കൂട പരത്രിക ജീവനിലെക്ക് മടങ്ങിപ്പൊകയും ചെയ്തു. ദൈവം സർവ്വസൃഷ്ടിക്ക് മെല്പെട്ടവനും സൃഷ്ടിയെ വഹിച്ചും രക്ഷിച്ചും കൊണ്ടിരിക്കുന്ന സമീപസ്ഥനും ആകയാൽ സ്വർഗ്ഗാരൊഹണം സൃഷ്ടിയുടെ മെലുള്ള പൊക്കം സകലത്തിലും നിറഞ്ഞു വ്യാപിക്കുന്നവനും ആകുന്നു. (മത്ഥ. ൨൮, ൧൮. ൨൮, ൨൦.)

൱൪൭.

ക്രിസ്തൻ ദൈവത്തിന്റെ വലത്തുഭാഗത്തിൽ

ഇരിക്കുന്നു എന്നുള്ളതു സ്വൎഗ്ഗാരൊഹണം മുതൽ അവൻ ദൈവവും മനുഷ്യനുമായി ചെയ്യുന്ന പ്രവൃത്തിയെയും ഇഹത്തിൽ തുടങ്ങിയ ക്രിയയുടെ തുടൎച്ചയെയും പൂൎത്തിയെയും കുറിക്കുന്നു. (ദാനി. ൭, ൧൩. സങ്കീ. ൧൧൦, ൧. — ൯. മത്താ. ൨൬, ൬൪. അപ. പ്രവൃ. ൭, ൫൫. എബ്രാ. ൧, ൩.)

൭൨൯

അവിടെ നിന്നു അവൻ ജീവികളൊടും മരിച്ചവരൊടും ന്യായം വിസ്തരിപ്പാൻ വരും. ക്രിസ്തന്റെ രണ്ടാം വരവിന്നു മനുഷ്യപുത്രന്റെ വരവും എന്നു പെരുണ്ടു. (മത്താ. ൧൬, ൨൭. ൨൫, ൩൧. ൨൬, ൬൪. ൧൯, ൨൪, ൩൦.) കാരണം മനുഷ്യനായി രക്ഷാക്രിയയെ നിവൃത്തിച്ചു കൎത്താവു അതിനെ സമാപിക്കെണ്ടതിന്നു മാനമഹത്വങ്ങളൊടു കൂടിയ മനുഷ്യനായി ഈ ഭൂമിയിൽ വിളങ്ങി വരും. ഈ വരവു പെട്ടന്നുള്ളതും നിനയാത്ത സമയം രാത്രിയിൽ കള്ളൻ വരുന്നതു പൊലെയും (൧ തെസ്സ. ൫, ൨.) മിന്നൽ കിഴക്കുനിന്നു പടിഞ്ഞാറൊളം വിളങ്ങും പൊലെയും (മത്താ. ൨൪, ൨൭.) ദൈവദൂതന്മാരാകിയ ആകാശസൈന്യങ്ങളിൽ വല്ലഭശക്തിയൊടും തെജസ്സൊടും കൂടയുണ്ടാകും. (മത്താ ൧൬, ൨൭. ൨൫, ൩൧. അപ. പ്രവൃ. ൧, ൧൧. ൨ തെസ്സ. ൧, ൭.) ഈ വരവിന്റെ ഫലം ആകാശഭൂമികളെയും സൎവ്വ മനുഷ്യരെയും നിത്യസന്തൊഷത്തിലെക്കൊ നാശത്തിലെക്കൊ കൊണ്ടുപൊകുന്ന ന്യായവിസ്താരം തന്നെ. (വെളി. ൨൦, ൧൧. ൧ കൊരി. ൧൫, ൫൧.) ഈ വിസ്താരത്തിൽ ദൈവദൂതൎക്കും

സ്തുവിൻറെ സെവകർക്കും. (മത്താ. ൧൬, ൧൮. ൧൯.) അവെൻറ സഹായന്മാരായിരുന്ന അപ്പൊസ്തലരും എല്ലാ വിശുദ്ധന്മാരും തന്നെ. (മത്താ. ൧൬, ൧൮. ൧ കൊറി. ൧൨, ൨.)

൨൫൯.

അങ്ങിനെ രക്ഷിതാവിൻറ ക്രിയാമായ മശിഹാസ്ഥാനത്തിന്നു നിവൃത്തിയും തീർച്ചയും വരും. (൧ കൊറി. ൧൫, ൨൫ — ൨൮.) കാരണം ഉപദെശത്തിന്നു ആവശ്യവും പ്രാപ്തിയുമുള്ളവർക്കും രക്ഷിപ്പാനുള്ള പാപികളും പരിപാലിപ്പാനുള്ള ഭക്താക്കളും ജയിപ്പാനുള്ള ശത്രുക്കളും അതിൻറ ശെഷം ഉണ്ടാകയില്ല.

൩. രക്ഷാക്രിയയുടെ ഫലം

൨൬൦.

രക്ഷാക്രിയയുടെ ഫലമാവിതു. ക്രിസ്ത്യാനികളെ എല്ലാ പാപങ്ങളിൽ നിന്നു തികഞ്ഞ നീതിവിശുദ്ധികൾക്കായിട്ടും മരണത്തിൽ നിന്നു നിത്യജീവന്നായിട്ടും പിശാചിൻറ അധികാരത്തിൽ നിന്നു ദൈവസംബന്ധത്തിന്നായിട്ടും അവൻറ എല്ലാ ബലമഹത്വങ്ങൾക്കായിട്ടും വീണ്ടുകൊണ്ടിരിക്കുന്നതു തന്നെ. ഈ വിലായത്തവകാശം നാം ഇപ്പോൾ വിശ്വാസപ്രതീക്ഷകളെ കൊണ്ടു (റൊമ. ൮, ൨൪.) അപൂർണ്ണമായത്രെ അനുഭവിക്കുന്നു, വരുവാനുള്ള ലോകത്തിൽ മാത്രം അതിൻറ തികഞ്ഞ അനുഭവം നമുക്കു വരും. (൧ കൊ. ൧൩, ൧൨.)

സൂചകം:- തന്റെ ഉപദേശം കൊണ്ടു ക്രിസ്തുൻ നമുക്കു ജ്ഞാനവും, പ്രായശ്ചിത്തമരണം കൊണ്ടു നീതിയും, പുനരുത്ഥാനം കൊണ്ടു ശുദ്ധിയും, രണ്ടാം വരവു കൊണ്ടു നിത്യരക്ഷയുമാകി ഭവിച്ചത്.

൭൨൫.

ക്രിസ്തുൻ നമ്മെ സകല പാപങ്ങളിൽനിന്നു ഉദ്ധരിച്ചു. അവന്റെ പ്രായശ്ചിത്തമരണം ഹേതുവായി നമുക്കു പാപമോചനം ഉണ്ടു. (കൊലൊ. ൧, ൧൪.) പുനരുത്ഥാനത്തിൽ കാണിച്ച ജീവശക്തിയിൽനിന്നു അവൻ പാപത്തോടുള്ള പോരാട്ടത്തിന്നായി നമുക്കും കൊടുക്കുന്നു. (രോമ. ൬, ൧൪.) ഇങ്ങിനെ അവൻ പാപത്തിന്റെ ശിക്ഷയിൽനിന്നും കർത്തൃത്വത്തിൽനിന്നും നമ്മെ രക്ഷിച്ചത്. അവനറിയാതെയുള്ള പാപങ്ങളിൽനിന്നും ചെയ്യുമായിരുന്നവററിൽനിന്നും അവൻ നമ്മെ മോചിച്ചു.

൭൨൬.

ക്രിസ്തുൻ നമ്മെ ആത്മദേഹമരണങ്ങളിൽനിന്നും രക്ഷിച്ചു. ക്ഷയമുള്ള ദേഹത്തോടു കൂടെ നിത്യജീവനിലെക്കു പ്രവെശിപ്പാൻ കഴിയായ്ക കൊണ്ടു (൧ കൊ. ൧൫, ൫൦.) ദേഹത്തിന്റെ മരണം നമ്മുടെ തായെക്കും ശിക്ഷെക്കും രക്ഷയുടെ ലബ്ധിക്കും ഇതുവരെയും നില്ക്കുന്നു. എന്നിട്ടും ഭയത്തിൽനിന്നും നമ്മെ രക്ഷിച്ചു. കാരണം ദേഹമരണം കൂടാതെ ആത്മാവും ദേഹവും എന്നേക്കും തമ്മിൽ വിട്ടുപോകമായി

ന്നു. എന്നാൽ തന്റെ പുനരുത്ഥാനശക്തിമൂലം അവൻ അവസാനദിവസത്തിൽ ദെഹങ്ങളെ ഉണൎത്തുമാറാക്കുകയും എന്നറിയുന്നു. (൧ കൊറി. ൧൫, ൨൨—൨൬.) ആത്മാവിന്റെ നിത്യമരണത്തിൽനിന്നു (എബ്ര. ൨, ൧൪. ൧ യൊഹ. ൩, ൮. ൫, ൨൪. വെളി. ൨, ൧൧.) അവൻ നമ്മെ രക്ഷിച്ചത്. ഈ മരണത്തിന്റെ ഹെതുക്കളാകുന്ന പാപങ്ങളെ നീക്കികളഞ്ഞതിനാലത്രെ.

§ ൧൩൪.

ക്രിസ്തൻ പിശാചിന്റെ ദാസ്യത്തിൽനിന്നും നമ്മെ ഉദ്ധരിച്ചു. പാപങ്ങളെ മൊചിച്ചുകിട്ടിയതിനാൽ പിശാചു നമ്മെ കുറ്റം ചുമത്തിക്കൂടാ. (വെളി. ൧൨, ൧൦. രൊമ. ൮, ൩൩. ൩൪.) ക്രിസ്തൻ നമുക്കവെണ്ടി പൊരാട്ടം കഴിക്കയാൽ പിശാചു നമ്മെ ദാസ്യത്തിൽ അടെച്ചുകളവാൻ കഴികയില്ല. (൧ യൊഹ. ൩, ൮.)

§ ൧൩൫.

പിശാചിന്റെ പരീക്ഷകൾ ദിവസങ്ങളുടെ അവസാനത്തിൽ അവൻ തന്റെ വ്യവഹാരത്തിൽ തൊറ്റു എല്ലാം ന്യായവിസ്താരത്തിന്നു ഒരുങ്ങിയിരിപ്പൊളം നില്ക്കുന്നു. (൧ പെത. ൫, ൮. എഫെ. ൬, ൧൧.) എങ്കിലും യുദ്ധായുധങ്ങളായി ക്രിസ്തൻ നല്കുന്ന ആയുധങ്ങളെ (യാക്കൊ. ൪, ൭. എഫെ. ൬, ൧൧. ൧൭. ൧൮.) പ്രാൎത്ഥനയൊടെ പ്രയൊഗിച്ചാൽ പരീക്ഷകളെക്കൊണ്ടു നമുക്ക ഒരു ഹാനിവരികയില്ല.

൧൩൨

ഉത്തരം.

ക്രിസ്തൻ നമുക്കു വെണ്ടി ചെയ്തതും ചെയ്വാൻ ഭാവിക്കുന്നതും എല്ലാം ഉണ്ടാകുന്നത് നാം അവന്റെ രാജ്യത്തിൽ നിത്യനീതിവിശുദ്ധികളൊടു കൂടി ജീവിച്ചു അവനെ സെവിക്കെണ്ടതിന്നത്രെ. അവൻ മരിച്ചവരിൽനിന്നു ഉണൎന്നു എന്നെക്കും ജീവിച്ചും വാണുംകൊണ്ടിരിക്കുന്നതു പൊലെ സത്യം.

(എഫെ. ൧,൭. യൊഹ. ൨, ൧൪ — ൧൬. രൊമ. ൬, ൧൧. ഗലാ. ൨, ൨൦. ൧ യൊഹ. ൩,൩)

## മൂന്നാം പങ്കു

## രക്ഷയുടെ അംഗീകരണം

വിശുദ്ധാത്മാവിലും വിശുദ്ധന്മാരുടെ കൂട്ടായ്മയാകുന്ന ശുദ്ധസാധാരണസഭയിലും പാപമൊചനത്തിലും ശരീരത്തൊടെ ഉയിൎത്തെഴുനീല്ക്കുന്നതിലും നിത്യജീവങ്കലും ഞാൻ വിശ്വസിക്കുന്നു.

### ൧) വിശുദ്ധാത്മാവിൻ വ്യാപാരം

൧൩൩ ഉത്തരം.

ക്രിസ്തൻ നിവൃത്തിച്ച ഉദ്ധാരണം മൂലം പാപം, മരണം, പിശാചു ഇവറ്റിൽനിന്നു വിട്ടു നിത്യനീതിശുദ്ധിഭാഗ്യങ്ങളിൽ എത്തുവാൻ എല്ലാമനുഷ്യൎക്ക് കഴിവുണ്ടായി. വിശ്വാസത്താൽ അവന്റെ അടുക്കൽ വന്ന അവന്റെ ജീവമരണങ്ങളുടെ സംസൎഗ്ഗത്തിൽ നമ്മുടെ അവന്റെ പുത്രാ

മരണത്താൽ നീതിയെയും അവന്റെ ജീവശക്തിയാൽ ശുദ്ധിയെയും പ്രാപിപ്പാൻ മാത്രം ആവശ്യം ആകുന്നു.

൨൧൫.

ദിവ്യവെളിപ്പാടും ജ്ഞാനവും കൂടാതെ ക്രൂശിക്കപ്പെട്ടും ജീവിച്ചെഴുനീറ്റും ഇരിക്കുന്ന കൎത്താവും രക്ഷിതാവുമായ ക്രിസ്തനെ അറിവാൻ കഴിയായ്ക കൊണ്ടു വിശ്വാസത്തോടെ അവന്റെ അടുക്കൽ വരുവാനും സ്വന്തബുദ്ധിക്ക് അസാദ്ധ്യം. മനുഷ്യബുദ്ധിക്ക് ഇത് മൌഢ്യവും ഇടൎച്ചയും ആകുന്നുവല്ലൊ (൧ കൊറി. ൧, ൨൩. ൨, ൧൪. ൨, ൧൧.) സ്വന്തശക്തിയും ഒന്നുമില്ല കാരണം സ്വഭാവപ്രകാരം നാം സല്ഗുണത്തിന്നു പൊരാത്തവർ അത്രെ. (൨ കൊറി. ൩, ൫.) വിശുദ്ധാത്മാവിന്റെ വെളിച്ചവും ശക്തിയും കൊണ്ടു മാത്രം ഇത് കഴിയുന്നത്. (൧ കൊറി. ൧൨, ൩. എഫെ. ൧, ൧൮. യോഹ. ൩, ൫. ൬, ൪൪. ഫിലി. ൨, ൧൩.)

൨൧൬.

വിശുദ്ധാത്മാവിന്റെ സാധാരണവ്യാപാരം ആകട്ടെ പിതാവിന്റെ ഇഷ്ടപ്രകാരം അവൻ എല്ലാടവും ദിവ്യാനുഗ്രഹജീവശക്തികളെ വിഭാഗിച്ചു കൊടുക്കുന്നു എന്നത്രെ. ഈ വേലയെ അവൻ ലോകസൃഷ്ടിയിൽ മാത്രം അല്ല (൧ മൊ. ൧, ൨. ൧ പെ. ൧, ൧൧.) രക്ഷയിലും നടത്തിയത്. പഴയനിയമകാലത്തിൽ അവന്റെ രക്ഷാപ്രവൃത്തി ഒരു പാടത്രെ ഇരുന്നു. ക്രിസ്തന്റെ വെളിപ്പാടിന്റെ ശെഷമൊ ആത്മാവിന്റെ വ്യാപാരവും സകലത്തിന്നു പൂൎത്തിയും തികവു

വരുത്തുന്നതന്നെ.

§ ൨൩.

പഴയനിയമത്തിലും (യൊവെൽ ൨, ൨൮. ൩൨. യശാ. ൩൧, ൧. ൪൪, ൩. ൪൪. ഹസ. ൩൧, ൨൨.) ക്രിസ്തനെക്കൊണ്ടും (യൊഹ. ൧൪, ൧. ൧൭, ൨൬. ൧൬, ൭. ൧൪, ൧൩. ലൂക്ക. ൨൪, ൪൯. അപ. പ്രവൃ. ൧, ൪.) വാഗ്ദത്തം ചെയ്ത പരിശുദ്ധാത്മാവിന്റെ പുതുനിയമത്തിലെ വ്യാപാരം, ക്രിസ്തൻ പിതാവിന്റെ അടുക്കൽ തിരിച്ചുപൊയതിന്റെ ശെഷം (യൊഹ. ൧൬, ൭. ൭, ൩൯.) ഒന്നാം പെന്തകൊസ്തദിവസത്തിൽ തന്നെ (അപ. പ്രവൃ. ൨.) ആരംഭിച്ചത. അന്നുമുതൽ അവൻ പുത്രനാൽ നിവൃത്തിച്ച രക്ഷയെ മനുഷ്യൎക്ക അനുഭവത്തിന്നു കൊടുത്തു (യൊഹ. ൧൬, ൧൪.) ഇങ്ങനെ നിത്യസഭയിനെ ഉളവാക്കുന്നത.

സൂചകം:— പാപം ദീനമായും, ഉദ്ധാരണം ചികിത്സയായും വിചാരിച്ചാൽ പിതാവു ഔഷധം കല്പിച്ചു, പുത്രൻ അതിനെ ഒരുക്കി, പരിശുദ്ധാത്മാവു ദീനക്കാൎക്ക കൊടുക്കുന്നു എന്നപറയാം.

§ ൨൪.

പുതുനിയമത്തിൽ പരിശുദ്ധാത്മാവിന്റെ വ്യാപാരം രണ്ടുവിധമായി കാണുന്നു. അപൊസ്തലരുടെ കാലത്തിൽ ഉള്ളതും അന്നുമുതൽ സമാപ്തിയൊളം നടന്നുകൊണ്ടിരിക്കുന്നതും തന്നെ. അപൊസ്തലരുടെ കാലത്തിൽ അവൻ അവൎക്ക പുതുനിയമത്തെ എഴുതി നിശ്ചയിപ്പാനും ക്രിസ്തസഭയെ സ്ഥാ

ഷിപ്പാനും അതിശയശക്തികളെകൊണ്ടുസഹാ
യിച്ചത്.

൨൱൰൭.

രക്ഷയുടെ അംഗീകരണത്തിന്നു മനുഷ്യൎക്ക് പ്രത്യെകം ആവശ്യമായത് വിശ്വാസം അത്രെ ക്രിസ്തനാൽ ഉളവായ രക്ഷയിലെക്ക് ഞങ്ങളെ മുഴുവനും സന്തൊഷത്തൊടുകൂടെ ഭരമെല്പിക്കുന്നതു ഉള്ളത്തന്നെ. രക്ഷയെയും രക്ഷാമാൎഗ്ഗത്തെയും അറിവാൻ ആൎക്കും പാടില്ലായ്കയാൽ രക്ഷാഘൊഷണം ആവശ്യമായിവന്നു. ഘൊഷണമൊ ദൈവവചനത്തിൽനിന്ന് ആകുന്നു. (രൊമ. ൧൦, ൧൭.) ദൈവത്തിന്നു മാത്രം തന്റെ കരുണയുടെ മൎമ്മങ്ങളെ വിശ്വസിപ്പാൻ തക്കവണ്ണം അറിയിപ്പാൻ കഴിയുന്നുവല്ലൊ. ആകകൊണ്ട് അപൊസ്തലന്മാരുടെ ഉപദെശത്തിൽനിന്നു സകല ജാതികൾക്കും രക്ഷാപൊരുൾ പൂൎണ്ണമായി അറികെണ്ടതിന്ന് ദൈവത്തിന്റെ വെളിപ്പാടു വെണ്ടിവന്നു.

൨൱൰൮.

സഭയുടെ ആദ്യസ്ഥാപനത്തിന്നും സുവിശെഷഘൊഷണത്തിന്റെ ഉറപ്പിന്നും അപൊസ്തലൎക്ക് അത്ഭുതപ്രവൃത്തികളെ ചെയ്യാനുള്ള വരം ഉണ്ടായി. രക്ഷയുടെ പാറയായ ക്രിസ്തന്റെ മെൽ സഭയെ ഉറപ്പിച്ചനാൾ മുതൽ അതിന്റെ പരപ്പിന്ന് അപൊസ്തലരുടെ അതിശയക്രിയകളെകൊണ്ട് ആവശ്യം ഇല്ല. സഭതാനും അതിനാൽ ഉണ്ടാകു

ന്നാലൊകപുത്രക്കാരും മുമ്പെത്ത അത്ഭുതങ്ങളെക്കാൾ അധികം അതിശയമുള്ള അവസ്ഥകളാകുന്നവല്ലൊ.

§ ൧൩൩

വിശുദ്ധാത്മാവിന്റെ വ്യാപാരക്രമങ്ങളിതു: അവൻ കൃപാവരങ്ങളെ (വചനം, ചൊല്ലുക്കൾ) കൊണ്ടു രക്ഷയുടെ അംഗീകരണം മനുഷ്യരിൽ ഉളവാക്കുന്നതു. അതിന്നു വൃത്തിക്കുന്ന വിധത്തിന്നു രക്ഷാമാർഗ്ഗം എന്നും ത്രാണനക്രമം എന്നും പറയുന്നു. അതു ഉണ്ടാകുന്നതു വിശുദ്ധാത്മാവു നമ്മെ സുവിശെഷം കൊണ്ടു വിളിച്ചും തന്റെ ദാനങ്ങളെ കൊണ്ടു പ്രകാശിപ്പിച്ചും സത്യവിശ്വാസത്തിൽ ശുദ്ധീകരിക്കയും കാത്തുകൊൾക്കയും ചെയ്യുന്നതിനാൽ അത്രെ.

§ ൧൩൪.

ക്രിസ്തൻ മൂലം ദൈവത്തൊടു നിരന്നവനു അവന്റെ രാജ്യത്തിന്റെ തെജസ്സിൽ അവകാശികളായി തീരെണം എന്നുള്ളതു വിശുദ്ധാത്മാവിന്റെ വിളിയാകുന്നു. (ലൂക്ക്. ൧൪, ൧൬. — മത്ഥ. ൨൨, ൨. — ൧൪. ൧൧, ൨൮. — ൧൯. യശ. ൫൫, ൧.) അതു സുവിശെഷവചനത്തിന്റെ കെൾവിയാൽ ഉണ്ടാകുന്നത്. (യശാ. ൫൫, ൧൦. ൧ കൊരി. ൫, ൧൦. രൊമ. ൧൦, ൧൭. § ൧൩൧.) ഈ വിളിക്കു മുന്നടക്കുന്നതു പല പ്രകാരമുള്ള ജീവാവസ്ഥകളും (രൊമ. ൨, ൪. യശ. ൨൬, ൯. ൧൩, ൧൯.) പാപത്തിന്റെ അറിവിനെയും രക്ഷാഗ്രഹത്തെയും ജനിപ്പിക്കുന്നവയ

ത്തുവും കൊണ്ടു ഹൃദയത്തെ തന്റെ അംഗീകര-
ണത്തിന്ന യൊഗ്യമാക്കുന്ന വിശുദ്ധാത്മാവിന്റെ
അനുഗ്രഹവ്യാപാരം.

൭൱൩൮.

എല്ലാ മനുഷ്യരും രക്ഷയെ പ്രാപിക്കെ-
ണമെന്ന ദൈവം ഇച്ശിക്ക കൊണ്ടു (൧ തിമൊ. ൨,
൪. ൨ പെത്രു. ൩, ൯. ൧ തിമൊ. ൨, ൬.) സർവ്വലൊ-
കത്തിന്റെ പാപങ്ങൾക്കായി ക്രിസ്തൻ മരിച്ചുകൊ-
ണ്ടും (൧ യൊഹ. ൨, ൨.) എല്ലാ സൃഷ്ടികൾക്കും സുവിശെ-
ഷം ഘൊഷിക്കണമെന്നുള്ള കല്പനയും ഉ-
ണ്ടായത്. (മാർക്ക. ൧൬, ൧൫. മത്ത. ൨൮, ൧൯.)
ഈശ്വരൻ പലപ്പൊഴും ഈ വിശുദ്ധവിളി-
യെ കെൾപ്പിക്കുന്നതു സുവിശെഷഘൊഷണ-
ത്തിലും പ്രാർത്ഥനയിലും സഭയുടെ ഉദാഹരണത്തെ-
കൊണ്ടാകുന്നു. (മത്ത. ൫, ൧൬. റൊമ. ൧൦, ൧൪.) ഇത്യാദി-
കളും അനുതാപത്തിന്ന ഹെതുക്കളായിരിക്കെണ്ടിയത്.

൭൱൩൯.

വിളിക്കപ്പെട്ടവരെല്ലാവരും വിളിയെ അനുസ-
രിക്കുന്നത് കാണുന്നില്ല (മത്ത. ൨൨, ൧൪.) അനെക-
ർ അതിനെ നിരസിച്ചു (ലൂക്ക. ൧൪, ൧൮.—൨൪.)
ദൈവകരുണെക്കു ഹൃദയങ്ങളെ കഠിനമാക്കകൊ-
ണ്ടു നിത്യമുള്ള ശിക്ഷാവിധിയിൽ അകപ്പെട്ടു-
പൊകുന്നു. (യൊഹ. ൩, ൧൮.) അവരുടെ നാശത്തി-
ന്ന കാരണമായത് ദൈവത്തിന്റെ മുൻനിശ്ചയം അ-
ല്ല എല്ലാ മനുഷ്യരുടെ രക്ഷയെ അനുഗ്രഹിക്കുന്ന
ദൈവത്തിന്റെ ആലൊചനയെ നിരസിച്ചുകളെ-

യുന്നത വിശ്വാസം തന്നെ. (ക്രൊം. ൧൩, ൧൩.) ന
മ്മുടെ നീതിയെണ്ണപ്പിന്ന കാരണമായതൊ സ്വ
ന്തപുണ്യമാഹാത്മ്യം അല്ല ക്രിസ്തുവിൽ ദൈവം നമ്മു
ക്കനല്കുന്ന ശുദ്ധകരുണ മാത്രം. (എഫെസ. ൨, ൮, ൯.
ഫിലി. ൩, ൯. റൊമ. ൩, ൨൪. ഫിലി. ൩, ൮.) ത്ത
ട്ടത്തുവന്തു പക്ഷെ നാം കൈക്കൊള്ളെണ്ട സ്വന്തനന്മകളെ
ക്ക് പ്രയൊഗിക്കുന്നു എങ്കിൽ എന്തപുണ്യം. മ
ഷ്യരായികിടക്കുന്നതിന്ന ഒരുവൻ ദ്രവ്യം വരുത്ത
ന്നമുക്കവാങ്ങി ഭക്ഷിക്കുന്നതും ഭക്ഷണം ഇ
ല്ലാതെ വലഞ്ഞുകിടക്കുന്നവൻ ദ്രവ്യത്തിന്നല്ലാതെ ആ
ഹാരം പരിഗ്രഹിച്ചുകൊള്ളുന്നതും പുണ്യം ഒന്നുമില്ല
ല്ലൊ.

§ ൧൩൪.

ഒരു മനുഷ്യൻ വിശുദ്ധവിളിക്ക് യൊഗ്യമാകും ഹൃ
ദയവും ഉണ്ടാക്കുന്നില്ല എങ്കിൽ സ്വന്തം പാപത്തെ
യെയും യെശുക്രിസ്തുവിൽ ദൈവകരുണയെയും (യൊ
ഹ. ൧൬, ൮. ൧൪, ൧൫.) കണ്ടറിയെണ്ടതി
ന്ന വിശുദ്ധാത്മാവിന്റെ ദാനങ്ങളാൽ പ്രകാശി
തനായിവരുന്നത്. ഈ പ്രകാശം ഉണ്ടാകുന്നത്
ദൈവവചനത്തിന്റെ വായനകളും ഉപദേശകെൾവിയും കൊ
ണ്ടുള്ളതാൽ തന്നെ. (സങ്കീ. ൧൧൯, ൧൦൫.) ദൈവ
വചനം പാപിയുടെ ഹൃദയത്തിൽ ശക്തിയൊ
ടെ പ്രവെശിച്ചു വ്യാപരിക്കുന്നതൊ ദൈവാത്മാവി
ൽനിന്നത്രെ ആകുന്നു. (§ ൧൩൯.)

§ ൧൩൫.

വിശുദ്ധാത്മാവിന്റെ പ്രകാശനം മൂലം നമ്മുടെ

തുഷ്ടിവരുത്തുന്നത്. നീതീകരണം, പാപത്തിന്റെ ക്ഷ
മയും നാശവും. ശുദ്ധീകരണമൊ, പുതിയ ജീവന്റെ ല
ബ്ധി തന്നെ ആകുന്നു. നീതീകരണം, ക്രിസ്തന്റെ കഷ്ട
മരണങ്ങളിൽനിന്നു. ശുദ്ധീകരണം, അവന്റെ പുന
രുത്ഥാനത്തിൽനിന്നുണ്ടായിവരുന്നു.

൧൫൨.

വിശുദ്ധാത്മാവു വിശ്വാസികൾക്കെല്ലാ പാപ
ങ്ങളെ ദിവസെന ക്ഷമിച്ചുകൊടുക്കുന്നത് നീതീകര
ണം തന്നെ ആകുന്നു. ദൈവം അവക്കു ക്രിസ്തന്റെ
നീതിയെ കണക്കിട്ടു പാപശിക്ഷയിൽനിന്നു അ
വരെ വിടുവിച്ചു തനിക്കു പ്രസാദമുള്ളവരും ശ്രാ
ഷ്യന്മാരും ആക്കി തീൎക്കുന്നു. (രൊമ. ൩, ൨൪. ൨൫.)
൧൫൩. (ഫൈല. ൩, ൯. രൊമ. ൪, ൫. ഗലാ. ൨, ൧൬.)
ഇങ്ങിനെ തന്നെ നീതീകരണം സ്വന്തപുണ്യക്രിയ
കളാലല്ല ക്രിസ്തൻമൂലം ശുദ്ധകരുണയിൽനിന്നു
അവന്റെ പുണ്യം സ്വീകരിക്കുന്ന വിശ്വാസത്താ
ൽ അത്രെ ഉണ്ടാകുന്നു. (രൊമ. ൩, ൨൮. ൧൧, ൬.
ഗലാ. ൨, ൧൬.)

സൂചകം:— ആദാമിന്റെ കുറ്റം ദ്രോഹത്തിന്റെ
പിറവിയാൽ നമ്മിൽ പരന്നുവന്നതുപോലെ
(രൊമ. ൫, ൧൨. ൧൯.) ക്രിസ്തന്റെ നീതിയും
അനുസരണം മൂലം നമ്മിൽ വ്യാപിച്ചുവരുന്നു. (പ്രെ
യാഗ. ൧, ൧൧. ഫിലി. ൩, ൧൨. ൧൯.
൨, ൧൬.) രണ്ടും നമുക്ക് അന്യായസ്വഭാവങ്ങള
ല്ല മെൽപറഞ്ഞ വഴിയായി സ്വന്തമാകുന്നത്
തന്നെ ആകുന്നു.

19.

§ ൧൭൩.

പാപം എത്രെ ചെറിയതായാലും ക്ഷമെക്ക അനാവശ്യമായതല്ല എത്ര വലിയതായാലും അനുതാപവിശ്വാസങ്ങൾ ഉണ്ടെങ്കിൽ യെശു ക്രിസ്തൻമൂലം ക്ഷമിപ്പാൻ കഴിയാത്തതുമല്ല (യെശ. ൧,൧൮.) നീതീകരണത്തിന്റെ സ്വഭാവം സ്വഭാവദശം ലംഘുവായി വിചാരിക്കുന്നവനൊ ദൈവത്തിന്റെ ന്യായകൃത്ത്യശിക്ഷാവിധിയെ തന്റെമേൽ വലിച്ചു (ശല. ൩,൧.) മനഃ കാഠിന്യത്താൽ തന്നെ നീതീകരണത്തിന്ന അയൊഗ്യനാക്കിക്കളയുന്നു. (എബ്ര. ൨൦, ൧൩. ൧൨.)

§ ൧൭൪.

സ്വന്തഇഷ്ടം കൂടാതെ നമുക്കു നീതീകരണം കിട്ടുവാനും അതിൽ സ്ഥിരമായി നില്പാനും കഴിയുന്നതല്ല. അത നമുക്ക ഉണ്ടാകുന്നതു സ്വന്തപുണ്യത്താൽ അല്ല അത നമുക്ക ഇല്ലാതെ പൊകുന്നതു സ്വന്തകുററത്താൽ അത്രെ. നീതീകരണം നമുക്ക നഷ്ടമാകുന്നത നാം പലെ ദുഷ്കർമ്മചിന്തകളാൽ അനുതാപത്തിൽ മടിക്കയും വിശ്വാസത്തിൽ കുറഞ്ഞുപൊകയും കൃപാവരങ്ങളെ ഉദാസീനതയൊടെ പ്രയൊഗിക്കയും ചെയ്യുന്നതിനാലത്രെ. (എയാഹ. ൨൪,൩.) മനുഷ്യൻ പുനരായി അനുതാപവിശ്വാസങ്ങൾക്ക പ്രാപ്തനായി വരുവൊളം കൃപാസനത്തിന്ന തിരിച്ചുപൊകുവാൻ വഴി ഉണ്ടു. (വെളി. ൨൨. ൧൭. എബ്ര. ൪, ൧൬. § ൧൭൫.) എങ്കിലും ഒരൊരുത്തിയ വീഴ്ചയാൽ ആവ

ശുദ്ധീകരണം കൂട്ടപ്പവും (൧കൊ. ൧,൩൦.) ദൈവകരു
ണയുടെ സമൃദ്ധി എല്ലാം വ്യത്യാസമായി ഇനി ശേ
ഷം നടപ്പാൻ കഴിയാത്തതും ആകുന്നു. (എഫെ.
൧,൪.-൧൧.)

§ ൧൭൯.

നമ്മുടെ നീതീകരണത്തിന്റെ നിശ്ചയം ക്രി
സ്തന്റെ വിലയെറിയ പുണ്യക്രിയയിലും ആ ക്രി
യയുടെ ഫലത്തെ വാഗ്ദത്തം ചെയ്തു കൊടുക്കുന്ന
ദൈവവചനത്തിലും വിശുദ്ധാത്മാവിന്റെ സാക്ഷി
യുടെ മേലും സ്ഥാപിച്ചുകിടക്കുന്നു. ആത്മാവല്ലൊ
ക്രിസ്തന്റെ പുണ്യം നമുക്കുള്ളതെന്ന ഹൃദയങ്ങൾക്ക
മുദ്രയിട്ടു (൨ കൊറി. ൧,൨൨. രൊമ. ൮,൧൬.)
സന്തൊഷമുള്ള വിശ്വാസവും (൧തിമൊ. ൧,൧൫.)
ദൈവകരുണയിലെക്കുള്ള ആശ്രയവും (രൊമ.
൮,൧൫.) പാപപരിഹാരവും ദൈവസംസർഗ്ഗവും
(രൊമ. ൫,൧. ൨,൧.) ഉണ്ടെന്നൊരു നിശ്ചയവും
വരുത്തുകകൊണ്ടു പിശാചിന്റെ എല്ലാപരീക്ഷ
കളിലും സംശയങ്ങളിലും ജയത്തിന്റെ നിശ്ചയ
ത്തൊടു കൂടനാം പാപമൊചനത്തിൽ വിശ്വസിക്കു
ന്നവനു സ്വീകരിച്ചു എല്ലാശത്രുക്കളെയും ജയി
ച്ചുനില്പാൻ കഴിവുണ്ടാകുന്നത്. (രൊമ. ൮,൩൧.
-൩൯.)

§ ൧൮൦.

വിശ്വാസത്താൽ നീതീകരിച്ചു ദൈവത്തൊടു
നിരന്നവന്ന ഹൃദയത്തിൽ നിന്നു വിശുദ്ധാത്മാവി
ന്റെ ഫലങ്ങൾ ഉണ്ടായിട്ടു ദൈവപ്രസാദം വരുത്തുന്ന

പുതിയ ജീവനും നടപ്പും ഉത്ഭവിച്ചുണ്ടാകുന്നു. അത് ശുദ്ധീകരണം തന്നെ. പുതിയ നിൎമ്മാണം വൎദ്ധിക്കും തോറും പഴയതിന്റെ അശുദ്ധിയും ബലവും നീങ്ങുന്നുമല്ലൊ. (൨ കൊരി. ൫. ൧൭.)

§ ൨൭൭.

നീതീകരണം ശുദ്ധീകരണത്തിന്റെ മൂലകാരണം ആകുന്നതുപോലെ ശുദ്ധീകരണം നീതീകരണത്തിന്റെ ഫലം ആകുന്നു. ശുദ്ധീകരണത്തിൽനിന്നു മാത്രം നീതീകരണത്തിന്റെ നിശ്ചയവും സ്ഥിരതയും ഉണ്ടാകുന്നു.

§ ൨൭൮.

പുനൎജ്ജന്മം കൊണ്ടു ക്രിസ്തന്റെ ജീവസംബന്ധത്തിലേക്കു പ്രവേശിച്ചവൎക്കു ക്രിസ്തൻ തന്റെ പുനരുത്ഥാനത്തിൽ വെളിച്ചത്തു വരുത്തിയ പുതുജീവശക്തിയെ സ്വന്തമാക്കിക്കൊള്ളുകയിൽ തന്നെ വിശുദ്ധാത്മാവു ശുദ്ധീകരണത്തെ ഉളവാക്കുന്നതു. (യോഹ. ൧൭. ൧൭.)

സൂചകം:- മനുഷ്യവംശമായ ദേഹത്തിലെ അവയവങ്ങൾ എല്ലാം പാപവിഷം നിറഞ്ഞും വലഞ്ഞും കിടക്കകൊണ്ടു തങ്ങളിൽനിന്നു സൌഖ്യം വരുത്തുവാൻ കഴിവില്ലാതെപോയി. ആകയാൽ ക്രിസ്തൻ പുതിയതും സൌഖ്യജീവനുമുള്ള അവയവമായിട്ടു മരണമുള്ള ദേഹത്തിൽ പ്രവേശിച്ചു പാപവിഷത്തിന്റെ വീൎയ്യം കെടുക്കയും തന്നിൽ ആക്കി അനുഭവിക്കയും ചെയ്തു. എന്നാൽ

പാപം വിശുദ്ധാത്മാവിന്ന വിരൊധമായദൂഷ
ണംതന്നെ. ഇഹത്തിലുംപരത്തിലുംക്ഷമിപ്പാൻ
കഴിയാത്തപാപംഇതഒന്നെയുള്ളു. അത മനുഷ്യ
നെനിത്യമരണത്തിന്നഏല്പിക്കകൊണ്ടമരണ
ത്തിന്നുള്ളപാപം എന്നുംപറയുന്നു. (മത്ത. ൧൨, ൩൧.
൩൨. യൊഹ. ൧, ൫. ൧൬. എബ്ര. ൬, ൪. ൫. ൧൦, ൨൬
൬.—൩൧.)

## ൨. ശുദ്ധസാധാരണസഭ

### § ൧൫൩.

സഭക്രിസ്തന്റെദെഹം (എഫെ. ൧, ൨൩.) തി
രുസ്നാനത്തിലെപുനൎജ്ജന്മത്താൽക്രിസ്തന്റെജീ
വസംസൎഗ്ഗത്തിലെക്ക വന്നുചെൎന്നസംബന്ധമു
ള്ളമനുഷ്യവൎഗ്ഗംതന്നെ. അത തിരുവചനമൊല്ലുക
കൾമൂലംക്രിസ്തൻഉള്ളവാക്കിയരക്ഷയിൽവി
ശുദ്ധാത്മാവിനാൽചെൎന്നപുറമെവൎദ്ധിക്കയുംഅ
കമെശക്തിപ്പെടുകയുംചെയ്യുന്നു. (എഫെ. ൪, ൧൧
—൧൬.)

### § ൧൫൪.

സഭയിലെഅവയവങ്ങൾക്കതലയായക്രിസ്തു
നൊടുചെൎച്ചയുംഒരുഭേദംകൂടാതെതൃപ്പാസനത്തി
ലെക്ക ഉപാശമനവുംഉണ്ടു. (എഹ്രെ. ൪, ൧൬. മത്ത.
൧൧, ൨൮. § ൧൪൦.) എല്ലാഅവയവങ്ങൾക്കുംതി
കവെറിയമാഹാത്മ്യത്തിന്നഷട്ടിയുള്ളതകൊണ്ടു
(൧ കൊ. ൧൨, ൩.) ദൈവത്തിന്റെവലഭാഗത്തിരു
ന്നനമുക്കവെണ്ടിപക്ഷവാദംചെയ്യുന്നനിത്യപുരൊ

ഷിതനല്ലാതെമറെറാരുത്തനെകൊണ്ടുംരക്ഷ
ഇല്ല (§ ൧൨൩.)

§ ൧൨൪.

ദൈവംനിശ്ചയിച്ചക്രമപ്രകാരം (൨ കൊരി. ൧൨, ൧൫.) സഭയുടെസ്ഥിതിവർദ്ധനകൾക്കുവെണ്ടിവി ശുദ്ധാത്മാവിന്റെശുദ്ധപരിപാലനംഒഴികെ ക്രിസ്തന്റെനാമത്തിലുംകല്പനപ്രകാരവും (൧കൊ. ൪, ൨൧. ൧൫. §൧൩൧.) അപൊസ്തലരുടെഅധികാ രത്തൊടുകൂടിവചനഘൊഷണവുംചൊല്ക്കുറികളു ടെവിഭാഗവുംസഭാശിക്ഷയുടെരക്ഷയുംനടത്തി കൊണ്ടിരിക്കുന്നവചനശുശ്രൂഷക്കാരുടെശുദ്ധ മായപരിപാലനവുംആവശ്യം. (അപ. പ്രവൃ. ൧൪, ൨൩.) അങ്ങിനെതന്നെശുശ്രൂഷക്കാരുടെഉപ ദെശക്രമത്തിനുംവ്യാഖ്യാനഉപദെശത്തിന്റെനീ ക്കത്തിനുംവെണ്ടിസഭെക്കുതലയായക്രിസ്തനി ലെഐക്യംകൂടാതെപുറമെയുള്ളസംബന്ധ വുംക്രിസ്തീയജ്ഞാനത്തിന്റെഉറവായദൈവവ ചനംഒഴികെഅന്യൊന്യവിശ്വാസത്തിന്റെ സാക്ഷിയെഉച്ചരിക്കുന്നസ്വീകാരവുംകൂടവെ ണം.

§ ൧൨൫.

ശുദ്ധമായസഭയാകട്ടെക്രിസ്തനാമത്തിൽ സ്നാനംഏററുതന്നെസ്വീകരിക്കുന്നവരുടെ കൂട്ടംതന്നെ. അതിൽവെറുംനാമവുംസത്യത്തി ന്റെവെഷവുംമാത്രം (വെളി. ൩, ൧. ൨. — ൨, ൧൪. മത. ൨൫, ൧.) ധരിക്കുന്നഅനെകംപെർ

ക്രിസ്ത്യാനരും ഉണ്ടു. കാരണം അവിശ്വാസമുള്ള
അവയവങ്ങളും സ്നാനം മൂലം ക്രിസ്തശരീരത്തിൽ
ന്നുമൊചായതിനാൽ സഭയൊടു ചെൎന്നിരിക്കുന്നു.
ജീവസംസൎഗ്ഗത്തിൽ ചത്തുകിടക്കകൊണ്ടു അവരു
ടെ ശിക്ഷാവിധി എത്രയും വലിയതു ആകുന്നു (ഏ
യാമെ. ൬. ൧൯. ൭.) എന്നാൽ സഭയായ ദെഹത്തൊ
ടു ചെൎന്നപൊത്താൽ അതിന്റെ ജീവനിൽ ഓഹ
രിക്കാരാവാനും തലയൊടെ ജീവനുള്ള സംസൎഗ്ഗ
ത്തിലെക്കു വരുവാനും വഴി ഉണ്ടു.

൭൨൧.

അദൃശ്യസഭ ദൃശ്യമായതിലെ ജീവനുള്ള അ
വയവങ്ങൾ ആകുന്നു. അവർ സ്നാനം മൂലം
ക്രിസ്തജീവന്റെ സംസൎഗ്ഗത്തിൽ പ്രവെശിച്ചത് മാ
ത്രമല്ല, ജീവനുള്ള വിശ്വാസത്തൊടെ അതിൽ
നിലനില്ക്കുന്നവരും ആകുന്നു. അദൃശ്യമായ സഭ
ദൃശ്യമായതിനെ കൂടാതെ എങ്ങും ഇല്ല. അത് മ
ററതിന്റെ പുറത്തല്ല മെലുമല്ല അതിന്നകത്ത
മാത്രം ഇരിക്കുന്നത്. കാരണം കൃപാവരങ്ങൾ അ
ദൃശ്യസഭെക്കല്ല ദൃശ്യമായതിന്നു മാത്രം നല്ക
പ്പെട്ടതിനാൽ വിശ്വാസി ദൈവകൃപയിൽ ഓ
ഹരിക്കാരനായിരിക്കുന്നത് ദൃശ്യസഭയുടെ അവ
യവമായി ചമഞ്ഞതിനാലത്രെ.

൭൨൨.

ഒരു ശരീരത്തിലെ സൌഖ്യമുള്ള അവയവ
ങ്ങൾ ദീനമുള്ളവരൊടു കൂടെ ദുഃഖിച്ചു അവററെ
ശുശ്രൂഷിക്കുന്നതു പൊലെ സഭയിലെ വിശ്വാസി

കൾ എല്ലാവരും അവിശ്വാസികൾക്ക വെണ്ടി ശുശ്രൂഷിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്നു. (റൊമ. ൧൦, ൧. ൧ തിമ. ൨, ൧. ൧ കൊ. ൭, ൧൬.) വിശ്വാസത്തിന്റെ ഐക്യതയിനാൽ ഏകതലയിൽ കീഴ് സ്നെഹത്തിലെ ഐക്യശുദ്ധജീവനത്തിന്നും നിത്യജീവന്റെ പ്രതീക്ഷകളും തമ്മിൽ ചെൎന്നുകൊണ്ടു പലെ അവയവങ്ങൾ ശുദ്ധപ്രകാരം അന്യൊന്യം അറിയുന്നില്ലെങ്കിലും സുകൃതസംസൎഗ്ഗം അനുഭവിക്കുന്നു. (എഫ. പ്രവൃ. ൪, ൩൨. ൧ കൊ. ൧൨, ൨൭.) ജീവനുള്ളവിശ്വാസികൾക്കും വിശ്വാസത്തിന്റെ പൊരാട്ടത്തെ കഴിച്ചും ജീവകിരീടം പ്രാപിച്ചും (എബ്രാ. ൧൨, ൨൩.) കൎത്താവൊടു കൂടവാഴുന്നു കൊണ്ടു (ഫിലിപ്പി. ൧, ൨൩.) ഉറങ്ങിപ്പൊയവൎക്കും തമ്മിലുള്ള സംസൎഗ്ഗത്തിന്നു വിശുദ്ധന്മാരുടെ കൂട്ടായ്മ എന്ന പെർ.

§ ൧൬൫.

ഭൂമിയിലെ മനുഷ്യവംശങ്ങൾ എല്ലാം ക്രിസ്തസഭയിൽ ചെരെണ്ടിയത് കൊണ്ടു അതിന്നു സാധാരണസഭ എന്നും അതിന്റെ തല ഒന്നാകയാൽ ഏകസഭ എന്നും പറയുന്നു. അതു മനുഷ്യരുടെ ദൊഷത്താൽ തമ്മിൽ ഭിന്നിച്ചു പലഭാഗങ്ങളായി പൊയത് സങ്കടം എങ്കിലും വിശുദ്ധാത്മാവിന്റെ പരിപാലനം ഉണ്ടായിട്ടു ദെവരാജ്യത്തിന്റെ വൎദ്ധനെക്കു ഈ ഭിന്നതകളും പല പ്രകാരം സഹായിക്കെണ്ടിവരുന്നു. കാരണം പല വിധമായ മതവിശേഷങ്ങൾക്കും ആയത്തു

ങ്ങൾക്കും വൎദ്ധനയും പരിജ്ഞാനത്തിലും വിശ്വാസത്തിലും ഒരൊ സഭാഭെദത്തിന്നകിട്ടിയ താലന്തുകൊണ്ടു വ്യാപരിച്ചു ഫലം വരുത്തെണ്ടതിന്നു (മത്ഥ. ൨൫, ൧൪. — ൩൦.) സൌഖ്യമുള്ള ആഹാരവും അതിനാൽ ഉണ്ടാകുന്നു. ആരുടെ പക്കൽ അധികം സമൎപ്പിച്ചുവൊ അവനൊടു അധികം ചൊദിക്കയും ചെയ്യും (ലൂക്ക. ൧൨, ൪൮.) വിശ്വാസ്യതയില്ലാത്ത സഭയുടെ നിലവിളക്കിന്നു നീക്കം വരികയുള്ളൂ. (വെളി. ൨, ൫.)

§ ൧൩൨.

സഭയുടെ ഐക്യമുള്ള അവസ്ഥ പ്രകാരം ഭിന്നിച്ചു പൊയി എങ്കിലും അകമെയുള്ളതിനെ നൊക്കിയാൽ എക സഭ അത്രെ ആകുന്നു എന്നു കാണും. വെവ്വെറെ സഭാഭെദങ്ങൾ ഈ ഭൂമിയിൽ തമ്മിൽ ചെൎച്ചയില്ലാത്ത പ്രകാരം തൊന്നിയാലും സ്വൎഗ്ഗത്തിലെ ഇരിക്കുന്ന എക തലയെ കൊണ്ടു ഒന്നായി ചെൎന്നിരിക്കുന്നതു. ഈ ചെൎച്ച മനുഷ്യരുടെ ദൊഷത്താൽ ഇപ്പൊൾ മറഞ്ഞിരിക്കുന്നു എങ്കിലും ഒടുവിൽ പരസ്യമായി വരും. (എഫെ. ൪, ൧൩.) വെവ്വെറെ സഭാഭെദങ്ങൾ സത്യജ്ഞാനത്തിൽ വൎദ്ധിക്കയും കളവുകളകയും ചെയ്യുന്നളവിൽ മെൽപറഞ്ഞ ചെൎച്ചയും വെളിവാകുന്നതു.

§ ൧൩൩.

സുവിശെഷഘൊഷണവും ചൊലറിക്കകളുടെ പകുതിയും നെരായി നടത്തുന്ന സഭ സത്യ

സഭതന്നെ ആകുന്നു. വചനഘൊഷണവും ശൊ
ല്ലറികളുടെ പ്രയൊഗവും അശേഷം തെളിയസ
ഭൂമദ്ധ്യം കള്ളസഭയത്രെ. ആവക സഭയെ ഇപ്പൊ
ഴത്തെ സഭാഭേദങ്ങളിൽ കാണുന്നില്ലെങ്കിലും
സത്യസഭ എന്നാമത്തെ ഈക്കാലത്തിൽ ക്രിസ്ത്യാ
ൻതൊടെ പ്രയൊഗിപ്പാനും കഴികയില്ല. വെ
വ്വെറെ സഭാഭേദങ്ങളിൽ വ്യാപരിക്കുന്ന ക്രിസ്തസ
ത്യത്തിന്റെ അംശങ്ങളെ അവറ്റിന്റെ അവയവങ്ങ
ളായ വിശ്വാസികൾ പരമാൎത്ഥമായി പ്രയൊഗി
ച്ചാൽ നിത്യജീവനെ പ്രാപിപ്പാൻ വഴിയുണ്ടു.
അതിന്റെ ലക്ഷ്യങ്ങൾ വെണ്ടുന്ന ഉത്സാഹത്തിൽ ചെ
ററക്കുറവുണ്ടാകുംതാനും.

§ ൧൩൧.

ക്രിസ്തസഭെക്ക് ഈ യുഗത്തിൽ ലൊകത്തി
ന്റെ അവിശ്വാസം, ശത്രുത്വം, അന്ധകാരപ്രഭു
വിന്റെ കൌശലപരീക്ഷകൾ ഈ മാററങ്ങളൊ
ടു പൊരാട്ടം ഉണ്ടു. ഉണൎച്ച പ്രാൎത്ഥനകളിൽ
ഉത്സാഹം കെട്ടുപൊകാതിരിപ്പാൻ (യൊഹ. ൧൭,
൧൫. മത്ത. ൨൬,൪൧. ലൂക്കാ. ൨൨,൩൨.) ഈത്തനഗ്ര
ഹകൂട്ടം പ്രവൃത്തി. കാരണം എല്ലാ ശത്രുബാ
ധകളിലും നിത്യപാറമെൽ സ്ഥാപിച്ചിരിക്കുന്ന
സഭെക്ക് ദൈവസമാധാനവും പാതാളദ്വാരങ്ങ
ൾക്കു തന്നെ വരാഭയപ്പെടുത്താൻ ബലം ഇല്ല എന്നുള്ള
നിശ്ചയവും ഉറക്കാതെനില്ക്കുന്നു. (യൊഹ. ൧൬,൩൩.
മത്ത. ൧൬,൧൮.) ക്രിസ്തൻ പൊരാട്ടത്തി
ൽ ക്രൂശിലെക്കും താഴ്ചയിൽ നിന്നു മഹ

§ ൧൩൩.

മരിച്ചവൻ്റെ ശെഷം ശരീരം ദ്രവിച്ചുപൊകുന്നു. ആത്മാവൊ ജീവിച്ചു (൧ മൊ. ൩, ൧൯. പ്രസം. ൧൨, ൭.) ന്യായവിധിയിൽ ക്രിസ്തുവിനെ (പ്ര. ൨. ൧൪) അതിനടക്കകാലത്തിൽ വന്ന (ലൂക്. ൧൬, ൨൨.—൨൫.) അവസാനവിധിയൊളം ഇരിക്കും. (൨ കൊ. ൫, ൧.—൧൦.) വിശ്വാസികൾ കൎത്താവിൻ്റെ അരികെയുള്ള സുഖസ്ഥലത്തിൽ (ലൂക്. ൨൩, ൪൩. ഫിലി. ൧, ൨൩. എബ്ര. ൧൨, ൨൩. വെളി. ൬, ൯—൧൧.) അവിശ്വാസികൾ വെദനസ്ഥലത്തിൽ തന്നെ. (൧ പെ. ൩, ൧൯. ലൂക്. ൧൬, ൨൩.)

§ ൧൩൪.

ഭൂമിയിൽ കുഴിച്ചിടുന്ന ശരീരം പ്രത്യാശയൊടെ വിതെക്കുന്ന വിത്തത്രെ. (൧ കൊ. ൧൫, ൩൫—൪൪.) ക്രിസ്തുവിൻ്റെ ജീവനുള്ള ബലത്താൽ ദ്രവിച്ചുപൊയ വിത്തിൽനിന്ന ഒരു പുതിയ തണ്ടു തലമുളെച്ചുണ്ടാകുന്നതുപൊലെ ജീവിച്ചെഴുനീറ്റ ക്രിസ്തുവിൻ്റെ ശക്തിയാൽ മാനുഷദെഹത്തിൽനിന്ന നശിച്ചുപൊകാത്തത് ഒന്നു പുറപ്പെടും. (൧ കൊ. ൧൫, ൨൨—൨൩.) ക്രിസ്തുവിൽ തന്നെ നമുക്ക് വെണ്ടി (൨ തിമൊ.) മരണത്തെ ജയിച്ചു ജീവനു വഴിയുണ്ടാക്കി സ്വശരീരത്തിലെ അവയവങ്ങളെ തൻ്റെ പിന്നാലെ വലിച്ചു (൧ കൊ. ൧൫, ൨൦.) ഈ ജീവകാലത്തിൽ തിരുവത്താഴത്താൽ നമ്മെ തൻ്റെ തെജസ്കരിച്ച അവയവങ്ങളെക്കൊണ്ടും പൊഷിപ്പിച്ചു പുനരുത്ഥാനത്തിൽ നമ്മുടെ ഹീനശ

ശിരങ്ങളെന്റെതെജസ്സിൻശരീരങ്ങൾക്കു അന
ുരൂപമാകയാൽമദ്ധ്യെഷമാക്കിതീക്കും. (ഫിലി
൩. ൨൧.) ഇത തന്നെ ദെഹത്തിന്റെ പുനരു
ത്ഥാനം.

§ ൧൬൪.

മരിച്ചവരെല്ലാവരും ജീവിച്ചെഴുനീല്ക്കും. എ
ല്ലാവരുടെ പുനരുത്ഥാനം സമമാകയില്ലതാനും.
ചിലക്കന്തിത്യജീവനായും ചിലക്കന്തിത്യ
നാശത്തിനായും തീരും. (യൊഹ. ൫. ൨൮. ൨൯. ദാ
നി. ൧൨. ൨.) ക്രിസ്തുനൊടുകൂടെ ഉള്ളൊരുത്തന്മാ
ന്ധ്യാനികളുടെ ശരീരങ്ങൾക്കു അവന്റെ തെജസ്സു
ള്ള ശരീരത്തൊടു സമത്വം ഒത്തും ഉണ്ടായിരിക്കും.
അവരുടെ ഹൃദയവസ്ഥയെ കാണിച്ചു നിത്യനാ
ശം സഹിപ്പാൻ തക്ക ശരീരം മാത്രം അവക്കു കൊ
ള്ളും. (മാക്ക. ൯, ൪൪. യശാ. ൬൬, ൨൪. മത്ത. ൧൦, ൨൮.)
വിശ്വാസികളുടെ പുനരുത്ഥാനശരീരമൊ നി
ത്യജീവനഭവത്തിന്നു തക്കതാകും.

§ ൧൬൫.

അവസാനനാളിൽ ജീവനൊടിരിക്കുന്നവരുടെ
ദെഹങ്ങൾ മരണത്തിൽ കൂടി മഹത്വത്തിലെക്ക്
പ്രവെശിക്കും എന്നുവെങ്കിൽ ക്ഷണനെരം ക്ഷണ
ടയിൽ അവർ മാറ്റപ്പെടും. (൧ കൊറി. ൧൫. ൫൧.
൫൨.)

§ ൧൬൬.

ദെഹത്തിന്റെ പുനരുത്ഥാനത്തൊടുകൂടങ്ങു
കാശഭൂമികളുടെ നവീകരണവും മഹത്വവും സംഭ

§ ൩൬൧.

ക്രിസ്തുമൂലം ദൈവത്തോടുള്ള നിത്യസംസൎഗ്ഗം
തന്നെ നിത്യജീവനാകുന്നു. അതിന്റെ മഹത്വവും
ഭാഗ്യവും യൊഗ്യമാംവണ്ണം തിരിച്ചറിഞ്ഞു പറവതി
ന്നാൻ മാനുഷബുദ്ധിയും ഭാഷയും എത്തുന്നില്ല.
(൧ കൊരി. ൨, ൯.) മനുഷ്യന്മാർ മാത്രം അല്ല, സൎവ്വ
സൃഷ്ടികൾക്കും അതിനാൽ പൂൎണ്ണത വരികയും,
ക്രിസ്തൻ ദൈവവും മനുഷ്യനുമായി പറഞ്ഞു കൂടാ
തെ തെജസ്സുള്ള ഭൂമിയിൽ സിംഹാസനത്തിന്മേ
ൽ ഇരുന്നതിനാൽ സഹോദരന്മാരും (എബ്രാ. ൨,
൧൧.) ദൈവസ്വഭാവത്തിൽ പങ്കുള്ളവരും (൨
പേത്ര. ൧, ൪. എഫെസ്യ. ൩, ൬. ൧ കൊരി.
൧൫, ൪൯. ൧ യോഹ. ൩, ൨. ഫിലി. ൩, ൨൧.) ദൈവത്തി
ന്റെ അവകാശികളും ക്രിസ്തനോടു കൂട്ടവകാശി
കളും ആയ (രോമ. ൮, ൧൭.) സ്വന്തക്കാരൊടു കൂ
ടെ വസിക്കയും (വെളി. ൨൧, ൩.—൭. ൨൨, ൩.) വിശ്വാ
സം കാഴ്ചയായി തീരുകയും ഇനി ജീവനിലെ ന
ല്ല ജ്ഞാനത്തിന്നു തികവുണ്ടാകയും തിരിക്കലും തീ
ൎന്നു പോകാത്ത സ്നേഹത്തിന്നു പൂൎത്തി വരികയും
(൧ കൊരി. ൧൩, ൯—൧൨.) പുത്രന്മാർ ദൈവത്തി
ന്റെ നിത്യസ്വസ്ഥതയിലെക്ക് പ്രവെശിക്കയും
ചെയ്യും (എബ്രാ. ൪, ൯. ൧൦.) ആ സ്വസ്ഥതയെ
അനുഭവിക്കുന്നവൎക്കു വെലകളും ഇല്ല എന്നു വെ
ണ്ടാ. ദൈവസ്വഭാവത്തിന്റെ അമിതമായ പൂൎണ്ണ
തയെ കണ്ടു ആരാഞ്ഞു സ്തുതിക്കയും (വെളി. ൫, ൧൧.
—൧൪. ൭, ൯—൧൨.) തെജസ്സു ലഭിച്ച സൃഷ്ടിയിൽ

നാശ്ശാക്കന്മാരാകിയാഴ്ചകയും ചെയ്യും. ഈവശിക്ഷ വെലകൾ യുഗാദിയുഗങ്ങളൊളം തീരാതെനില്ക്കും.

§ ൩൨൩.

എന്നെക്കും ദൈവത്തിന്റെ സംസർഗ്ഗത്തിൽനിന്നു വെർപ്പെട്ടിരിക്കുന്നതെന്നിത്യമരണം ആകുന്നു. അതിന്റെ അവസ്ഥയെ പ്രവാചകവചനങ്ങൾ ഒരുനിഴലെ പൊലെ മാത്രം കാണിക്കുന്നു. ക്രിസ്തൻ നിത്യമരണം അനുഭവിക്കുന്നവരെക്കൊണ്ടു പറയുന്നിതു: അവരുടെ പുഴു ഒടുങ്ങാതെയും തീ കെടാതെയും ഇരിക്കുന്നു. (മാർക്ക. ൯, ൪൪. ൪൮.) അവർ പുറത്തുള്ള ഇരുളിലെക്കു തള്ളപ്പെട്ടും അവിടെ കരച്ചലും പല്ലുകടിയും ഉണ്ടാകും. (മത്ഥ. ൨൨, ൧൩.) പെത്രൻ എഴുതുന്നിതു: ക്രൂരിരുട്ടു എന്നേക്കും അവർക്കു കരുതപ്പെട്ടിരിക്കുന്നു. (൨ പെത്ര. ൨, ൧൭.) പൌലൊസിന്റെ വാക്കാവിതു: അവർ കർത്താവിന്റെ മുഖത്തിൽനിന്നും അവന്റെ ഊക്കിന്റെ തെജസ്സിൽനിന്നും നിത്യസംഹാരമാകുന്ന ദണ്ഡത്തെ അനുഭവിക്കും. (൨ തെസ്സ. ൧, ൯.) യൊഹനാൻ ദർശനത്തിൽ ഒരു ഗന്ധകത്തീപ്പൊയ്കയെ കണ്ടു അതിൽ അവർ തള്ളപ്പെട്ടു യുഗാദിയുഗങ്ങളിലും രാപ്പകൽ പീഡപ്പെട്ടുപൊകും എന്നും, (വെളി. ൨൦, ൧൦. ൧൫.) അവരുടെ പീഡയുടെ പുക യുഗാദിയുഗങ്ങളിലും പൊങ്ങുന്നു എന്നും (വെളി. ൧൪, ൧൧) പറയുന്നു.

§ ൩൨൪.

ഇങ്ങനെ ഒരു ഭാഗത്തു ത്രുവലിയ മഹത്വം, മ

െററയിൽ ഇത്ര ഘൊരനാശം നമുക്ക ദെവവചനത്തി
ൽ വിവരിച്ചു കിടക്കുന്നത വിചാരിച്ചാൽ ഭയത്തൊ
ടും വിറയലൊടും നമ്മുടെ രക്ഷയെ അന്വെഷിപ്പാ
ൻ നിവൃത്തിയില്ലയൊ. (ഫിലി. ൨. ൧൨.
൪, ൭) ദൈവം കരുണയാൽ നമുക്കു തന്നിരിക്കുന്ന വെ
ളിപ്പാടുകളായ അനുഗ്രഹങ്ങളെ നാം ഓർക്കെണ്ടിയിരിക്കു
ന്നു.

# മൂന്നാംഖണ്ഡം

# ക്രിസ്തീയഉപാധികൾ

§ ൩൮൧.

ഉപാധികൾ എന്നത് വചനവും, തിരുമൊഴ്ത്തികളും തന്നെ. വചനത്തിൽ, ദൈവകൃപ നമ്മുക്ക് അറിവാറാകിവരുന്നു. മൊഴ്ത്തികളിലൊ, അതൊരുവനു പ്രത്യെകം പകൎന്നിടുന്നു. കരുണ നല്കുവാൻ ദൈവത്തിന്നു മനസ്സുള്ളപ്രകാരം തിരുവെഴുത്തുകളിൽ കല്പിച്ചുകിടക്കുന്നതുപൊലെ കരുണയെ വാങ്ങി ദൈവെഷ്ടപ്രകാരം ചെലവഴിപ്പാൻ മനസ്സുള്ളത് മനുഷ്യൻ പ്രാൎത്ഥനയെ കൊണ്ടു സ്വീകരിക്കുന്നു

## ദൈവവചനം

§ ൩൮൨.

മനുഷ്യവംശത്തിന്റെ ക്രിസ്തീയജ്ഞാനത്തിന്നു കാലാവസാനത്തൊളം ജീവനുള്ള ഉറവും വെളിച്ചം ആകുന്നത് ദൈവവചനം തന്നെ. അതിൽ അടങ്ങിയിരിക്കുന്ന ദിവ്യജ്ഞാനത്തിന്റെ ആഴം ആരാഞ്ഞു മുഴുവനും വശത്താക്കുവാൻ വിദ്യാകൌശലങ്ങളിൽ മികെച്ചവനു കഴികയില്ല. ദൈവരാജ്യാവകാശത്തിന്നു വെണ്ടുന്ന ജ്ഞാനം അതിൽനിന്നു കൊരിയനുഭവിപ്പാൻ ഏവനും ബുദ്ധിഹീന

ൻതന്നെമതി. അപൊസ്തലപ്രവാചകന്മാരിൽ
അതിനെഎഴുതിച്ചദൈവാത്മാവുവായിക്കു
ന്നവരുടെഹൃദയങ്ങളിൽ അതിന്റെവ്യാപാരവും
(ലൂക്ക. ൨൪, ൪൫. യൊഹ. ൧൬, ൧൩. തെസ്സ.
൧, ൫. റൊമ. ൧൫, ൧൩.) ഫലവും (എബ്രാ. ൪, ൧൨.
—൧൩.) അനുഭവമായികൊടുക്കയും ചെയ്യുന്നു. വ
ചനം അല്ലൊ പാപിയെ മാനസാന്തരത്തിന്നു വിളി
ക്കയും, അന്നു പാപിയെ വിശ്വാസത്തിന്നു പ്രകാ
ശിപ്പിക്കയും, വിശ്വാസിക്കു നീതീകരണത്തെ അ
റിയിക്കയും, നിത്യമായി ശുദ്ധീകരണത്തിന്റെ വ
ഴിയിൽ നടത്തുകയും ചെയ്യുന്നു. (റൊമ. ൧൦. ൧൭.
൧൪. യാക്കൊ. ൧, ൧൮.) ഇതുകൊണ്ടു പ്രാർത്ഥനയൊടും താഴ്മയുള്ള
വിശ്വാസത്തൊടും സ്വന്തനടപ്പുകൊണ്ടും അതിനെ
പ്രകാശിപ്പിപ്പാനുള്ള ഉത്സാഹത്തൊടും കൂടസ്വീകരി.
൧൪, ൧൨. ൩൫. ൧൩. ൧൧, ൧൦. ൨ പെത്ര. ൧, ൧൯.
൧൫. ൨൧.) ദൈവവചനത്തെ തെല്ലുമായി വായി
ച്ചു ശൊധന ചെയ്യുന്നു ഭക്തന്മാരായി ദിവസെ
ന പ്രയൊഗിക്ക തന്നെ എല്ലാ ക്രിസ്ത്യാനരുടെ കടമാ
കുന്നത്. (യൊഹ. ൫, ൩൯. യാകൂ. ൧, ൨൨.)

## പ്രാർത്ഥന

§ ൧൩൫.

പ്രാർത്ഥനയാകട്ടെ വിശ്വാസമുള്ള ഹൃദയത്തി
ന്നും ദൈവത്തിന്നും തമ്മിലുള്ള സംഭാഷണം തന്നെ. ൧
ദൈവം തന്റെ തിരുവചനത്തിൽ നമ്മൊടു സംസാരി
ച്ചതിന്റെ ഫലവും നമ്മുടെ രക്ഷയെകൊണ്ടുള്ള ആ

ലൊചനയും അറിയിച്ചു അതിനെ കൈക്കൊള്ളെ
ണ്ടതിന്നു നമ്മെ ക്ഷണിക്കയും ചെയ്യുന്നു. (ഫിലി. ൨, ൧൨.)
മനുഷ്യൻ സ്വാതന്ത്ര്യത്തൊടെ രക്ഷയെ അംഗീക
രിക്കയും അനുഗ്രഹത്തൊടു കൂടെ ദെവകല്പനകളെയും എ
തിരെല്ക്കയും സ്വന്തഹിതം ദെവെഷ്ടത്തിന്നു കീഴാക്കി
ഒപ്പിക്കയും വെണ്ടത്. ഇതെല്ലാം സാധിക്കുന്നത് പ്രാ
ൎത്ഥനയാൽ അത്രെ. കാരണം പ്രാൎത്ഥിക്കുന്നവൻ
ദെവവചനത്തിന്നു ഉത്തരം കൊടുക്കയും സ്വന്തഇ
ഷ്ടം ദെവഹിതത്തൊടു ചെൎക്കയും ചെയ്യുന്നത്.

§ ൧൦൪.

പ്രാൎത്ഥന രക്ഷയുടെ അംഗീകരണത്തിന്നു കാ
രണവും ആയുധവും ആകുന്നു. (രോമ. ൮, ൨൬.)
ദൈവം അനുഗ്രഹവാഗ്ദത്തങ്ങളെ അതിനൊടു ചെ
ൎത്തതിനാൽ അത് കൃപാസാധനമായി തീൎന്നിരിക്കു
ന്നു. രക്ഷയെ ലഭിപ്പാൻ കഴിവുണ്ടാകെണ്ടതിന്നു
പ്രാൎത്ഥന നമുക്ക ആവശ്യം എങ്കിലും നാം രക്ഷ
യെ പ്രാപിക്കുന്നത് പ്രാൎത്ഥിക്കകൊണ്ടല്ല പ്രാൎത്ഥ
നകളെ കെൾ്പാൻ ദൈവം വാഗ്ദത്തം ചെയ്തതിനാ
ൽ അത്രെ. ആകയാൽ പ്രാൎത്ഥനയിൽ പുണ്യം ഒ
ട്ടുമില്ല, അതു ജീവനുള്ള വിശ്വാസത്തിന്റെ അട
യാളം അത്രെ ആകുന്നു.

§ ൧൦൫.

കൃപാസാധനമെന്ന പെൎക്കു പൂൎണ്ണാനുഗ്രഹത്തി
ന്നും യോഗ്യമായ പ്രാൎത്ഥനയെ യെശുനാമത്തിലും പ
രിശുദ്ധാത്മാവിന്റെ ശക്തിയാലും കഴിക്കെണ്ടത്.
സ്വന്തനാമപുണ്യശക്തികളിൽ ആശ്രയിക്കാതെ

(ദാനി. ൯, ൧൯.) ക്രിസ്തൻ നിവൃത്തിച്ചുള്ള രക്ഷാക്രിയ
യെ ശരണം ആക്കി അവന്റെ കല്പനയെ അനുസ
രിച്ചു അവന്റെ ദെഹത്തിലെ അവയവങ്ങളാകി
പ്രാപിക്കുന്നവര് യെശുനാമത്തില് പ്രാപിക്കുന്നു.
അവരുടെ പ്രാൎത്ഥന ക്രിസ്തൻ കല്പിച്ചപ്രകാരം ആകു
ന്നു. അങ്ങിനെ പ്രാൎത്ഥിപ്പാന് വിശുദ്ധാത്മാവി
ന്റെ ഉപദെശസഹായങ്ങളാല് മാത്രം കഴിയും
(രൊമ. ൮, ൨൬. ൨൭.) ഈവക പ്രാൎത്ഥന ഫലി
ക്കാതെ ഇരിക്കയില്ല. (യൊഹ. ൧൪, ൧൩. ൧൪,
൧൬. ൨൩.) കാരണം, അതില് ദൈവമഹത്വവും മനു
ഷ്യഹിതവും ഒന്നായി ചെരുന്നു. (൫൯൫.) അത്കൊ
ണ്ടു ദൈവവചനം ക്രിസ്തീയ പ്രാൎത്ഥനെക്ക് സാദ്ധ്യവും
അതില് പ്രസിദ്ധമായി വരുന്ന വിശ്വാസത്തിന്നു
ദൈവത്തിന്റെ അത്ഭുതശക്തിയില് അവകാശവും വാ
ഗ്ദത്തം ചെയ്യുന്നത് ആശ്ചൎയ്യം ഒന്നും വെണ്ടാ. (മാൎക്ക.
൧൧, ൨൨. ൨൪. മത്താ. ൧൭, ൨൦. ൨൧, ലൂക്ക. ൧൭, ൬.)

§ ൨൧൦.

ക്രിസ്തീയ പ്രാൎത്ഥന ഉപായങ്ങളില് ഒന്ന് ആകകൊ
ണ്ടു അതിന്റെ പൊരുൾ പ്രത്യെകം ആത്മസംബന്ധി
ച്ചദ്രവ്യങ്ങളെ അപെക്ഷിക്കെണ്ടതാകുന്നു. (മത്താ.
൬, ൩൩. ലൂക്ക. ൧൧, ൧൩.) എങ്കിലും ദെഹത്തിന്റെ
ആവശ്യങ്ങൾക്കായും പ്രാൎത്ഥിപ്പാന് പൊകരുത് എന്നു
വെണ്ടാ, ദെഹവും ആത്മാവും ഇഹപരങ്ങളും അ
ന്യൊന്യം ചെൎന്നതിനാല് ദെഹാവശ്യങ്ങളെയും പ്രാൎത്ഥ
നയില് ദൈവമനസ്സാകെകൊണ്ടു ചെൎക്കാം. (കൊ
ലൊ. ൪, ൨. ൧ കൊരി. ൧൦, ൩൧.) അല്പം ഭെദം ഉ

ജ്ഞാനം ലൌകികദാനസഹായങ്ങൾക്കായിട്ടവെ കയിച്ചാൽ നാം സ്വന്ത ഇഷ്ടവും ബുദ്ധിയും ദൈവെഷ്ടജ്ഞാനങ്ങൾക്കു കീഴാക്കി പ്രാൎത്ഥിക്കെണ്ടതു. (ലൂക്ക്. ൨൨. ൪൨. മത്തായി. ൨൬. ൩൯.)

§ ൩൫൮.

ദൈവം നമ്മുടെ ആവശ്യങ്ങളെയും സങ്കടങ്ങളെയും പ്രാൎത്ഥന കൂടാതെ അറികകൊണ്ടു (മത്താ. ൬, ൮.) പ്രാൎത്ഥന അനാവശ്യമാകുന്നില്ല. നമ്മുടെ ഹൃദയഭാരങ്ങളെ ദൈവത്തിന്ന് അറിവാറാകുവാൻ അല്ലല്ലൊ പ്രാൎത്ഥിക്കുന്നത്, ദിവ്യരക്ഷെക്ക് ആഗ്രഹവും അതിനെ കൈക്കൊൾവാൻ താല്പൎയ്യവും ഉള്ള ഹൃദയം പ്രാൎത്ഥിക്കയും ചെയ്യുമല്ലൊ. ശ്വാസം കൂടാതെ ദെഹജീവൻ ഇല്ലാത്ത പ്രകാരം അപ്രകാരം പ്രാൎത്ഥന കൂടാതെ ആത്മജീവനം ചാകെയുള്ളു.

§ ൩൫൯.

നമ്മുടെ ഇഷ്ടവും സമ്മതവും കൂടാതെ ദൈവത്തിന്ന് ആത്മദാനങ്ങളെ കൊടുപ്പാൻ പാടില്ല. അങ്ങനെ തന്നെ അവൻ പ്രാൎത്ഥന ഇല്ലാതെ കൊടുപ്പാൻ മനസ്സില്ലാത്ത പല ലൌകികദാനങ്ങളെ നമുക്ക് അവെക്ഷാനുകൂലം നല്കുന്നു. (ലൂക്ക്. ൧൧, ൯.—൧൩. ൧൮, ൧.—൭.) പ്രാൎത്ഥനക്കും ദൈവം അതിനെ കൊടുക്കുന്ന ഉത്തരവും നമ്മുടെ ഹൃദയങ്ങളെ അവന്റെ സ്നെഹത്തിലും സംസൎഗ്ഗത്തിലും ഉറപ്പിക്കുന്നവല്ലൊ.

§ ൩൬൦.

പ്രാൎത്ഥനെക്ക് ദൈവം വാഗ്ദത്തം ചെയ്ത സാദ്ധ്യം നമുക്കു വരുന്നില്ലെങ്കിൽ പ്രാൎത്ഥന വിശ്വാസമില്ലാ

ത്തായിരുന്നു. (യാക്കൊ. ൫, ൧൭. ൧൮.) അ
ല്ലങ്കിൽ ദൈവം കെട്ട പ്രകാരം അറിവാൻ നമുക്ക്
ബുദ്ധി ഉണ്ടാകില്ല. കാരണം അവന്റെ അമിത
മായ ജ്ഞാനപ്രകാരം ദൈവം പലപ്പൊഴും വിശ്വാ
സം പരീക്ഷിക്കെണ്ടതിന്ന പ്രാൎത്ഥനകളെ കെൾക്കുകയി
ൽ താമസിക്കുന്നു. (ലൂക്ക. ൧൮, ൧.) മറ്റു ചില സ
മയം അവൻ പ്രാൎത്ഥനയെ കെൾക്കുന്നത് നാം ചൊദി
ച്ചും വിചാരിച്ചും കൊണ്ടതു പൊലെ അല്ല, അവ
ന്നു നന്നായി തൊന്നിയ പ്രകാരം അത്രെ.

§ ൧൭൮.

പ്രാൎത്ഥന രണ്ടു വിധം ആകുന്നു. തിന്മയുടെ നീക്ക
ത്തിന്നും, നന്മയുടെ വരവിന്നും ഉള്ള അപെക്ഷ
യും; കിട്ടിയ ഉപകാരങ്ങൾക്കുള്ള സ്തൊത്രവും തന്നെ.
രണ്ടിലും പ്രാൎത്ഥിക്കുന്നവൻ തന്നെ മാത്രമല്ല
സഹൊദരന്മാരെയും, പ്രത്യെകം ക്രിസ്തശരീരത്തി
ലെ അവയവങ്ങളെയും വിചാരിക്കെണ്ടതാകുന്നു.
(൧ തിമൊ. ൨, ൧. എഫെ. ൬, ൧൮.) നമ്മുടെ പക്ഷ
വാദപ്രാൎത്ഥനകൾ പ്രത്യെകം നമുക്ക് അടുത്തവ
ൎക്കും, രാജ്യാധികാരങ്ങൾക്കും, (൧ തിമൊ. ൨, ൧ — ൩. ൧
൨. ൧൨, ൧.) സുവിശെഷശുശ്രൂഷക്കാൎക്കും, (എഫെ
. ൬, ൧൯ — ൨൦. കൊലൊ. ൪, ൩. ൪. രൊമ. ൧൫,
൩൦. ൨ തെസ്സ. ൩, ൧.) ദൈവരാജ്യത്തിന്റെ വ
ൎദ്ധനെക്കും വെണ്ടി (മത്ത. ൬, ൧൦. ൯, ൩൮.) നട
ക്കെണ്ടത്.

§ ൧൭൯.

ദൈവത്തിന്ന കെൾപ്പാൻ ഇഷ്ടമുള്ള പ്രാൎത്ഥനെക്ക്

പലവാക്കുകളും അലങ്കാരഭാഷയുംവെണ്ടാ. (മത്ഥ.
൬, ൭.) ഹൃദയത്തിന്റെ ഞെരുക്കംവായവൈഭവ
ത്തൊടുകൂടിയഭാഷണത്തെക്കാൾ ദൈവത്തിന്നുപ്ര
സാദമുള്ളതു. വാക്കൊഴിയാലാകട്ടെ ഹൃദയഞെരു
ക്കംകൊണ്ടാകട്ടെ പ്രാൎത്ഥനതാഴ്മയും, (൧ മൊ. ൧൮,
൨൭.) ധൈൎയ്യവും, (യാക്കൊ. ൫, ൧൬.) ഉത്സാഹ
വും, (൧ മൊ. ൩൨, ൨൬.) സന്തോഷവും, (൧ യൊഹ.
൫, ൧൪. ൧൫.) പ്രാഗത്ഭ്യവും (സങ്കീ. ൨൫, ൧.) ഉള്ള
ത്മാൎത്ഥംഉണ്ടാകെണ്ടതു. (ലൂക്ക്. ൧൧, ൫.—൧൩. ൧൮,
൧.—൮. നൊക്ക.)

§ ൱൩൯.

ക്രിസ്ത്യാനരുടെ ജീവൻമുഴുവൻ പ്രാൎത്ഥനയൊ
ടുകൂടയുണ്ടാകെണ്ടതു. (കൊലൊ. ൪, ൨. ൧ തെസ്സ. ൫,
൧൭.) എങ്കിലും പ്രാൎത്ഥിച്ചുകൊണ്ടുവെലയെച്ചാ
തിരിക്കെണമെന്നല്ല, (൨ തെസ്സ. ൩, ൧൦. ൧൧. ൧ തെ
സ്സ. ൪, ൧൧.) പ്രാൎത്ഥനയാൽ എല്ലാവെലകളെ
യും ശുദ്ധീകരിപ്പാൻ തന്നെ ആവശ്യം ആകുന്നതു. പ്രാ
ൎത്ഥനയില്ലാത്ത ഒരുവെലയും ദൈവാനുഗ്രഹസഹാ
യങ്ങളില്ലാത്തതത്രെ ആകുന്നു. (സങ്കീ. ൧൨൭, ൧.)
ദിനപ്രാൎത്ഥനയും ഭക്ഷണാനുഗ്രഹങ്ങളും മെൽവര
ത്തതിൽകൂടും. (൧ തിമൊ. ൪, ൪. സങ്കീ. ൧൪൫, ൧൫.)

§ ൱൪൦.

സഭയിലൊ, (എബ്ര. ൧൦, ൨൫. അപൊ. ൨,
൪൨.) കുഡുംബത്തിലൊ, അല്പം ചിലവിശ്വാസി
കളുടെകൂട്ടത്തിലൊ (മത്ഥ. ൧൮, ൨൦.) ഒരു
മിച്ചുപ്രാൎത്ഥിക്കുന്നതു ഐക്യസ്നെഹത്തിന്നും വള

യായക്രിസ്തനൊടുകൂട സംസൎഗ്ഗത്തിന്നും വഴിയെയാകുന്ന സഹായം ആകുന്നു എങ്കിലും ഒരൊരുവൻ എകാന്തത്തിലും പ്രാൎത്ഥനകൂടാം. കൎത്താവൊടു വ്യാപരിക്കുന്നത് അത്യാവശ്യം തന്നെ. (മത്താ. ൬, ൬.)

## കൎത്താവിന്റെ പ്രാൎത്ഥന

§ ൧൩൭.

യെശുശിഷ്യന്മാൎക്ക പഠിപ്പിച്ചുകൊടുത്ത പ്രാൎത്ഥന (മത്താ. ൬, ൯.—൧൩. ലൂക്ക. ൧൧, ൨.—൪.) എല്ലാ ക്രിസ്തീയപ്രാൎത്ഥനകളിൽ തികഞ്ഞത്തന്നെ. ഹൃദയത്തിന്റെ ആവശ്യങ്ങൾ ഒക്ക അതിൽ അടങ്ങിയിരിക്കുന്നു. കൎത്താവിന്റെ പ്രാൎത്ഥന, തലവാചകം- ഏഴു അപെക്ഷകൾ- സ്തൊത്രപദം എന്നിങ്ങനെ മൂന്ന അംശങ്ങളായിരിക്കുന്നു. ഏഴു അപെക്ഷകളിൽ നാലു നന്മയുടെ വരത്തിനെയും, മൂന്നു തിന്മയുടെ നീക്കത്തെയും ചൊദിക്കുന്നു. ആദ്യ അപെക്ഷകൾ ആത്മസംബന്ധിച്ചവറ്റെയും, ഒന്ന ദെഹാവശ്യങ്ങളെയും യാചിക്കുന്നത്.

### തലവാചകം

സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ

### ഒന്നാം അപെക്ഷ

നിന്റെ നാമം ശുദ്ധീകരിക്കപ്പെടെണമെ.

### രണ്ടാം അപെക്ഷ

നിന്റെരാജ്യംവരെണമെ.

## മൂന്നാംഅപെക്ഷ

നിന്റെഇഷ്ടംസ്വൎഗ്ഗത്തിലെപൊലെഭൂമിയിലുംനടക്കെണമെ.

## നാലാംഅപെക്ഷ

ഞങ്ങൾ്ക്കവെണ്ടുന്നഅപ്പംഇന്നുതരെണമെ.

## അഞ്ചാംഅപെക്ഷ

ഞങ്ങളുടെകടക്കാൎക്കഞങ്ങളുംവിടുന്നതുപൊലെഞങ്ങളുടെകടങ്ങളെവിടുതരെണമെ.

## ആറാംഅപെക്ഷ

ഞങ്ങളെപരീക്ഷയിൽകടത്തായ്ക്ക.

## എഴാംഅപെക്ഷ

ദൊഷത്തിൽനിന്നഞങ്ങളെഉദ്ധരിക്കെണമെ.

## സ്തൊത്രപാദം

രാജ്യവുംശക്തിയുംതെജസ്സുംയുഗാദികളിലുംനിണക്കല്ലൊആകുന്നുആമെൻ.

## വിശുദ്ധചൊല്ലുറികൾ്ക്ക

൧ാമത.

ചൊല്ക്കുറികൾ ദൃശ്യമായ അടയാളത്തോടു
കൂടെ അദൃശ്യമായ കൃപാദാനം നമുക്കു നല്ക്കുന്ന സഭാ
കൎമ്മം തന്നെ. ചൊല്ക്കുറിയിൽ കിട്ടുന്ന പ്രത്യക്ഷദ്രവ്യ
ത്തോടു കൂടെ അപ്രത്യക്ഷമായ കൃപാദാനവും ചേൎന്നു
വരുന്നു എന്നുള്ളതിന്നു നിശ്ചയം ക്രിസ്തന്റെ സ്ഥാപനവ
ചനത്തിലും വാഗ്ദത്തത്തിലും ഉറെച്ചു നില്ക്കുന്നു. ക്രിസ്തു
ൻ ചൊല്ക്കുറികളെ സ്ഥാപിച്ചതിന്റെ കാരണം ആ
വിതു: നാം ദേഹിയോടു ഇരിക്കുമ്പോൾ തന്നെ
അവരെ കൊണ്ടു തന്റെ ജീവന്റെ സംസൎഗ്ഗത്തിലെ
ക്കു പ്രവേശിക്കയും അതിൽ നിലനിന്നു വളൎക്കയും
വേണമെന്നത്രെ.

§ ൩൨൦.

നാം ചൊല്ക്കുറികളിൽ പരിഗ്രഹിക്കുന്ന കൃപാദാനം
കൎത്താവു നമ്മുടെ ബലഹീനതയെ വിചാരിച്ചു ദൃശ്യമാ
യ അടയാളങ്ങളോടു ചേൎത്തു ദേഹത്തിന്റെ അവ
യവങ്ങളാൽ നാം അതിനെ അനുഭവിച്ചുകിട്ടിയ പ്രകാ
രം നിശ്ചയമായി അറിയേണ്ടതിന്നു തന്നെ.

സൂചകം: സ്വൎഗ്ഗീയദാനത്തിന്റെ ലബ്ധി അല്ല, അ
തിലുള്ള അനുഗ്രഹം അത്രെ വിശ്വാസംമൂലം
നമുക്ക് അനുഭവമായി വരുന്നതു. വിശ്വാസ
ത്തോടു കൂടവാങ്ങി അനുഭവിക്കുന്നവന്ന് അതു ര
ക്ഷെക്കും അവിശ്വാസിയായി പരിഗ്രഹിക്കുന്ന
വന്നു ശിക്ഷാവിധിക്കും വ്യാപരിക്കുന്നതു.

§ ൩൨൧.

സ്ഥാപനവചനവാഗ്ദത്തങ്ങൾ ശക്തിയായി ദൃശ്യമാം അ
ടയാളങ്ങളുടെ മേൽ വെച്ചു വന്നാൽ അതു ചൊല്ക്കുറിയാ

കിട്ടുന്നത്. അടിയാളങ്ങളെ നല്ലനസഭാശുശ്രൂഷക്കാ
രൻ അല്ല അവരെ ചൊല്ലറിക്കളാക്കമാറ്റുന്നത്, ക്രി
സ്തുവിന്റെനാമത്തിലും സഭയൊഗപ്രകാരവും അവൻ ചെ
ാല്ലുന്ന ക്രിസ്തുവചനം സ്വൎഗ്ഗീയദാനവും ദൃശ്യമായ അ
ടയാളവും ഒന്നാക്കിചെൎക്കകൊണ്ടു ശുശ്രൂഷക്കാര
ന്റെ വിശ്വാസാവിശ്വാസങ്ങളാൽ ചൊല്ലറിയുടെ
അനുഗ്രഹവ്യാപാരങ്ങൾ വൎദ്ധിക്കയും ഇല്ല, ഏറെ
ളും കുറകയുമില്ല.

൭൩൩.

എല്ലാ ദെഹജീവന്റെയിലും ജനനം, ആ
ഹാരം ഈരണ്ടുതന്നെ വെണം. അപ്രകാരം ചൊല്ലറി
കളാൽ ഉളവാകുന്ന ആത്മജീവന്റെ അവസ്ഥയും
ആകുന്നു. അതുകൊണ്ടു ചൊല്ലറികൾ രണ്ടുവെ
ണ്ടു. ഒന്നാമത്തിനാൽ നാം പുതുജീവനിലെക്ക് പ്ര
വെശിക്കുന്നു, അത് തിരുസ്നാനം തന്നെ. രണ്ടാമത്തി
നാൽ പുതുജീവന്നു ആഹാരവും വൎദ്ധനയും വരുന്നു,
അത് തിരുഅത്താഴം അത്രെ. ഇതിൽനിന്നു ഇങ്ങ
നെ തെളിയുന്നു: തിരുസ്നാനം ഒരിക്കലെ വെണ്ടു എന്നും,
തിരുഅത്താഴം മെല്ക്കുമെൽ ആവശ്യം എന്നുമ
ത്രെ.

## തിരുസ്നാനം

### സ്ഥാപനവചനങ്ങൾ

നിങ്ങൾ പുറപ്പെട്ടു പിതാപുത്രൻ വിശുദ്ധാ
ത്മാവും എന്നീ നാമത്തിലെക്ക് സ്നാനം എല്പിച്ചും ഞാ
ൻ നിങ്ങളൊടു കല്പിച്ചവ ഒക്കെയും സൂക്ഷിപ്പാൻ

തക്കവണ്ണം ഉപദെശിച്ചും ഇങ്ങനെ സകല ജാതി കളെയും ശിഷ്യരാക്കി കൊൾവിൻ. (മത്ത. ൨൮. ൧൯.)

§ ൧൧൩.

പിതാ പുത്രൻ വിശുദ്ധാത്മാവു എന്നീനാമത്തിലെക്ക് സ്നാനപ്പെടുക എന്നുള്ളതു: സ്നാനത്താൽ ത്രിയെക ദൈവത്തിന്റെ സംബന്ധത്തിൽ ആക്കപ്പെട്ടിട്ടു പിതാവു നിൎണ്ണയിക്കയും, പുത്രൻ നിവൃത്തിക്കയും, വിശുദ്ധാത്മാവു പകരുന്നതും അനുഭവത്തിന്നു കൊടുക്കയും ചെയ്യുന്ന രക്ഷയിൽ ഓഹരിക്കാരനായി തീരുക തന്നെ ആകുന്നു.

§ ൧൧൪.

ക്രിസ്തന്റെ ഉപായന വചനവാഗ്ദത്തങ്ങൾക്കും വിശുദ്ധാത്മാവിന്റെ ശുദ്ധമായ ദാനം ശുദ്ധമായ വെള്ളത്തോടു ചെൎന്നിരിക്കയാൽ തിരുസ്നാനം ഒരു ചൊല്ലപ്പെടുന്നു. യോഹന്നാന്റെ സ്നാനം രക്ഷയെ അനുഭവത്തിന്നു കൊടുപ്പാൻ കഴിയാതെ അതിന്നു അനുഗ്രഹം ലഭിപ്പിപ്പാൻ മാത്രം ശക്തിയുള്ളതു കൊണ്ടു ചൊല്ലപ്പെടുന്നില്ലെങ്കിലും അനുഗ്രഹങ്ങളിൽ നടപ്പായ സ്നാനങ്ങളെക്കാൾ സാരമുള്ളതു തന്നെ. ദിവ്യനിശ്ചയത്തോടു കൂടി തന്നെ തങ്ങളുവന്ന രക്ഷയെ ചൂണ്ടികാണിച്ചു ഉപൊലെ ഒന്നു യല്ലൊ.

വാഗ്ദത്തപദം

വിശ്വസിച്ചും സ്നാനപ്പെട്ടും ഉള്ളവൻ രക്ഷി

ക്കപ്പെടും; വിശ്വസിക്കാത്തവൻ ശിക്ഷാവിധി യിൽ അകപ്പെടും. (മാൎക്ക. ൧൬, ൧൬.)

§ ൩൫൪.

ക്രിസ്തൻ കഷ്ടമരണങ്ങളും, പുനരുത്ഥാനസ്വൎഗ്ഗാരോഹണങ്ങളും, ദൈവത്തിന്റെ വലത്തുഭാഗത്തിലെ വാസവും കൊണ്ടു ഉണ്ടാക്കിയ രക്ഷ തിരുസ്നാനത്താൽ നമുക്ക് അനുഭവമായി വരുന്നു. ഈ നന്മകളുടെ ലബ്ധിക്കായി സ്നാനം അല്ലാതെ ഇഹത്തിൽ വേറെ വഴി ഇല്ല. അതിനെ നിരസിക്കുന്നവൻ എല്ലാ മനുഷ്യൎക്ക നിശ്ചയിച്ചു രക്ഷയും നിത്യജീവനും ഇല്ലാത്തവനായി പോകുന്നു.

§ ൩൫൫.

എന്നിട്ടും വിശ്വാസം കൂടാതെ സ്നാനം ഏതുമില്ല, ശിക്ഷാവിധി അതിനാൽ വൎദ്ധിക്കെയുള്ളു. ത്രിയേക ദൈവനാമത്തിൽ ക്രിസ്തന്റെ വചനപ്രകാരം സ്നാനം പ്രാപിച്ചവൻ വിശ്വസിച്ചാലും വിശ്വസിക്കാതെ ഇരുന്നാലും രക്ഷാദ്രവ്യങ്ങളെ കൈക്കലാക്കി എങ്കിലും കിട്ടിയ പ്രകാരം വിശ്വസിച്ചു പ്രയോഗിക്കാതെ ഇരുന്നാൽ അവറ്റോടു കൂട നശിച്ചു പോകയുള്ളു. അറിയാതെയും വിശ്വസിക്കാതെയും വലിയൊരു നിധിയെ പ്രാപിച്ചു ദരിദ്രൻ ധനങ്ങളുടെ മദ്ധ്യത്തിങ്കൽ വിശപ്പു കൊണ്ടു മരിക്കുന്നതു പോലെ തന്നെ.

§ ൩൫൬.

വിശ്വസിച്ചും സ്നാനപ്പെട്ടും ഉള്ളവൻ രക്ഷിക്കപ്പെടും, വിശ്വസിക്കാത്തവൻ സ്നാനം ലഭി

പ്പാലും ശിക്ഷാവിധിയിൽ അകപ്പെട്ടും. (മാൎക്ക. ൧൬,
൧൬.) സ്നാനംകൂടാതെയും വിശ്വാസം ഇല്ലാത്ത
സ്നാനത്തോടുകൂടിയും രക്ഷിക്കപ്പെടുവാൻ കഴിക
യില്ല. സ്നാനത്തോടു ചെരെണ്ടിയ വിശ്വാസം ര
ണ്ടു വിധം: അതിനെ മുന്നടക്കുന്നതും, അതിന്റെ ശേ
ഷത്തിൽനിന്നു പിന്നെന്റിക്കൊണ്ടിയതും തന്നെ.
രക്ഷാമാൎഗ്ഗം അറിഞ്ഞു സ്നാനം ലഭിപ്പാൻ സമ്മത
വും വാഞ്ഛയുമുള്ളവൻ അതിന്നു യോഗ്യനാകു
ന്നു. മുന്നടക്കുന്ന വിശ്വാസം, സ്നാനവിധിന്നു തക്ക
തിലും. സ്നാനത്തിൽ പിന്നെഴുന്നിക്കുന്ന വിശ്വാസ
മൊ, അവതിൽനിന്നുള്ളെല്ലാം മുഴുത്തും വരുന്ന
ഫലം അത്രെ. (അപ. പ്രവൃ. ൧൬, ൩൧—൩൪.)

വെള്ളംകൊണ്ടു ഇതെങ്ങിനെ ഉണ്ടാകും?

നമ്മുടെ രക്ഷിതാവായ യെശുക്രിസ്തൻമൂലം നമ്മു
ടെമെൽ ധാരാളമായി പകൎന്ന വിശുദ്ധാത്മാവി
ലെ പുനൎജ്ജന്മവും നവീകരണവും ആകുന്ന കുളിക
കൊണ്ടു തന്നെ, ഈ വചനം പ്രമാണം. (തീത. ൩, ൫.)

§ ൩൨൭.

സ്നാനം പരിശുദ്ധാത്മാവിലെ പുനൎജ്ജന്മവും ന
വീകരണവും ആകുന്ന കുളി തന്നെ. ജഡജന്മത്താൽ
നാം പഴയ പാപജീവനിലെക്ക് എത്തുപ്രകാരം ആ പ്ര
കാരം സ്നാനത്തിലെ പുനൎജ്ജന്മത്താൽ ദെവപുത്രരു
ടെ ശുദ്ധജീവനിലെക്ക് പ്രവെശിക്കുന്നത്. (ഗല. ൩,
൨൬. ൨൭.) ദൈവത്തിന്റെ അവകാശികളും ക്രി
സ്തന്റെ കൂട്ടവകാശികളുമായി തീരുകയും ചെയ്യുന്നു.
(രോമ. ൮, ൧൭.) ദെഹജനനത്താൽ നാം ആദാമി

ൽനിന്നു, പുനരുത്ഥാനത്താൽ ക്രിസ്തനിൽ നിന്നും ഉ-
ദിച്ച അവന്റെ ജീവമരണങ്ങളുടെ സംസൃഷ്ടത്തി-
ലെക്ക് (രൊമ. ൬, ൩. ൪. കൊല. ൨, ൧൨—൧൩) ഉദ്ധാ-
രകത്തിനിന്ന ഉത്ഭവിക്കപ്പെടുന്നു (എഫെ. ൫, ൨൬
— ൨൭. തീത. ൩, ൫) പ്രവെശിക്കയും ചെയ്യു-
ന്നു. ആദ്യത്തിൽ നിന്ന ആദ്യമായി ജനിച്ച പഴയ
മനുഷ്യനിലെക്ക് പുതുമനുഷ്യൻ ആത്മാവിൽ നി-
ന്നു ആത്മാവായി സ്നാനത്തിൽ വ്യാപരിക്കുന്ന ഉ-
ശുദ്ധാത്മാവിന്റെ ശക്തിയാൽ ദൈവവചനവാഗ്ദ-
ത്തങ്ങൾ ഹെതുവായി ജനിച്ചു വരുന്നത്. (യൊഹ.
൩, ൫. ൬.)

## § ൩൧൩.

ഇങ്ങിനെ സ്നാനപ്പെട്ടവർ എല്ലാം പുതുതായി ജനിച്ചു. മാതാപിതാക്കളിൽ നിന്നു പിറന്നതിനാൽ പഴയമനുഷ്യനായ ആദാമിന്റെ സാദൃശ്യവും, (കൈ. ൫, ൩.) വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും ജനിച്ചതിനാൽ പുതുമനുഷ്യനായ ക്രിസ്തന്റെ സാദൃശ്യവും ധരിച്ചു രണ്ടു സ്വഭാവമുള്ളവനാകുന്നു. രണ്ടും ഒന്നായി ചെർന്നിരിക്കുന്നത്, ഒരൊരുത്തനിലുള്ള ഉണ്മകൊണ്ടത്രെ.

ഈ ജലസ്നാനം ഉപമിച്ചു കാട്ടുന്നത് എന്ത്?

യെശുക്രിസ്തനിൽ സ്നാനം ഏറ്റവരാം എല്ലാവരും അവന്റെ മരണത്തിൽ സ്നാനപ്പെട്ടു എന്ന നിങ്ങൾ അറിയുന്നില്ലയൊ. എന്നതുകൊണ്ടു നാം അവന്റെ മരണത്തിലെ സ്നാനത്താൽ അവനോടു കൂടെ കുഴിച്ചിടപ്പെട്ടു, ക്രിസ്തൻ പിതാവിന്റെ തെജസ്സിനാൽ മരിച്ച-

വരിൽനിന്ന ഉണൎന്നുവന്നതുപൊലെ നാമും ജീവ
ന്റെ പുതുക്കത്തിൽ നടക്കെണ്ടതിന്നത്രെ. (രൊമ. ൬,
൪.)

§ ൩൩൨

തിരുസ്നാനം കൂലം മനുഷ്യൻ ക്രിസ്തനിൽനിന്ന
ഉള്ള പുതിയ ജീവനിലെക്ക പ്രവെശിച്ചാൽ പൊരാ,
അതിൽ നിലനിന്ന വൎദ്ധിക്കയും വെണം. ദൈവത്തി
ൽനിന്നു ജനിച്ച പുതിയ സൃഷ്ടി ക്രിസ്തന്റെ നിറവുള്ള പ്രാ
യത്തിൻ അളവൊളം എത്തുവൊളം (എഫെ. ൪, ൧൩.)
വൎദ്ധിച്ചു പഴയ മനുഷ്യനെ കീഴടക്കി ശെഷം ശുദ്ധി
കരിക്കെണ്ടതിന്നു നാം ആത്മീക ആയുധങ്ങളെ പരീക്ഷ
കളെ പ്രയൊഗിക്കുന്നത അത്യാവശ്യം തന്നെ. ഇതി
ന്ന സാദ്ധ്യം വരുത്തുവാൻ ഉത്സാഹിക്കും ഉദ്യത്തി
ങ്ങൾ തങ്ങളിൽ കഠിനപൊരാട്ടം (ഗലാ. ൫, ൧൭. ൧൭.
രൊമ. ൭, ൧൮.—൨൩.) ഉണ്ടെങ്കിലും നാം ഉണൎച്ച പ്രാൎത്ഥ
നകളൊടുകൂട ദൈവത്തിന്റെ സൎവ്വായുധവൎഗ്ഗം ധരിച്ചു
(എഫെ. ൬, ൧൦.—൧൮.) യുദ്ധം കഴിച്ചാൽ ജയം വ
രാതിരിക്കയില്ല. (൧ യൊഹ. ൫, ൪. ഹെബ്ര. ൧൨, ൪.
൨ തിമൊ. ൨, ൫. രൊമ. ൮, ൧൩. ൧ കൊ. ൯, ൨൫.)

§ ൩൩൩

ഈ പൊരാട്ടം അത്ര കഠിനമായതുകൊണ്ടും നാം പല
പ്പൊഴും പരുഷിക്കുറവു ബലഹീനതകൾ നിമിത്തം തൊ
റ്റുപൊകകൊണ്ടും ദിവസെന ഞങ്ങളുടെ പ്രാൎത്ഥന
കളാൽ സ്നാനകരാർ പുതുക്കുകയും ദൈവവചനം
കിടക്കുമ്പൊഴും ഇവറ്റിന്റെ അനുഭവത്താൽ സ്നാനത്തി
ൽ കുറിച്ച പുതുമനുഷ്യന്നു ആഹാരവും തൃപ്തിയും വ

ങ്കൽ വിശുദ്ധാത്മാവിന്റെ ദിവ്യവരങ്ങളെയും കൃപയെ യും വെണ്ടത്. (എഫെ. ൪, ൨൨—൨൪. കൊലൊ. ൩, ൧൦)

§ ൩൩൨.

സ്നാനം മൂലം കർത്താവൊടുള്ള ഞങ്ങൾക്കുള്ള സംസർഗ്ഗത്തി ന്നു ആധാരവും രക്ഷയും കുറഞ്ഞുപൊയാൽ ക്രമത്താ ലെ ദേഹത്തിന്റെ ഉറക്കത്തിന്നും മൌഢ്യത്തി ന്നും സമമായ അവസ്ഥ ആത്മാവിന്നു സംഭവിക്കുന്നു. അത് ക്ഷണത്തിൽ നീങ്ങുന്നില്ലെങ്കിൽ ആത്മമരണ മായി തീരുകയും ചെയ്യും. ഈ മരണനിദ്രയിൽനിന്നു സുബൊധം വരുത്തുന്നതിന്നു ഉണൎച്ച എന്നു പറയുന്നു. അതു പുനൎജ്ജന്മത്തൊടു ഭേദമുള്ളതു തന്നെ. ഉണൎച്ച യും വിശുദ്ധാത്മാവിന്റെ വ്യാപാരത്താൽ നിന്നവു ത്ത്രായ ശിക്ഷയും പ്രകാശനവും കൊണ്ടു ഉളവാകുന്ന ു.

§ ൩൩൩.

(൧) ക്രിസ്തുസഭെക്കു മുഖ്യപ്പെട്ടും എല്ലാസത്യത്തി ലെക്കു വഴിനടത്തുന്ന വിശുദ്ധാത്മാവിന്റെ നിയൊ ഗപ്രകാരവും ശിശുസ്നാനം ആചാരമായി കല്പിക്കയും എല്ലാമതഭേദികൾക്കും വിരൊധമായി അതിന്റെ സ ത്യം ചിട്ടിക്കയും ഒരുനാളും ഉപെക്ഷിക്കാതവണ്ണം ഉറപ്പിക്കയും ചെയ്തു. ദൈവവചനവും സ്നാനത്തിന്റെ വസ്തുതയും അതിന്നു വിരൊധമായി ഒന്നും കാണിക്കാ തെ അനുകൂലമായത് പലതും അറിയിക്കുന്നു. അക്ഷ രമായി കല്പിച്ച ശിശുസ്നാനത്തിന്റെ സ്ഥാപനത്തിന്നു ദൈവവചനത്തിൽ എന്തും കാണുന്നില്ലെങ്കിലും അതി ന്റെ ആവശ്യം കാണിക്കുന്ന ക്രിസ്തീയമതൊപദെശം

അക്ഷരം മാത്രമല്ല വചനത്തിന്റെ അൎത്ഥാവിനെ പ്രത്യേകം വിചാരിച്ചു ശിശുസ്നാനം സ്ഥാപിച്ചതിനാൽ അതിന്നു ദിവ്യസമ്മതവും അധികാരവും ഉണ്ടു സത്യം.

൭ നമ്പ്ര.

ശിശുസ്നാനത്തിന്റെ ആവശ്യം കാണിക്കുന്ന ചില ഹേതുക്കൾ ദൈവവചനത്തിൽനിന്നു എടുത്തു താഴെ എഴുതുന്നു.–

൧. ശിശുക്കൾക്കും രക്ഷിതാവിനെകൊണ്ടു ആവശ്യം ഉണ്ടു. (യോഹ. ൩,൧൬.)

൨. ശിശുക്കളെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ യേശുവിന്റെ കല്പന. (മാൎക്ക. ൧൦,൧൪.)

൩. രക്ഷയുടെ വാഗ്ദത്തം ശിശുക്കൾക്കും ഉള്ളതാകുന്നു. (അപ. പ്രവൃ. ൨,൩൯.)

൪. പരിച്ഛേദനയുടെ മുങ്കുറി. (കൊലൊ. ൨,൧൧. ൧൨.)

൫. അപൊസ്തലർ കുഡുംബങ്ങൾക്കു സ്നാനം കൊടുത്ത വൎത്തമാനം. (അപ. പ്രവൃ. ൧൬,൧൫. ൩൩. ൧ കൊ. ൧,൧൬.)

൬. ശിശുക്കളിലും വിശ്വാസം വ്യാപരിക്കുന്നു എന്നുള്ളതിനെ തെളിയിക്കുന്ന ഉദാഹരണങ്ങൾ. (ലൂക്ക. ൧,൪൧. മത. ൨൧,൧൬. ലൂക്ക. ൧൮,൧൫.)

ഈ ഹേതുക്കൾ എല്ലാം ഒരുപോലെ ബലമുള്ളത് അല്ല, ചിലതിന്നു ശിശുസ്നാനത്തോടു ചെൎച്ചയില്ലാത്ത പ്രകാരം തോന്നിയാലും ഒന്നാമത്തും ആറാമത്തും അതി

ൽനിന്ന് അവശ്യം സ്ഥാപിപ്പാൻ മതി. സ്ഥാനത്തിന്റെ വസ്ത്രശിഷ്ടങ്ങളും പ്രായംചെന്നവൎക്കും ഒരുപോലെയു കാത്തുകൊള്ളേണ്ടത്.

§ ൩൩൬.

ബാല്യപ്രായക്കാരായ ക്രിസ്ത്യാനരുടെ സ്ഥിരീകരണത്തിന്നു ദിവ്യസ്ഥാപനവും ചൊല്ലപ്പെട്ടസമയവും ഇല്ലെങ്കിലും സഭമരീതികളും ക്രമങ്ങളും ആയവങ്ങളുടെ സ്വവിശേഷങ്ങളാന സ്ഥിരീകാരങ്ങൾ ഇന്നത് എന്നുള്ള അറിവിന്നും നല്ലൊരു സഹായവും ആധാരവും ആകുന്നു. സ്ഥിരീകരണം ശിഷ്യസ്നാനത്തിന്ന പൂൎത്തിവരുത്തുന്നത് എന്ന് അല്ല, സ്നാനത്തിന്ന് ഉറവുകമായ ഒരു സഹായങ്ങളുമാവെണ്ടാ. ആത്മരക്ഷെക്കായി സ്നാനം പോലെ സ്ഥിരീകരണവും അവശ്യമുള്ളതല്ല. ബാല്യപ്രായത്തിൽ എത്തിയ അവയവങ്ങൾ തിരുവത്താഴത്തോട് ചെരുവാൻ യോഗ്യന്മാർ എന്ന സഭനിശ്ചയിച്ചു സ്ഥിരീകരണത്താൽ പരസ്യമാക്കുകയും ചെയ്യുന്നു. ഇങ്ങനെ സ്ഥിരീകരണം സ്നാനത്തിന്റെ രണ്ടാം അംശം അല്ല, അത്രരാത്രിഭോജനത്തിന്ന ഒരു പാടത്രെ ആകുന്നത്. സ്ഥിരീകരണത്തെ വെണ്ടുന്നതിൽ അധികം കയറുന്നവർ അങ്ങിനെ അറിയാതെ കണ്ടു സ്നാനത്തെ താഴ്ത്തിക്കളയുന്നു. സ്നാനം പെർ കൊടുക്കുന്നതിനും മാത്രമല്ല, തിരുചൊല്ലറിതന്നെ എന്നറിത്യം ഒക്കെണ്ടത്.

പാപസ്വീകരണം

§ ൩൩൭.

൩൨൩

സത്യാനുതാപത്തൊടുകൂട തന്റെ പാപാവസ്ഥയും നാശയൊഗ്യതയും ദൈവത്തിന്നും സ്വശുശ്രൂഷക്കാരന്നും അറിയിച്ചു ചെയ്യുമ്പൊൾ വിശ്വാസത്തൊടെ ദൈവത്തിന്റെ അടുക്കൽ ചെന്നു ആശ്വാസകല്പനകളെ അപെക്ഷിക്കയും അവന്റെ ശുശ്രൂഷക്കാരന്റെ വാക്കൊത്തിയാൽ കൈക്കൊൾക്കയും ചെയ്യുന്നവൻ പാപസ്വീകരണം ആചരിക്കുന്നു. അതു രണ്ടുവിധമായി ആചരിപ്പാൻ വഴിയുണ്ടു: സ്വകാര്യമായി വെവ്വെറെ ദൊഷങ്ങളെ അറിയും പൊലെ ദെവശുശ്രൂഷക്കാരനൊടു ഏറ്റുപറയുന്നതും സഭയൊടുകൂട പാപങ്ങളുടെ വെവ്വെറെ പെരുകളെ അറിയിക്കാതെ സാധാരണമായി സ്വീകരിക്കുന്നതും തന്നെ. ദെവവചനത്തിൽ കല്പിച്ചുകിടക്കുന്ന സ്വകാര്യസ്വീകരണത്തിന്നു (യാക്കൊ. ൫, ൧൬.) വളരെ അനുഗ്രഹമുണ്ടു. കാരണം പാപങ്ങളെ പെരുപെരായി ഏറ്റുപറകയിൽ അനുതാപത്തിന്റെ സത്യവും, സ്വീകരണത്തിന്റെ സൂക്ഷ്മതയും, പാപബൊധത്തിന്റെ മൂൎച്ചയും, ദെവശുശ്രൂഷക്കാരന്നു താൻ ഭരിച്ചു നടത്തുന്ന ആത്മാക്കളുടെ അവസ്ഥകളും തെളിഞ്ഞുവരുന്നതു.

§ ൩൨൪.

സത്യസ്വീകരണത്തിന്നു കെട്ടഴിപ്പു തന്നെ ഉത്തരം. ദെവശുശ്രൂഷക്കാരൻ സ്വന്തനാമത്തിൽ അല്ല, ക്രിസ്തന്റെ പകരം മന്ത്രിയായി. (൨ കൊരി. ൫, ൨൦.) ക്രിസ്തനാമത്തിലും നിയൊഗപ്രകാ

രവും അനുതാപിക്ക് പാപമൊചനം അറിയിച്ചു കൊടുക്കയും അനുതാപം ഇല്ലാത്തവനു പാപങ്ങളെ പിടിപ്പിച്ചു ശിക്ഷാവിധിക്കു മുദ്രയിടുകയും ചെയ്യുന്നു. ക്രിസ്താനമത്തിൽ പാപം ക്ഷമിപ്പാനും പിടിപ്പിപ്പാനുമുള്ള അധികാരം യെശുതാൻ തന്റെ അപൊസ്തലൎക്കും അവരുടെ അനന്തരവന്മാരായ സഭാശുശ്രൂഷക്കാൎക്കും ഏല്പിച്ചിരിക്കുന്നു. (മത്താ. ൧൬, ൧൯. ൧൮, ൧൮. യൊഹ. ൨൦. ൨൨. ൨൩.)

൭൬൮.

വല്ലവരുടെ പാപങ്ങളും മനുഷ്യകാഠിന്യവും തെളിഞ്ഞു (൧ തിമൊ. ൫, ൨൦.) സഭെക്കു ഇടൎച്ചയായിവന്നാൽ സഭാശുശ്രൂഷക്കാരുടെ ബുദ്ധിചൊല്ലുകൾ വ്യൎത്ഥമായിപൊയതിന്റെശെഷം ആയവരെ ദെവകല്പനപ്രകാരം തിരുഅത്താഴത്തിന്റെ അനുഭവത്തിൽനിന്നും സഭയുടെ സമ്പൎക്കത്തിൽനിന്നും പുറത്താക്കുകെവെണ്ടു. (അവരുടെ നന്മെക്കായും (മത്താ. ൧൮, ൧൭. — ൧൭. തീത. ൩, ൧൦. ൧ കൊറി. ൫, ൧൧. — ൧൩. ൨ തെസ്സ. ൩, ൧൪. ൧ കൊറി. ൫, ൩ — ൫.) മറ്റവരുടെ ഭയത്തിന്നായും തന്നെ. എന്നിട്ടും സ്നെഹത്തൊടെ ഉപദെശിക്കയും അവൎക്കു വെണ്ടി പ്രാൎത്ഥിക്കയും (൨ തെസ്സ. ൩, ൧൫.) സത്യാനുതാപം കാണിച്ചാൽ അവരെ പിന്നെയും ചെൎത്തു തിരുഅത്താഴത്തിൽ കൂടിക്കൊള്ളിക്കയും വെണം. (൨ കൊറി. ൨, ൬ — ൧൧.)

# തിരുഅത്താഴം

## സ്ഥാപനവചനങ്ങൾ

(മത്താ. ൨൬, ൨൬—൨൮. മാൎക്ക. ൧൪, ൨൨—൨൪. ലൂക്ക. ൨൨, ൧൯. ൨൦. ൧ കൊറി. ൧൧, ൨൩—൨൫)

കൎത്താവായയെശുതന്നെ കാണിച്ചുകൊടുക്കപ്പെട്ട രാത്രിയിൽ അപ്പം എടുത്തു സ്തോത്രം ചൊല്ലി നുറുക്കി പറഞ്ഞു വാങ്ങി ഭക്ഷിപ്പിൻ ഇതു നിങ്ങൾക്കു വെണ്ടി നുറുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു. എന്റെ ഒൎമ്മെക്കായിട്ടു ഇതിനെ ചെയ്വിൻ. അപ്രകാരം തന്നെ അത്താഴത്തിൽ പിന്നെ പാനപാത്രത്തെയും എടുത്തു പറഞ്ഞു ഈ പാനപാത്രം എന്റെ രക്തത്തിൽ പുതിയനിയമം ആകുന്നു. ഇതിനെ കുടിക്കുന്നൊരും എന്റെ ഒൎമ്മെക്കായിട്ടു ചെയ്വിൻ.

§ ൩൩൯.

ദൃശ്യമടയാളങ്ങളായ വീഞ്ഞപ്പങ്ങളിടയിൽ തിരുഅത്താഴം അദൃശ്യങ്ങളും പരിശുദ്ധങ്ങളുമായ ക്രിസ്തന്റെ ശരീരരക്തങ്ങളെ നമ്മെ അനുഭവിപ്പാറാക്കുക കൊണ്ടു അൎത്ഥമെയൊരു ചൊല്ലിക്കുറിതന്നെ ആകുന്നു.

§ ൩൪൦.

തിരുഅത്താഴത്തിൽ നമുക്കു ആഹാരമായി വരുന്നതു ക്രിസ്തന്റെ ശരീരരക്തങ്ങൾ അദൃശ്യവും സ്വൎഗ്ഗീയവുമായ ക്രിയാഭാനം ആകുന്നു. കാരണം പാപക്ഷമത്തിൽ സാദൃശ്യത്തോടെ ഈ ലോകത്തിൽ ഇരിക്കവെ ക്രിസ്തന്നുണ്ടായ ശരീരരക്തങ്ങൾ അല്ല, മരണത്തിൽ നമുക്കു വെണ്ടി നുറുങ്ങിയും പുനരുത്ഥാന

ത്തിൽതന്നെ ഉസ്ഥിതിയും സ്വൎഗ്ഗാരോഹണത്താൽ ദെ
വസ്വഭാവത്തിന്റെ മഹത്വം പ്രത്യാവകാശമായി
പ്രാപിച്ചും കൊണ്ടനാൾമുതൽ ദൈവത്തിന്റെ വ
ലത്തുഭാഗത്തിൽ പാൎത്തുകൊള്ളുന്ന ഉധരണങ്ങൾതെ
ന്ന നമുക്ക് അനുഭവമാക്കിവരുന്നത്.

§ ൯൮.

ക്രിസ്തുശെഷം അത്രെ മനുഷ്യന്നാഹാരം
കൊണ്ടു ആവശ്യം. അങ്ങനെ തന്നെ സ്ഥാനം പിടിച്ചി
ട്ടിരുന്നതാഴും കഴിപ്പാൻ പാടുള്ളു. ഉപദേശിതി
ക്കു മാംസത്തിന്നാകുന്ന ഭക്ഷണം ഒരുപ്രകാരം
ആ പ്രകാരം സ്ഥാനത്തിൽ ക്രിസ്തുവുത്തമനുഷ്യന്നു ബു
ദ്ധിക്കു ആഹാരം കൊണ്ട് ആവശ്യം. ഈ ആഹാരം തി
രുവെഴുത്തിൽ കിടക്കുന്നത്. മുലപ്പാൽ കൊടുത്തി
ട്ടുള്ള സ്വന്ത ഉധരണങ്ങളെക്കൊണ്ടു കുട്ടിയെ പൊ
റ്റുന്നതുപോലെ അമ്മയുടെ സ്നേഹത്തെക്കാൾ ശക്തിയു
ള്ള രക്ഷിതാവിൻ സ്നേഹം (യശ. ൪൯, ൧൫) വെ
ള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും (യൊഹ. ൩,
൫) ചെറുപൈതങ്ങളാക്കി (൧ പെത്രു. ൨, ൨) ജനി
ച്ച വിശ്വാസികളെ സ്വന്ത ഉധരണങ്ങളെക്കൊ
ണ്ടു തീറ്റുന്നത് അവർ ക്രിസ്തന്റെ നിറവുള്ള പ്രായത്തി
ൻ അളവൊട്ട് എത്തെണ്ടതിന്നത്രെ. (എബ്ര. ൫,
൧൩) നമുക്ക് സകലത്തിലും സദൃശനായ്തീരെണ്ട
തിന്നു ക്രിസ്തൻ പാപമരണങ്ങളെക്കൊണ്ടു ദുഷിച്ചു
പോയ നമ്മുടെ ഉധരണങ്ങളെ തൊട്ടതുപോലെ
നാമും അവനെ സകലത്തിലും തുല്യരായി ചമയെണ്ട
തിന്നു പാപഉധത്തിൽ സാദൃശ്യം നീങ്ങി നിത്യമഹത്വം

ഴ്ത്തിലെക്ക വരുത്തുകകൊണ്ടു അതു വിശ്വാസിക-
ളുടെ അന്യൊന്യ സംബന്ധവും ഉറപ്പിപ്പാൻ നല്ലൊരു
സഹായം ആകുന്നു. (൧ കൊ. ൧൦. ൧൭.) പന്തിയിൽ ഇരു-
ന്നു അതിനെ കഴിക്കുന്ന വിശ്വാസികൾ മാത്രമല്ല ക്രിസ്തു
ശരീരത്തിലെ അവയവങ്ങൾ എല്ലാവരും തിരുഅത്താഴത്താ-
ൽ ഒന്നാകി ഭവിക്കുന്നത്. ദീനമൊ മരണമൊ ഉണ്ടായിട്ടു ഒരു-
വൻ ഏകനായി തന്നെ അതിനെ അനുഭവിച്ചാലും സം-
ശയം എന്നിയെ ഐകമത്യത്തിൽ ചെൎന്നു പൊകുന്നു.

§ ൩൱൫.

സത്യവിശ്വാസികൾ മാത്രം തിരുഅത്താഴത്തിൽ ക്രിസ്തന്റെ
ഉപരകങ്ങളിൽനിന്നു അനുഗ്രഹം പ്രാപിക്കുന്നത്. അ-
വിശ്വാസികളും ഉപരകങ്ങളെ പരിഗ്രഹിക്കുന്നു എ-
ങ്കിലും ശിക്ഷാവിധിക്കത്രെ. (൧ കൊ. ൧൧, ൨൭. ൨൯. ൩൪.)
കാരണം വിശ്വാസത്താൽ അല്ലൊ ഫലം ഉണ്ടാകുന്നത്;
അതിന്റെ സ്ഥാപനവചനവാഗ്ദത്തങ്ങളിലുള്ള ദൈവ-
ശക്തിയാലത്രെ.

§ ൩൱൬.

പുറമെയുള്ള ഭക്തിമൎയ്യാദഭാവങ്ങൾ കൎത്താവിന്റെ
മെശ അടുക്കുമ്പൊൾ ലൌകികവിചാരങ്ങളെയും മറ്റും ത-
ട്ടു ഹൃദയങ്ങളെ മെലൊട്ടു തിരിക്കേണ്ടതിന്നു നല്ലത്
ഒന്നാകിലും അകത്തുള്ള ഒരുമ്പാടു കൂടാതെ പുറമെ-
യുള്ള ഭക്തിയുടെ വെഷം ന്യായമുള്ള ശിക്ഷാവിധിക്ക-
ലെക്ക നടത്തുകയുള്ളു.

§ ൩൱൭.

രാത്രിഭൊജനത്തിന്റെ അനുഭവത്തിന്നായി നാം
ദൈവവചനപ്രകാരം (൧ കൊ. ൧൧, ൨൮.) നടപ്പുവിശെഷ

ങ്ങളെ ദുഷ്ടയത്നം ശൊധന ചെയ്തു കൊണ്ടു ഹൃദയങ്ങളെ ഒരുക്കെണ്ടതാകുന്നു. ഈ ശൊധനയിൽ പ്രത്യെകം മൂന്നടങ്ങിയിരിക്കുന്നത്.

൧) അനുതാപം സത്യവും മുഴുവുമുള്ളതൊ? (൧ കൊരി.)

൨. വിശ്വാസത്തിന്റെ വെണ്ടുന്ന സന്തൊഷവും ധൈൎയ്യവും ഉണ്ടൊ? (൧ യൊഹ.)

൩. പുതിയ അനുസരണം കാട്ടുവാനുള്ള താല്പൎയ്യം സ്വജനങ്ങളിലും പരിഗ്രഹിപ്പാൻ ഒരുങ്ങിയിരിക്കുന്നവൊ ലക്ഷ്യമില്ലാതിരിക്കുന്നത്?

അതല്ലാതെ നാം ചെയ്തുപൊയ അന്യായങ്ങളെ നന്നാക്കുവാനും ചെയ്യാത്ത നന്മകളെ നിവൃത്തിപ്പാനും കഴിയുന്നെടത്തൊളം ഉത്സാഹിക്കെണ്ടതും ആകുന്നു. പിന്നെ രാത്രി ഭൊജനം, കൎത്താവൊടും അവന്റെ ദെഹത്തിലെ അവയവങ്ങളൊടും ചെൎച്ചയും സംസൎഗ്ഗവും വരുത്തുവാനുള്ള ഭിന്നങ്ങളെ കൊണ്ടു നാം പ്രത്യെകം എല്ലാ ശത്രുക്കളൊടും പൂൎണ്ണമനസ്സാലെ ക്ഷമിക്കയും ദുഃഖിപ്പിച്ചവരൊടു ക്ഷമ ചൊദിക്കയും (മത്താ. ൫, ൨൩) ചെയ്കയിൽ ഉത്സാഹിക്കെണ്ടതാകുന്നു. ഹൃദയശൊധനെക്കും നല്ല ഒരു സഹായം മെൽവിവരിച്ച പാപസ്വീകരണം (൧ യൊഹ. ൧, ൯) നല്ലതു തന്നെ.

Tellicherry Mission Press
1859

